൭

# വാക്കറിവ്

പുസ്തകം 7 • ലക്കം 1 • 2013 ജനുവരി-ഏപ്രിൽ

# വാക്കറിവ്

**മാസിക**

2013 ജനുവരി-ഏപ്രിൽ

പുസ്തകം 7 ലക്കം 1

പത്രാധിപർ

മനോജ്

സഹ പത്രാധിപർ

എം.വി.ഹരിദാസൻ (ഓണററി)

വിലാസം

വാക്കറിവ് മാസിക, 'ഗയ',
പോസ്റ്റാഫീസിനു സമീപം,
കൊല്ലങ്കോട്-678 506, പാലക്കാട് ജില്ല.
ഫോൺ : 04923-264331, 9446638940
e-mail : manojvakkarivu@gmail.com

ഡി.ടി.പി.

കിഷൻ കോപ്പി സെന്റർ, പാലക്കാട്

പ്രിന്റിങ്ങ്

എസ്.പി.കെ. പ്രിന്റേഴ്സ്, കൊല്ലങ്കോട്.

## ഉള്ളടക്കം

ആമുഖലേഖനം

# മഹാബലിയുടെ ജനിതകഭൂപടം

എം.വി.ഹരിദാസൻ

ഒരു ജനസമൂഹത്തിന്റെ സ്വപ്നങ്ങളുടെയും ആശങ്കകളുടെയും അനുഭവസാരാംശത്തിന്റെയും ധാരണകളുടെയും സമ്മിശ്രമായ രേഖകളാണ് മിത്തുകൾ. ആ അർത്ഥത്തിൽ അവ സൂക്ഷ്മമായ ചരിത്രമാണ്. കേരളീയ സംസ്കാരത്തിന്റെ അവിഭാജ്യമായ ഘടകമാണ് മഹാബലി എന്ന മിത്തും ഓണാഘോഷവും. എന്നാൽ, അതിനെക്കുറിച്ച് സമഗ്രമായും ശാസ്ത്രീയമായും പഠിക്കാൻ കാര്യമായ ശ്രമങ്ങളൊന്നും പൊതുവെ മലയാളത്തിൽ ഉണ്ടായിട്ടില്ല. ആ കുറവ് നികത്താനുള്ള ഗൗരവതരമായ പരിശ്രമം നടത്തിയിട്ടുള്ളത് കെ.ടി.രവിവർമ്മയാണ്. അദ്ദേഹത്തിന്റെ 'ഋഗ്വേദം മുതൽ ഓണപ്പാട്ടുകൾ വരെ - ത്രിവിക്രമ - ബലി മിത്തിന്റെ വികാസപരിണാമങ്ങൾ' എന്ന കൃതി ഈ വിഷയത്തിൽ അസാധാരണവും ഗംഭീരവുമായ ഒന്നാണ്.

മഹാബലി മിത്തിനെ പല കോണുകളിൽനിന്ന് വിശകലനംചെയ്ത് അതിന്റെ ഉദ്ഭവവികാസപരിണാമങ്ങളെ മനസ്സിലാക്കാനാണ് അദ്ദേഹം ശ്രമിക്കുന്നത്. അതിനദ്ദേഹം ജെയിംസ് ഫ്രേസർ, മലിനോവ്സ്കി, ക്ലോഡ് ലെവി സ്ട്രോസ് തുടങ്ങിയ നരവംശശാസ്ത്രകാരൻമാരുടെയും സിഗ്മണ്ട് ഫ്രോയിഡ്, കാൾ യുങ്ങ് തുടങ്ങിയ മന:ശാസ്ത്രജ്ഞരുടെയും രീതികളെയും ചരിത്രകാരൻമാരുടെ സമീപനങ്ങളെയും യുക്തമായും സർഗ്ഗാത്മകമായും പിന്തുടരുന്നുണ്ട്.

ഋഗ്വേദം മുതൽ ആധുനികകാലം വരെയുള്ള കൃതികളിലെ ത്രിവിക്രമ-ബലി മിത്തിന്റെ ആഖ്യാനങ്ങളെയും നാടോടി മിത്തുകളെയും അനുഷ്ഠാനങ്ങളെയുമെല്ലാം വിശകലനം ചെയ്ത് പാഠാന്തരങ്ങൾക്ക് സാമൂഹികവും ചരിത്രപരവുമായ കാരണങ്ങൾ കണ്ടെത്താനാണ് അദ്ദേഹം ശ്രമിച്ചിട്ടുള്ളത്. സാമൂഹിക സംഘർഷങ്ങൾ ഉണ്ടാക്കിത്തീർത്ത മാനസികാസ്വാസ്ഥ്യങ്ങൾക്ക് സ്വീകാര്യമായ പ്രതിവിധി എന്ന നിലയിലാണ് ബലിമിത്ത് കേരളത്തിൽ വേരോടിയിട്ടുള്ളത് എന്ന് അദ്ദേഹം നിരീക്ഷിക്കുന്നു. മഹാബലിയെ കേരളവുമായി ബന്ധിപ്പിക്കുന്ന അസന്ദിഗ്ധവും രേഖാപരവുമായ തെളിവിന് പതിനാറാം നൂറ്റാണ്ടിന്റെ അവസാനത്തേക്കാൾ പഴക്കമില്ല എന്ന് അദ്ദേഹം സൂചിപ്പിക്കുന്നു.

മതാധിഷ്ഠിത മിത്തുകൾ, നാടോടി മിത്തുകളും ബലി ആരാധനയും, മിത്തും ചരിത്രവും, കേരളവും മഹാബലിയും എന്നിങ്ങനെ നാലു ഭാഗങ്ങളായി തിരിച്ചാണ് ഈ കൃതി ബലിമിത്തിനെ വിശകലനം ചെയ്യുന്നത്. ആദ്യഭാഗത്ത് വേദങ്ങൾ, ബ്രാഹ്മണങ്ങൾ, സെന്റ് അവെസ്ത, ജൈനകൃതികൾ, മഹാഭാരതം, രാമായണം, പുരാണങ്ങൾ എന്നിവയിലെ ത്രിവിക്രമ-

ബലി ആഖ്യാനങ്ങളെ വിശകലനം ചെയ്യുന്നു. രണ്ടാംഭാഗത്തിൽ പ്രാചീന-മദ്ധ്യ-ആധുനിക കാലങ്ങളിൽ പ്രചാരത്തിലുണ്ടായിരുന്ന ബലിയുമായി ബന്ധപ്പെട്ട നാടോടിമിത്തുകളെയും ബലി ആരാധനയെയും പഠനവിധേയമാക്കുന്നു. മൂന്നാം ഭാഗം, ബലിയുടെ സ്വഭാവ ചിത്രീകരണത്തിൽ ചരിത്രപുരുഷൻമാരുടെ പങ്ക് പരിശോധിക്കുന്നു. നാലാം ഭാഗത്തിൽ, കേരളവും മഹാബലിയും തമ്മിലുള്ള ബന്ധത്തിന്റെ ഉദ്ഭവ വികാസപരിണാമങ്ങളെ വിശകലനംചെയ്യുന്നു.

ഇന്ത്യയിലെ ഏറ്റവും പ്രാചീനമായ ഗ്രന്ഥമാണ് ഋഗ്വേദസംഹിത. ഋഗ്വേദസംഹിതയുടെ കാലഘട്ടം ക്രി.മു.1500 മുതൽ ക്രി.മു. 1000 വരെയാണ്. അതിൽ മഹാബലിയെപ്പറ്റിയോ വാമനനെപ്പറ്റിയോ പരാമർശങ്ങളൊന്നുമില്ല. എന്നാൽ, വിഷ്ണുവിന്റെ മൂന്നു കാൽവെയ്പ്പുകളെക്കുറിച്ച് ഏതാണ്ട് ഇരുപതു ഋക്കുകളിൽ പരാമർശിക്കുന്നുണ്ട്. ഈ കാൽവെയ്പുകളിൽ നിന്നാണ് ത്രിലോകങ്ങളുടെ സൃഷ്ടി എന്ന ആശയമാണ് അവയിലുള്ളത്. വിഷ്ണു ഒരു സൂര്യദേവനാണെന്ന് പൊതുവെ അംഗീകരിക്കപ്പെടുന്നുണ്ട്. ആദ്യകാലത്ത്, വിഷ്ണുവിന്റെ ഈ കാൽവെയ്പുകൾ സൂര്യന്റെ ആകാശത്തിലുള്ള സ്ഥാനമാറ്റത്തെ (ഉദയം-മധ്യാഹ്നം-അസ്തമയം)യാണ് സൂചിപ്പിച്ചിരുന്നത്. സൊരാഷ്ട്രൻമാരുടെ മതഗ്രന്ഥമായ അവെസ്തയിലും, സപ്താദിത്യൻമാരിൽ ഒരാളായ സ്പെന്റ ആർമൈറ്റി എന്ന ദേവൻ ഭൂമിയെ മൂന്നു പ്രാവശ്യം വികസിപ്പിക്കുന്നതായി ഒരു കഥയുണ്ട്.

മേച്ചിൽപ്പുറങ്ങൾ തേടി സഞ്ചരിച്ചിരുന്ന ഒരു ഇടയവർഗ്ഗമായിരുന്നു പ്രാചീന ആര്യൻമാർ. ഇന്ത്യയിലേക്കു വരുന്നതിനുമുമ്പ് അവർ പാർപ്പുറപ്പിച്ചിരുന്നത് ഇറാനിലായിരുന്നു. ഒരു വിഭാഗം ആര്യൻമാർ ഇറാനിൽത്തന്നെ നിലകൊണ്ടു. ഇറാനിയൻ ആര്യൻമാരുമായുള്ള കലഹമാണ് ഇന്തോ ആര്യൻമാരെ ഇന്ത്യയിലേക്കു നീങ്ങാൻ പ്രേരിപ്പിച്ചത്. ഭൂമിക്കുവേണ്ടിയുള്ള കലഹമായിരുന്നു അതെന്ന് ചരിത്രകാരൻമാർ കരുതുന്നു. ഇറാനിയൻ ആര്യൻമാർ അസുരപക്ഷക്കാരും ഇന്തോ ആര്യൻമാർ ദേവപക്ഷക്കാരുമായിരുന്നു. ഈ പശ്ചാത്തലത്തിൽ, ഋഗ്വേദ മിത്തിലെ വിഷ്ണുവിന്റെ ഈ കാൽവെയ്പുകൾ വാസയോഗ്യമായ പ്രദേശങ്ങൾ അന്വേഷിച്ചുകൊണ്ടുള്ള ആര്യൻമാരുടെ യാത്രയുടെ പ്രതീകമാണെന്ന് രവിവർമ്മ നിരീക്ഷിക്കുന്നു.

ബ്രാഹ്മണങ്ങളിലാണ് വാമനമിത്ത് ആദ്യമായി പ്രത്യക്ഷപ്പെടുന്നത്. ബ്രാഹ്മണങ്ങളുടെ കാലഘട്ടം ക്രി.മു. 800നും 600നും ഇടയ്ക്കാണ്. വാമനരൂപത്തിലുള്ള വിഷ്ണുവിനെയാണ് പൊതുവെ ബ്രാഹ്മണങ്ങൾ സങ്കല്പിക്കുന്നത്. എന്നാൽ, ഋഗ്വേദ സംഹിതയിലെ മിത്തിന്റെ ഉദ്ദേശ്യത്തിൽനിന്ന് വ്യത്യസ്തമാണ് ബ്രാഹ്മണമിത്തിന്റേത്. ജനകല്യാണമാണ് ഋഗ്വേദമിത്ത് സൂചിപ്പിക്കുന്നതെങ്കിൽ, ബ്രാഹ്മണമിത്ത് അസുരൻമാരിൽനിന്ന് ലോകങ്ങളും വേദങ്ങളും വാക്കും ദേവൻമാർക്കുവേണ്ടി കൈക്കലാക്കുന്നതിനെയാണ് ഉദ്ദേശിക്കുന്നത്. ചില മിത്തുകളിൽ വാമനനു പകരം ഇന്ദ്രനാണ്. അതുപോലെ

മൂന്നു കാൽവെയ്പുകൾക്കു പകരം ഭൂമിക്കുചുറ്റും കഴുതപ്പുലിയുടെ മൂന്നു പ്രാവശ്യമുള്ള ഓട്ടവും യജ്ഞമായ വിഷ്ണുവിനു കിടക്കാനുള്ള സ്ഥലവുമാണ്. എങ്കിലും ഈ മിത്തുകളെല്ലാം അസുരൻമാരിൽനിന്ന് ദേവൻമാർ സൂത്രത്തിൽ ഭൂമി കൈക്കലാക്കുന്നതിനെ സൂചിപ്പിക്കുന്നു. വിഷ്ണുപൂജയ്ക്കായി ബ്രാഹ്മണർക്ക് കരമൊഴിവാക്കി കൊടുത്തിരുന്ന ഭൂമിയുടെ പേര് വിഷ്ണുപ്രീതി എന്നായിരുന്നു എന്നത് ഇവിടെ സ്മരണീയമാണ്. ബ്രാഹ്മണങ്ങളിൽ മഹാബലിയെക്കുറിച്ച് ഒന്നും പറയുന്നില്ല.

ആദ്യമായി ബലിയെക്കുറിച്ചുള്ള പരാമർശം പ്രത്യക്ഷപ്പെടുന്നത് ജൈനൻമാരുടെ മിത്തിലാണ്. ജൈനൻമാരുടെ ഉത്തമപുരുഷൻമാരാണ് ശലാകാപുരുഷൻമാർ. അവരിൽ പലരും ഹിന്ദുദൈവങ്ങളുടെ ജൈനീകൃത രൂപങ്ങളാണ്. ഒമ്പതു പ്രതിവാസുദേവൻമാരിൽ ഒരാളാണ് ബലി. ജൈന സാഹിത്യത്തിൽ ബലിയുമായി ബന്ധപ്പെട്ട് മൂന്നു വ്യത്യസ്ത കഥകൾ കാണാം. ആദ്യത്തേതിൽ ബലി എന്ന പേര് പരാമർശിക്കുന്നില്ല. അതിൽ ജൈനൻമാർ ത്രിവിക്രമ മിത്തിനെ തങ്ങളുടേതായി പരിവർത്തിപ്പിച്ചെടുക്കുന്നു. താൽക്കാലിക രാജാവായി മാറിയ ബ്രാഹ്മണനും ജൈനവിരോധിയുമായ നമുചി എന്ന മന്ത്രിയിൽ ബലിയുടെ ഒരു ലാഞ്ഛന കാണാം. ജൈന സന്യാസിയായ മുനി വിഷ്ണുകുമാരൻ മൂന്നു കാൽവെയ്പുകളിലൂടെ നമുചിയിൽനിന്ന് രാജ്യത്തെ വീണ്ടെടുത്ത് ജൈനഭിക്ഷുക്കളെ രക്ഷിക്കുന്നതാണ് ആ കഥ. ജൈനനേതൃത്വം പൊതുവെ ക്ഷത്രിയ വിഭാഗത്തിൽനിന്നു വന്നവരുടെ കൈകളിലായിരുന്നു. ബൗദ്ധ-ജൈനമതങ്ങളുടെ വളർച്ചയുടെ കാലഘട്ടം ബ്രാഹ്മണ-ക്ഷത്രിയ സംഘർഷങ്ങളുടെ കാലഘട്ടം കൂടിയായിരുന്നു. ആ സംഘർഷങ്ങളുടെ ചരിത്രമാണ് ഈ ജൈനമിത്തിൽ പ്രതിഫലിക്കുന്നത്.

രണ്ടാമത്തേതിൽ, മേഘാനന്ദൻ എന്ന രാജാവിന്റെ പുത്രനായ ഒരു ബലിയുടെ കഥയാണ് വിവരിക്കുന്നത്. പ്രതിവിഷ്ണു എന്ന പേരും അദ്ദേഹത്തിനുണ്ട്. ഭാരതത്തിലെ മൂന്നു ഭാഗങ്ങളെ അദ്ദേഹം ഭരിച്ചതായി ഈ കഥ പറയുന്നു. വൈരോചന ബലിയിൽനിന്ന് വ്യത്യസ്തനായി ഒരു സ്ത്രീലമ്പടനാണ് മേഘാനന്ദബലി. ഉപേന്ദ്രസേനൻ എന്ന രാജാവിന്റെ പുത്രിയെ തട്ടിക്കൊണ്ടു പോകുന്നതിനിടയിൽ വിഷ്ണുപുണ്ഡരീകന്റെ ചക്രമേറിൽ തലയറ്റ് കൊല്ലപ്പെടുകയാണ് മേഘാനന്ദബലി. മേഘാനന്ദബലിയുടെ ചരിത്രത്തിലെ മാതൃക ക്രി.മു. ഒന്നാം നൂറ്റാണ്ടിൽ ഉജ്ജയനിയിൽ ജീവിച്ചിരുന്ന ഗർദഭില്ലൻ എന്ന രാജാവാകാമെന്ന് ചരിത്രകാരൻമാർ കരുതുന്നു. ഈ രാജാവ് ഒരു ജൈനമുനിയുടെ സഹോദരിയെ തട്ടിക്കൊണ്ടുപോയി. മുനി ശാകൻമാരെ ക്ഷണിച്ചുവരുത്തി രാജാവിനെ തോൽപ്പിക്കുകയാണുണ്ടായത്. മൂന്നാമത്തെ കഥയിൽ, ആദ്യത്തെ ജൈന തീർത്ഥങ്കരനായ ഋഷഭദേവന്റെ അസ്ഥിസഞ്ചയനത്തിൽ ദേവൻമാരോടൊപ്പം പങ്കെടുക്കുന്ന ഒരു ബലിയെപ്പറ്റി പറയുന്നുണ്ട്.

ഋഗ്വേദത്തിലേയും ബ്രാഹ്മണങ്ങളിലേയും ജൈന പുരാവൃത്തങ്ങളിലേയും ത്രിവിക്രമ-ബലി മിത്തുകളെ സംശ്ലേഷിപ്പിച്ച് പുതിയൊരു ആഖ്യാനമാണ് മഹാഭാരതം നടത്തുന്നത്. അസുരൻമാരുടെ നേതാവ് ബലി എന്ന അതിപ്രതാപശാലിയായ ഒരു രാജാവായിരുന്നുവെന്ന സങ്കല്പത്തിലൂടെയാണ് ആ സംശ്ലേഷണം നടക്കുന്നത്.

മഹാഭാരതത്തിൽ രണ്ടു ബലിമാരെക്കുറിച്ച് പരാമർശിക്കുന്നുണ്ട് - ഒന്ന് ആനവബലിയും, മറ്റേത് വൈരോചനബലിയും. വൈരോചനബലിയും ഇന്ദ്രനും തമ്മിലുള്ള ഒരു സംവാദം ശാന്തിപർവ്വത്തിലുണ്ട്. വിഷ്ണുവിന്റെ എതിരാളി എന്ന നിലയിലല്ല, മറിച്ച് ഒരു തത്ത്വജ്ഞാനോപദേശകൻ എന്ന നിലയിലാണ് ബലിയെ അവിടെ ചിത്രീകരിക്കുന്നത്. അവിടെ വിഷ്ണുവോ വാമനനോ വരുന്നില്ല. ആദിപർവ്വത്തിൽ ബലിവീരൻ എന്ന അസുരോത്തമൻ പൗണ്ഡ്രമാത്സ്യൻ എന്ന പേരുള്ള രാജാവായി ജനിച്ചു എന്നു പറയുന്നു. മറ്റൊരിടത്ത്, താൻ ഇന്ദ്രനും ദേവൻമാർക്കും രാജ്യം തിരിച്ചുകൊടുത്ത് ബലിയെ നരകത്തിലേയ്ക്ക് അയക്കുമെന്ന് കൃഷ്ണൻ പ്രസ്താവിക്കുന്നുണ്ട്. വേറൊരിടത്ത്, പരാജിതനായ ബലിയെ വരുണപാശത്താൽ ബന്ധനസ്ഥനാക്കിയെന്നും ബലി കഴുതയായി ജനിച്ചുവെന്നുമൊക്കെ പറയുന്നുണ്ട്. മഹാഭാരതത്തിൽ ചിലയിടങ്ങളിൽ ബലിയെ പരാജയപ്പെടുത്തുന്നത് ദേവേന്ദ്രനാണെന്നു പറയുമ്പോൾ, മറ്റു ഭാഗങ്ങളിൽ വാമന-വിഷ്ണുവാണെന്നു പറയുന്നു. ആദ്യത്തെ പ്രസ്താവന കുറേക്കൂടി പ്രാചീനമാണ്.

ബ്രാഹ്മണരുടെ സഹായത്താലാണ് ബലിക്ക് മൂന്നു ലോകങ്ങളും ഭരിക്കാൻ കഴിഞ്ഞതെന്നും, എന്നാൽ പിന്നീട് ബലി ബ്രാഹ്മണ വിരോധിയും യജ്ഞവിരോധിയും വൈദികമതവിരോധിയും ആയിത്തീർന്നതിനാലാണ് അദ്ദേഹത്തെ സ്ഥാനഭ്രഷ്ടനാക്കിയതെന്നുമാണ് മഹാഭാരതം വിവരിക്കുന്നത്.

മഹാഭാരതത്തിന്റെ രചന ആരംഭിക്കുന്നത് മൗര്യ കാലഘട്ടത്തിനുശേഷം സുംഗ കാലഘട്ടത്തിലാണ്. ക്രി.മു. രണ്ടാം നൂറ്റാണ്ടിൽ ആരംഭിച്ച രചന അവസാനിക്കുന്നത് ക്രി.വ. നാലാം നൂറ്റാണ്ടോടെയാണ്. ഇതിനിടയിൽ അതിൽ ധാരാളം കൂട്ടിച്ചേർക്കലുകളും പുതുക്കിയെഴുത്തും നടത്തിയിട്ടുണ്ടെന്ന കാര്യം പൊതുവെ അംഗീകരിക്കപ്പെട്ട വസ്തുതയാണ്. മഹാഭാരതത്തിന്റെ രചനാകാലം ബൗദ്ധ-ജൈനമതങ്ങളിൽനിന്ന് വൈദിക ഹിന്ദുമതം അധികാരം തിരിച്ചുപിടിക്കുന്നതിന്റെ കാലം കൂടിയായിരുന്നു. ബൗദ്ധ-ജൈനമതങ്ങളെ പ്രധാനമായും പ്രതിനിധീകരിച്ചിരുന്നത് ക്ഷത്രിയൻമാരും, വൈദിക ഹിന്ദുമതത്തെ പ്രതിനിധീകരിച്ചിരുന്നത് ബ്രാഹ്മണരും ആയിരുന്നു. മഹാഭാരതം ഭൃഗു എന്ന ബ്രാഹ്മണഗോത്രത്തിന്റെ കൈവശത്തിലായിരുന്നു. അതുകൊണ്ടാണ്, മഹാഭാരതത്തിലെ ബലി മിത്തുകൾ ബ്രാഹ്മണവിജയത്തിന്റെ ഉദ്ഘോഷവും ക്ഷത്രിയൻമാർക്കുള്ള താക്കീതും ആയിത്തീരുന്നത്; ജൈനബലി മിത്തുകൾ നേരേ മറിച്ചും.

മഹാഭാരതത്തിലുള്ള ബലിയുടെ സ്വഭാവ ചിത്രീകരണത്തിൽ മൗര്യ ചക്രവർത്തിയായ അശോക (ക്രി.മു. 273-236)നെക്കുറിച്ചുള്ള ഓർമ്മകൾ സ്വാധീനം ചെലുത്തിയിരിക്കാം എന്ന രവിവർമ്മയുടെ നിരീക്ഷണം ശ്രദ്ധേയമാണ്. ഇന്ത്യയിലെ ആദ്യത്തെ ഏറ്റവും വലിയ സാമ്രാജ്യം മൗര്യൻമാരുടേതായിരുന്നു. മൗര്യ സാമ്രാജ്യത്തിന്റെ വ്യാപ്തി പടിഞ്ഞാറ് അഫ്ഘാനിസ്ഥാൻ മുതൽ കിഴക്ക് ബംഗാൾ വരെയും വടക്ക് കാശ്മീർ മുതൽ തെക്ക് കർണാടകം വരെയും ആയിരുന്നു. സാമ്രാജ്യത്തിന്റെ തലസ്ഥാനം മഗധയായിരുന്നു. ബലി കിഴക്കേ കടലിന്റെ തീരത്ത് അത്യുജ്ജ്വലമായ ശ്രേയസ്സോടെ ശോഭിച്ചിരുന്നുവെന്ന് ശാന്തിപർവ്വത്തിൽ പ്രസ്താവിക്കുന്നുണ്ട്. മഗധ ബംഗാൾ ഉൾക്കടലിൽനിന്ന് വളരെ ദൂരെയല്ലാതിരുന്നതിനാൽ ഇത് മൗര്യചക്രവർത്തിമാർക്ക് യോജിക്കുന്നുണ്ട്. ബ്രാഹ്മണരുടെ സഹായത്താലാണ് ഭൂമി മുഴുവൻ ബലിക്ക് ലഭിച്ചതെന്ന് വനപർവ്വത്തിൽ പറയുന്നു. ചന്ദ്രഗുപ്തമൗര്യൻ സാമ്രാജ്യം സ്ഥാപിക്കുന്നത് കൗടില്യൻ എന്ന ബ്രാഹ്മണന്റെ സഹായത്താലാണല്ലോ. ആ ബ്രാഹ്മണസഹായവും സാന്നിദ്ധ്യവും അവസാനത്തെ മൗര്യചക്രവർത്തിയായ ബൃഹദ്രഥന്റെ കാലഘട്ടംവരെ തുടർന്നിരുന്നുവെന്ന് അനുമാനിക്കാം. കാരണം, ബൃഹദ്രഥനെ ചതിയിലൂടെ വധിച്ചത് അദ്ദേഹത്തിന്റെ മുഖ്യസൈന്യാധിപനായ പുഷ്യമിത്രസുംഗൻ എന്ന ബ്രാഹ്മണനായിരുന്നുവല്ലോ. അല്പബുദ്ധിമൂലം ബ്രാഹ്മണദ്രോഹം ചെയ്തതിനാലാണ് ബലിക്ക് രാജ്യം നഷ്ടപ്പെട്ടതെന്ന് മഹാഭാരതം പറയുന്നു. മൗര്യചക്രവർത്തിയായ അശോകൻ ബുദ്ധമതാനുയായി ആയിരുന്നുവല്ലോ. ആ മതത്തിന്റെ സ്വാധീനത്താൽ അനാവശ്യമായ ആചാരങ്ങളെയും യാഗങ്ങളെയുമെല്ലാം അദ്ദേഹം നിരുത്സാഹപ്പെടുത്തുകയും നിരോധിക്കുകയും ചെയ്തിരുന്നു. ഇത്തരം കർമ്മാനുഷ്ഠാനങ്ങളിലൂടെ സുഖമായി ജീവിച്ചുവന്നിരുന്ന ബ്രാഹ്മണർക്ക് അശോകന്റെ കല്പന ദ്രോഹകരമായി ഭവിച്ചു. മാത്രമല്ല, നാട്ടുരാജാക്കൻമാരുടെ രക്ഷാകർതൃത്വത്തിലാണ് ബ്രാഹ്മണരുടെ കാര്യങ്ങൾ നടന്നുപോന്നിരുന്നത്. അശോകന്റെ സാമ്രാജ്യവികസനംമൂലം നാട്ടുരാജാക്കൻമാരുടെ സ്ഥാനം നഷ്ടപ്പെട്ടതും ബ്രാഹ്മണരെ ബാധിച്ചു. ബലി ചാതുർവർണ്യ വ്യവസ്ഥയ്ക്ക് എതിരായിരുന്നുവെന്ന് മഹാഭാരതം പ്രസ്താവിക്കുന്നുണ്ട്. ബുദ്ധമതത്തിന്റെ സ്വാധീനത്താൽ മൗര്യഭരണകാലത്ത് ചാതുർവർണ്യ വ്യവസ്ഥയ്ക്ക് ഇളക്കം തട്ടിയിരുന്നു. ഒരേ കുറ്റത്തിന് വ്യത്യസ്ത വർണ്ണങ്ങളിൽപ്പെട്ടവർക്ക് വ്യത്യസ്ത ശിക്ഷകളാണ് വൈദിക ബ്രാഹ്മണമതത്തിന്റെ നിയമവ്യവസ്ഥ അനുശാസിച്ചിരുന്നത്. അശോകൻ ആ സമ്പ്രദായം നിർത്തലാക്കുകയും ദണ്ഡനസമതയും വ്യവഹാരസമതയും നടപ്പിൽവരുത്തുകയും ചെയ്തിരുന്നു. ബലിയെ അധികാരഭ്രഷ്ടനാക്കിയതിനുശേഷം ചാതുർവർണ്യവ്യവസ്ഥ സ്ഥിരപ്പെട്ടുവെന്നും മഹാഭാരതം സൂചിപ്പിക്കുന്നുണ്ട്. അവസാനത്തെ മൗര്യചക്രവർത്തിയെ കൊലപ്പെടുത്തിയതിനുശേഷം (ക്രി. മു.187) അധികാരത്തിൽ വരുന്നത് പുഷ്യമിത്രസുംഗൻ എന്ന ബ്രാഹ്മണനാണല്ലോ. അദ്ദേഹത്തിന്റെ കാലത്ത് ചാതുർവർണ്യ വ്യവസ്ഥയും

യാഗങ്ങളും ബ്രാഹ്മണാധിപത്യവുമെല്ലാം പുന:സ്ഥാപിക്കപ്പെടുന്നുണ്ട്. ചാതുർവർണ്യവ്യവസ്ഥയുടെ നിയമസംഹിതയായ മനുസ്മൃതിയും ദർശനസംഹിതയായ ഭഗവദ്ഗീതയുമെല്ലാം രചിക്കപ്പെടുന്നത് ഇക്കാലത്താണ്.

ബുദ്ധമതത്തോടും മൗര്യൻമാരോടും ബ്രാഹ്മണർക്ക് കടുത്ത വിരോധമാണ് ഉണ്ടായിരുന്നത് എന്ന് പുരാണേതിഹാസങ്ങളിലെ ചില പരാമർശങ്ങളിൽനിന്ന് മനസ്സിലാക്കാം. അശോകൻ സ്വയം 'ദേവാനാം പ്രിയ' എന്നു വിശേഷിപ്പിച്ചിരുന്നു. വൈയാകരണനായ പതഞ്ജലി ആ പദം ബഹുമാനസൂചകമായ ഒരു പദമാണെന്ന് മഹാഭാഷ്യത്തിൽ പറയുന്നതായി രവിവർമ്മ എഴുതുന്നു. അശോകനുശേഷം ഏതാണ്ട് ഒരു നൂറ്റാണ്ടു കഴിഞ്ഞ് ജീവിച്ചിരുന്ന ആളാണ് പതഞ്ജലി എന്നും അദ്ദേഹം അഭിപ്രായപ്പെടുന്നു. പതഞ്ജലിയുടെ 'മഹാഭാഷ്യ'ത്തിന് വ്യാഖ്യാനമെഴുതിയ കൈയടൻ, ആ പദത്തിന് 'വിഡ്ഢി' എന്ന അർത്ഥമാണ് നൽകുന്നതെന്നും, പല സംസ്കൃത പണ്ഡിതരും ഇതാവർത്തിച്ചിട്ടുണ്ടെന്നും റോമിലാ ഥാപ്പറെ ഉദ്ധരിച്ചുകൊണ്ട് അദ്ദേഹം കൂട്ടിച്ചേർക്കുന്നു.

അശോകനുശേഷം ഒരു നൂറ്റാണ്ടു കഴിഞ്ഞ് ജീവിച്ചിരുന്ന ആളാണ് പതഞ്ജലി എന്ന അഭിപ്രായം യുക്തിസഹമല്ലെന്നാണ് എനിക്കു തോന്നുന്നത്. അശോകന്റെ ജീവിതാവസാനകാലത്തു തന്നെ പതഞ്ജലി ജനിച്ചിരിക്കാനാണ് സാധ്യത. അശോകൻ മരിക്കുന്നത് ക്രി.മു. 236-ലാണ്; പുഷ്യമിത്രൻ അധികാരം പിടിച്ചെടുക്കുന്നത് ക്രി.മു.187ലും. ഇടവേള ഏതാണ്ട് അമ്പതുകൊല്ലം. മിത്രൻ എന്ന പദം സൂര്യനെ സൂചിപ്പിക്കുന്നതിനാൽ, പുഷ്യമിത്രൻ ഒരു വൈഷ്ണവനാണെന്ന് അനുമാനിക്കാം. പുഷ്യമിത്രന്റെ ആസ്ഥാനപണ്ഡിതനായിരുന്നു പതഞ്ജലി. പുഷ്യമിത്രൻ അധികാരത്തിലേറിയതിനുശേഷം ആദ്യമായി നടത്തിയ അശ്വമേധയാഗത്തിന് മുഖ്യകാർമ്മികത്വം വഹിച്ചത് പതഞ്ജലി ആയിരുന്നു. മേൽ വിവരിച്ച സംഭവങ്ങളുടെ അടിസ്ഥാനത്തിൽ, പുഷ്യമിത്രൻ അധികാരത്തിലേറുന്ന സമയത്ത് പതഞ്ജലിക്ക് ചുരുങ്ങിയത് അമ്പതുവയസ്സെങ്കിലും ഉണ്ടായിരിക്കുമെന്ന് അനുമാനിക്കുന്നതിൽ തെറ്റില്ല. അതായത്, അശോകന്റെയും അദ്ദേഹത്തിന്റെ രണ്ടോ മൂന്നോ പിൻഗാമികളുടെയും ഭരണത്തിന്റെ ഓർമ്മകളും നേരിട്ടുള്ള അനുഭവങ്ങളും ഉള്ളയാളാണ് പതഞ്ജലി എന്നർത്ഥം.

ഈ പശ്ചാത്തലത്തിൽ, പതഞ്ജലിയുടെ മഹാഭാഷ്യം അശോകന്റെ പിൻഗാമികളായ മൗര്യചക്രവർത്തിമാരുടെ ഭരണകാലത്ത് എഴുതിയ കൃതിയാണെന്ന് ഉറപ്പിക്കാം. എക്കാലത്തും ബുദ്ധിജീവികൾ ഭരണകൂടത്തിന്റെ ആശ്രിതൻമാരും ദാസൻമാരുമാണ്. ജനാധിപത്യത്തിന്റെ ആധുനികകാലഘട്ടത്തിൽപോലും ഈ അവസ്ഥയ്ക്ക് കാര്യമായ മാറ്റമൊന്നും ഉണ്ടായിട്ടില്ല. ആ നിലയ്ക്ക്, പതഞ്ജലി 'ദേവാനാംപ്രിയ' എന്ന പദത്തിന് 'ബഹുമാനസൂചകമായ പദം' എന്നർത്ഥം നൽകിയതിൽ അസ്വാഭാവികമായി ഒന്നുമില്ല.

പതഞ്ജലിയുടെ മഹാഭാഷ്യത്തിന് ഇരുപതോളം വ്യാഖ്യാനങ്ങൾ ഉണ്ടായിട്ടുണ്ട്. അതിലൊന്നാണ്, ക്രി.പി. പതിനൊന്നാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന കൈയടന്റെ 'മഹാഭാഷ്യ പ്രദീപം'. പദഛേദം, പദത്തിന്റെ അന്വയം, പദത്തിന്റെ അർത്ഥം, സമാസം, വിഗ്രഹം എന്നിങ്ങനെ അഞ്ചു ഘടകങ്ങൾ ഉൾക്കൊള്ളുന്നതാണ് വ്യാഖ്യാനം. ഭാഷ്യകാരന്റെ സ്വാതന്ത്ര്യംപോലും വ്യാഖ്യാതാവിന് ഇല്ല. ഇവിടെ ഭാഷ്യകാരനും വ്യാഖ്യാതാവും തമ്മിൽ ഏതാണ്ട് 1200 കൊല്ലത്തെ ഇടവേളയുണ്ട്. കൈയടന്റെ കാലമാവുമ്പോഴേയ്ക്കും മൗര്യഭരണത്തെക്കുറിച്ചുള്ള ഓർമ്മകൾ പൂർണ്ണമായും ഇല്ലാതായതിനാൽ, അദ്ദേഹം 'ദേവാനാംപ്രിയ' എന്ന പദത്തിന് സേച്ഛാപൂർവ്വം 'വിഡ്ഢി' എന്നർത്ഥം കല്പിക്കാൻ സാദ്ധ്യതയില്ല. മാത്രമല്ല, ഇന്ത്യയിലെ പരമ്പരാഗത ബുദ്ധിജീവികൾ പൂർവ്വസൂരികളുടെ കാലടികളെ അണുവിട തെറ്റാതെ പിന്തുടരുന്നതിൽ ബദ്ധശ്രദ്ധരാണ് എന്നതും ഇവിടെ ഓർമ്മിക്കണം. കൈയടൻ പതഞ്ജലിയിൽ, നിന്നാരംഭിക്കുന്ന പരമ്പരയിലെ ഒരു കണ്ണി മാത്രമാണ്. 'വിഡ്ഢി' എന്ന അർത്ഥത്തിനുള്ള സാദ്ധ്യത പതഞ്ജലിയുടെ ഭാഷ്യത്തിൽ തന്നെ - പ്രത്യേകിച്ചും മൗര്യഭരണത്തിന്റെ അന്ത്യത്തിനുശേഷം - അടങ്ങിയിട്ടുണ്ട് എന്നു കരുതുന്നതാവും യുക്തിസഹം. ബലി കഴുതയായി ജനിച്ചു എന്ന മഹാഭാരത പരാമർശവും വിഡ്ഢി എന്ന അർത്ഥവും ഇവിടെ യോജിച്ചുവരുന്നുണ്ട് എന്നത് ശ്രദ്ധേയമാണ്.

മഹാഭാരതത്തിന്റെ രചന ആരംഭിച്ചശേഷം രണ്ടു നൂറ്റാണ്ടുകൾക്കു ശേഷമാണ് - ക്രി.വ. ഒന്നാം നൂറ്റാണ്ട് - രാമായണം രചിക്കപ്പെടുന്നത്. അതിൽ ബലി വിഷ്ണുഭക്തനും യാഗം നടത്തുന്ന ആളുമാണ്.

മഹാഭാരതത്തിൽനിന്ന് വ്യത്യസ്തമായാണ് പുരാണങ്ങളിൽ ബലിയെ ചിത്രീകരിച്ചിരിക്കുന്നത്. പുരാണങ്ങളിൽ, വൈരോചനബലിയെ കൂടാതെ വേറെ നാലു ബലിമാരെക്കുറിച്ചും പരാമർശിക്കുന്നുണ്ട്. പുരാണങ്ങളുടെ രചനാകാലം ക്രി. വ. 400 മുതൽ ക്രി. വ. 1400 വരെയാണ്. പുണ്യപുരുഷൻമാർക്ക് ബലി എന്ന അപരനാമം നൽകുന്ന സമ്പ്രദായം ഗുജറാത്തിൽ നിലനിന്നിരുന്നു. പുരാണങ്ങൾ വാമന-ബലി മിത്തിനെക്കുറിച്ച് കുറച്ചുകൂടി വിശദവിവരങ്ങൾ നൽകുന്നുണ്ട്.

പുരാണങ്ങൾ ബലിയെ ഒരു ഉത്തമപുരുഷനായാണ് ചിത്രീകരിക്കുന്നത്. വിഷ്ണുഭക്തനും ബ്രാഹ്മണരുടെയും സനാതന ധർമ്മത്തിന്റെയും സംരക്ഷകനുമാണ് പുരാണങ്ങളിലെ ബലി. ബലിയുടെ ഭരണകാലം പൊതുവെ ഉൽകൃഷ്ടമായിരുന്നുവെന്ന് പുരാണങ്ങൾ പറയുന്നു. ബലിയുടെ ഭരണകാലത്ത് ജനങ്ങൾ സ്വധർമ്മം മുറതെറ്റാതെ അനുഷ്ഠിച്ചിരുന്നുവത്രേ. മഹാഭാരതത്തിലെപ്പോലെ വധിക്കപ്പെടുകയോ കാരാഗൃഹത്തിൽ വരുണപാശത്താൽ ബന്ധിതനാവുകയോ ചെയ്യുന്നില്ല പുരാണബലി. (വൈയാകരണനായ പതഞ്ജലിയുടെ കാലത്ത് ബലിയുടെ കാരാഗൃഹവാസത്തെ വിവരിക്കുന്ന നാടകങ്ങളും കഥകളും പ്രചാരത്തിലുണ്ടായിരുന്നുവെന്ന് മഹാ

ഭാഷ്യത്തെ അടിസ്ഥാനമാക്കി ചരിത്രകാരൻമാർ ചൂണ്ടിക്കാണിക്കുന്നു). പകരം, സുഖസൗകര്യങ്ങളോടുകൂടി സുതലത്തിൽ ബലിയെ കുടിയിരുത്തുകയാണ് ചെയ്യുന്നത്. ബ്രാഹ്മണ മാഹാത്മ്യത്തിന്റെയും ഭക്തിമാർഗ്ഗത്തിന്റെയും പ്രചാരണമാണ് പുരാണങ്ങളുടെ മുഖ്യ ഉദ്ദേശ്യം. ബലിയുടെ ആഖ്യാനത്തെയും പുരാണങ്ങൾ ആ ഉദ്ദേശ്യത്തോടെ ഉപയോഗപ്പെടുത്തുന്നു. പുരാണങ്ങളുടെ കാലമാവുമ്പോഴേയ്ക്കും ക്ഷത്രിയ ബ്രാഹ്മണ സംഘർഷം അവസാനിച്ചിരുന്നുവെന്നും ബ്രാഹ്മണ മേധാവിത്വം അംഗീകരിക്കപ്പെട്ടിരുന്നുവെന്നും ഈ ആഖ്യാനങ്ങൾ സൂചിപ്പിക്കുന്നു.

അവസാനമായി രചിക്കപ്പെട്ട പുരാണങ്ങളിലൊന്നാണ് ഭാഗവതം. അതിലൊരിടത്ത് വിഷ്ണു പറയുന്നു: "ബലി, സമ്പത്തെല്ലാം പോയി, സ്ഥാനമാനങ്ങളിൽനിന്നും ഭ്രഷ്ടനായി, അപമാനിതനും നിന്ദിതനുമായി, ബന്ധിക്കപ്പെട്ട്, ബന്ധുമിത്രാദികളാലെല്ലാം ഉപേക്ഷിക്കപ്പെട്ട്, എന്നെല്ലാമിരുന്നാലും സത്യമാർഗ്ഗത്തിൽനിന്നും വ്യതിചലിച്ചില്ല. അതുകൊണ്ട് പാതാളത്തിൽ കഴിഞ്ഞശേഷം അവന് ഇന്ദ്രസ്ഥാനം ലഭിക്കും" (VIII 22.29-32). സമ്പത്തും പദവിയും പ്രതാപവുമെല്ലാം യഥാർത്ഥ ഭക്തിക്ക് തടസ്സമാണെന്ന ധാരണ ഭാഗവതം പ്രകടിപ്പിക്കുന്നുണ്ട്. (X.88.8-9). അതേക്കുറിച്ചുള്ള രവിവർമ്മയുടെ നിരീക്ഷണം ശ്രദ്ധിക്കുക: "വടക്കേ ഇന്ത്യ തുരുഷ്കൻമാരുടെയും അഫ്ഘാനികളുടെയും പ്രഭാവത്തിൽ വന്നതിനുശേഷമാണ് ഹിന്ദുമതത്തിൽ ഈ ആദർശം പ്രബലമായത് എന്നു തോന്നുന്നു. രാജ്യവും പ്രൗഢിയും വേണ്ട, ഭക്തിമതി എന്ന് ഹിന്ദുമതം സ്വയം സമാധാനിക്കുകയായിരുന്നു. ഇവിടെ ബലിയെ അധികാരങ്ങൾ പോയ സമകാലീന ഹിന്ദുരാജാക്കൻമാരുടെ പ്രതീകമാക്കിയിരിക്കുകയാണ് എന്നു പറയാം." (പുറം 77).

പൗരാണികകാലത്ത് വൈരോചനബലിയെ വിഗ്രഹരൂപത്തിൽ ആരാധിച്ചിരുന്നു എന്നതിന് സൂചനകളുണ്ട്. ക്രി.വ. ആറാം നൂറ്റാണ്ടിൽ എഴുതപ്പെട്ട വരാഹമിഹിരന്റെ ബൃഹത്സംഹിതയിൽ, ദശരഥ പുത്രനായ രാമന്റെയും വിരോചനപുത്രനായ ബലിയുടെയും ബിംബങ്ങൾക്ക് നൂറ്റിയിരുപത് അംഗുലം ഉയരം വേണം എന്ന് നിർദ്ദേശിക്കുന്നുണ്ട്. അതിന് ഒന്നുരണ്ടു നൂറ്റാണ്ടുകൾക്കുശേഷം രചിക്കപ്പെട്ട മത്സ്യപുരാണത്തിൽ ബലിയുടെ ബിംബം ദശതാല (പത്തു കൈപ്പത്തി)ത്തിൽ ആയിരിക്കണമെന്നു പറയുന്നു.

ക്രി.വ. ഏഴാം നൂറ്റാണ്ടു മുതലുള്ള ബലി ആരാധനയെക്കുറിച്ച് വ്യക്തമായ തെളിവുകളുണ്ട്. ബലിയെ നിത്യം ആരാധിക്കുന്ന പതിവായിരുന്നില്ല അത്. വർഷത്തിൽ ഒരിയ്ക്കൽമാത്രം നടത്തിയിരുന്ന നൈമിത്തിക അനുഷ്ഠാനമായിരുന്നു അത്. പുരാണങ്ങളിലെ വിഷ്ണുവിന്റെ ബലിയോടുള്ള വാഗ്ദാനം അതാണ് സൂചിപ്പിക്കുന്നത്. ദീപാവലിക്ക് ബലി ആരാധനയുമായി ബന്ധമുണ്ട്. ദീപാവലിയോടനുബന്ധിച്ച് വരുന്ന പ്രതിപദത്തിന് ബലി പ്രതിപദം എന്ന പേര് മഹാരാഷ്ട്ര-ഗുജറാത്തു ഭാഗങ്ങളിൽ ഇപ്പോഴുമുണ്ടത്രേ. വൈരോചനബലി ഈ ലോകത്തിലേക്കു വരുന്ന ദിവസത്തെ

ആഘോഷിക്കലാണ് ദീപാവലി എന്ന ജനവിശ്വാസത്തെ അൽ-ബിറുണി (11-ാം നൂറ്റാണ്ട്) രേഖപ്പെടുത്തിയിട്ടുണ്ട്.

പുരാണങ്ങളിലെ ബലി മഹാഭാരതത്തിലെ ബലിയിൽനിന്ന് വളരെ വ്യത്യസ്തനാണ്. എന്താണ് അതിനു കാരണം? കെ.ടി.രവിവർമ്മ അതിനു മറുപടി പറയുന്നു: "അതിനു കാരണം നാടോടിമിത്തിന്റെ സ്വാധീനം കൊണ്ടായിരിക്കാനേ വഴിയുള്ളു. മഹാഭാരതത്തിലെന്ന പോലെ പുരാണങ്ങളിലും ബലിയെ ദുഷ്ടനും അഹങ്കാരിയും ബ്രാഹ്മണവിരോധിയുമായിട്ടാണ് ചിത്രീകരിച്ചിരുന്നതെങ്കിൽ കഥയ്ക്ക് യാതൊരു പോരായ്മയും വരികയില്ലായിരുന്നു. മറിച്ച്, വിഷ്ണുവിന്റെ ത്രിവിക്രമത്തിന് അത് നല്ലൊരു ന്യായീകരണവുമാവുമായിരുന്നു. പക്ഷെ, പുരാണങ്ങളുടെ ഉദ്ദേശ്യം മറ്റൊന്നായിരുന്നു. ഹിന്ദുമതവികാസം ലക്ഷ്യമാക്കിക്കൊണ്ട്, നാട്ടുകാർ ആദരിച്ചിരുന്ന നാടോടിമിത്തിലെ ബലിയെ വൈരോചന ബലിയാക്കുക എന്ന നയം അവർ സ്വീകരിച്ചു. നാട്ടുകാരുടെ ബലി വീരപരാക്രമിയും സദ്ഗുണസമ്പന്നനുമായിരുന്നതിനാൽ പുരാണങ്ങൾക്കും അപ്രകാരം പറയേണ്ടിവന്നു. അതേസമയം, ബലിയെ വിഷ്ണുഭക്തനാക്കുകവഴി ബലിമിത്തിൽ വിശ്വസിച്ചിരുന്ന ജനങ്ങളെ പുരാണങ്ങൾ ഹിന്ദുമതത്തിലേക്ക് ആകൃഷ്ടരാക്കി. ബലിയെ ബ്രാഹ്മണ പ്രിയനാക്കുകവഴി ജനങ്ങൾക്ക് ബ്രാഹ്മണരോടുള്ള ബഹുമാനം വർദ്ധിപ്പിക്കാനും വഴിവെച്ചു. ബലി ചാതുർവർണ്യത്തെ അനുകൂലിച്ചിരുന്നുവെന്ന് വരുത്തിയത് ജനങ്ങൾക്ക് ആ വ്യവസ്ഥയോടുള്ള മനോഭാവത്തിനു മാറ്റം വരുത്താനാവാം."

പുരാണങ്ങളിലെ വൈരോചനബലിയുടെ മാതൃക ശാതവാഹനരാജാവായ ഗൗതമീപുത്ര ശാതകർണി (ഭരണകാലം ക്രി.വ. 70-95) ആയിരിക്കാമെന്ന് രവിവർമ്മ അനുമാനിക്കുന്നു. പൗരാണിക ബലിയുടെ ആസ്ഥാനം പശ്ചിമേന്ത്യയാണെന്നാണ് പറയപ്പെടുന്നത്. മഹാരാഷ്ട്രയിലെ പ്രതിഷ്ഠാനം ആയിരുന്നു ശാതവാഹനൻമാരുടെ തലസ്ഥാനം. ഡെക്കാനും അതിന്റെ വടക്കുഭാഗങ്ങളുമായിരുന്നു ശാതവാഹന സാമ്രാജ്യത്തിൽ ഉൾപ്പെട്ടിരുന്നത്. നാടോടി സമ്പ്രദായത്തിലുള്ള യാഥാസ്ഥിതിക ബലി ആരാധനയുടെ ശക്തികേന്ദ്രങ്ങൾ ഗുജറാത്തും മധ്യപ്രദേശിന്റെ പടിഞ്ഞാറുഭാഗവും ഡെക്കാനും ആയിരുന്നു എന്നതും ശ്രദ്ധേയമാണ്. ശാതവാഹനൻമാർ വൈദിക ഹിന്ദുമതാനുയായികളും ബ്രാഹ്മണഭക്തരും യാഗങ്ങളും മറ്റും യഥേഷ്ടം നടത്തിയവരുമായിരുന്നു. പൗരാണിക ബലിയെപ്പോലെ ഗൗതമീ പുത്രശാതകർണിയും ചാതുർവർണ്യവ്യവസ്ഥയെ അംഗീകരിച്ചിരുന്നു. വർണ്ണസങ്കരം എന്ന 'തിന്മ'യെ നിരോധിക്കുകവഴി അദ്ദേഹം എല്ലാ വർണ്ണങ്ങളിൽപ്പെട്ടവരുടെയും താൽപര്യങ്ങളെ സംരക്ഷിച്ചിരുന്നു എന്ന് ചില യാഥാസ്ഥിതിക ചരിത്രകാരൻമാർ അഭിപ്രായപ്പെട്ടിട്ടുണ്ട്. ശാകൻമാരിൽനിന്ന് കീഴടക്കിയ പ്രദേശങ്ങളെല്ലാംതന്നെ ഗൗതമീപുത്ര ശാതകർണിക്ക് ജീവിതകാലത്തുതന്നെ നഷ്ടപ്പെട്ടിരുന്നു. അമ്മയുടെ പേരായ ഗൗതമീ ബലശ്രീ എന്നതിൽ നിന്ന്

അദ്ദേഹത്തിന് ബലി എന്ന അപരനാമധേയം ലഭിച്ചിരിക്കാം എന്ന് ചിലർ അനുമാനിക്കുന്നു.

ശാതവാഹന സാമ്രാജ്യത്തിൽ ഉൾപ്പെട്ടിരുന്ന പ്രദേശങ്ങളിൽ ഇരുപതാംനൂറ്റാണ്ടിന്റെ ആദ്യപാദംവരെ ബലിപ്രതിപദം ആഘോഷിച്ചിരുന്നു. ഈ പ്രദേശങ്ങളിൽ, ബലിപ്രതിപദ ദിവസം 'ബാധപീഡകൾ പോകട്ടെ, ബലിയുടെ രാജ്യം വരട്ടെ' എന്ന മന്ത്രം ഉരുവിടുക പതിവായിരുന്നു. ഒരു ആദർശ ഭരണാധികാരി എന്ന നിലയിൽ വിഖ്യാതനായിരുന്നുവല്ലോ ഗൗതമീപുത്ര ശാതകർണി. അദ്ദേഹത്തെക്കുറിച്ച് ഐതിഹ്യങ്ങൾ പ്രചരിച്ചിരുന്നു. മഹാരാഷ്ട്രയിലേയും ഗുജറാത്തിലേയും നാടുവാഴികളുടെയും ഉപരിവർഗ്ഗക്കാരുടെയും ഇടയിൽ നാടോടിസമ്പ്രദായത്തിലുള്ള ഈ ബലി ആരാധനയ്ക്ക് കൂടുതൽ പ്രാബല്യമുണ്ടായിരുന്നു.

കേരളത്തിലെ ഇന്നത്തെ ഓണാഘോഷം പ്രാചീനമായ നാടോടി പാരമ്പര്യത്തിന്റെ പരിഷ്കരിച്ച രൂപമാണ്. നാടോടി ആചാരത്തിന്റെ ഹൈന്ദവീകരണത്തിന്റെയും പരദേശത്തുനിന്നും സംക്രമിച്ച ബലി ആരാധനയുടെയും സമ്മിശ്രരൂപമാണതെന്ന് രവിവർമ്മ അഭിപ്രായപ്പെടുന്നു. കേരളത്തിലെ ഓണാഘോഷത്തിന്റെ തുടക്കം വിഷ്ണുവിന്റെ ജന്മദിനാഘോഷം എന്ന നിലയിലായിരുന്നു. അതിന് ബലിയുമായി ബന്ധമൊന്നുമുണ്ടായിരുന്നില്ല. ഒരു ക്ഷേത്രോത്സവമെന്ന നിലയ്ക്കായിരുന്നു കേരളത്തിലെ ഓണാഘോഷത്തിന്റെ തുടക്കം. തൃക്കാക്കരയിലെ മഹാദേവനെ ഉദ്ദേശിച്ചാണ് അതു തുടങ്ങിയത്. തൃക്കാക്കരയിലെ പ്രതിഷ്ഠ വാമനനല്ല; വിഷ്ണുവാണ്.

പതിമൂന്നാം നൂറ്റാണ്ടിനും പതിനാറാം നൂറ്റാണ്ടിനും ഇടയ്ക്ക് എപ്പോഴോ തൃക്കാക്കരയിലെ ക്ഷേത്രം നശിച്ചുപോയി. 1948-ൽ പുനഃപ്രതിഷ്ഠ നടത്തിയതാണ് ഇന്നത്തെ തൃക്കാക്കര ക്ഷേത്രം. ക്ഷേത്രം നശിച്ചതോടുകൂടി ക്ഷേത്രോത്സവവും നിന്നുപോയി. സാമൂതിരി-കൊച്ചി രാജാക്കൻമാരുടെ അത്തച്ചമയം എന്ന അനുഷ്ഠാനം അതിന്റെ സൂചനയായിരുന്നു. അതേക്കുറിച്ച് രവിവർമ്മ എഴുതുന്നു: "അത്തം നാളിൽ, അതായത് ഓണത്തിന് പത്തു ദിവസം മുമ്പ്, ഈ രാജാക്കൻമാർ അണിഞ്ഞൊരുങ്ങി തൃക്കാക്കരയ്ക്ക് എഴുന്നള്ളുകയാണെന്നുള്ള ഭാവത്തിൽ ഘോഷയാത്ര നടത്തുന്നതാണ് അത്തച്ചമയത്തിന്റെ ചടങ്ങ്. ഘോഷയാത്ര തുടങ്ങിയതിനുശേഷം ഒരു ബ്രാഹ്മണൻ വന്ന് രാജാക്കൻമാരോട്, 'ഇക്കൊല്ലം തൃക്കാക്കരയിൽ ഉത്സവമില്ല' എന്നുണർത്തിക്കുകയും അതോടുകൂടി രാജാക്കൻമാർ കോവിലകങ്ങളിലേയ്ക്ക് തിരിച്ചെഴുന്നള്ളുകയും ചെയ്യുന്നു."

തൃക്കാക്കരയിലെ ഉത്സവത്തിന് ഗൃഹനാഥൻമാരെങ്കിലും പങ്കെടുക്കണമെന്ന ചട്ടം ഉണ്ടായിരുന്നുവത്രേ. എന്നാൽ അതിന് പ്രായോഗികവിഷമം ഉണ്ടായപ്പോൾ വരാൻ പറ്റാത്തവർ മഹാദേവനെ സ്വന്തം വീടുകളിൽവെച്ച് ആരാധിച്ചാൽ മതി എന്ന രാജകല്പന ഉണ്ടായി എന്നും ഐതിഹ്യമുണ്ട്. ക്ഷേത്രം നശിച്ചപ്പോൾ ഈ ഗാർഹികാരാധന സാർവത്രികമായി

മാറി. കുറേക്കാലം കൂടി കഴിഞ്ഞതിനുശേഷമാണ് ഈ ഗാർഹികാരാധന യുടെ കേന്ദ്രസ്ഥാനം മഹാബലി അലങ്കരിക്കാൻ തുടങ്ങിയത്. ബ്രാഹ്മണേത രരുടെ ഇടയിലായിരുന്നു ഓണവും മഹാബലിയും തമ്മിലുള്ള ബന്ധത്തിന് പ്രചാരമുണ്ടായിരുന്നത്. അടുത്തകാലംവരെ വരേണ്യർ ഈ ബന്ധം അംഗീ കരിക്കാൻ വിമുഖരായിരുന്നുവെന്ന് വടക്കുംകൂർ രാജരാജവർമ്മയുടെയും കാണിപ്പയ്യൂർ ശങ്കരൻനമ്പൂതിരിപ്പാടിന്റെയും അഭിപ്രായങ്ങൾ സൂചിപ്പിക്കു ന്നുണ്ട്.

ബ്രാഹ്മണരിലൂടെയാണ് വാമന-മഹാബലി മിത്ത് കേരളത്തിലും എത്തിയത്. ബ്രാഹ്മണർ കേരളത്തിൽ കുടിയേറിപ്പാർപ്പ് തുടങ്ങുന്നത് ക്രി. വ. മൂന്നാം നൂറ്റാണ്ടുമുതലാണ്. ക്രമേണ ഭൂമിയെല്ലാം അവരുടെ അധീനത യിലായി. ക്ഷേത്രങ്ങളെ കേന്ദ്രീകരിച്ച ഒരു സാമൂഹിക-രാഷ്ട്രീയ-സമ്പദ്വ്യ വസ്ഥയാണ് അതിന്റെ ഫലമായി രൂപംകൊണ്ടത്. ഈ പശ്ചാത്തലത്തിൽ വാമന-ബലി മിത്ത് കേരളീയമായ രൂപഭാവങ്ങൾ ആർജ്ജിച്ചു. ബ്രാഹ്മണ രുടെ മിത്തിൽ മഹാബലിക്ക് പ്രതിനായക സ്വഭാവമായിരുന്നെങ്കിൽ കേര ളീയ മിത്തിൽ മഹാബലി നായകസ്വഭാവം ആർജ്ജിച്ചു. കേരളീയ മിത്തിന്റെ സാമൂഹികാടിത്തറ അബ്രാഹ്മണ വിഭാഗങ്ങളായിരുന്നു എന്നതാണ് അതിനു കാരണം. ഓണപ്പാട്ടുകളെല്ലാം സംസ്കൃതത്തിലല്ല, മലയാളത്തിലാണ് രചി ക്കപ്പെട്ടിട്ടുള്ളത് എന്നതും ശ്രദ്ധേയമാണ്. കേരളീയ മഹാബലിയുടെ മാതൃക മഹോദയപുരം പെരുമാക്കൻമാരാണെന്ന് രവിവർമ്മ നിരീക്ഷിക്കുന്നു. മഹാ ബലി ചരിതം ഓണപ്പാട്ടിൽ 'ഭൂമി ഞാനുപേക്ഷിച്ചങ്ങുപോയ ശേഷം മാനു ഷരൊക്കെ വലഞ്ഞുപോയി' എന്നൊരു പ്രസ്താവമുണ്ട്. അവസാനത്തെ ചേരമാൻപെരുമാൾ മതം മാറി നാടുവിട്ടുപോയി എന്ന ഐതിഹ്യത്തിന്റെ ലാഞ്ഛന രവിവർമ്മ ഇതിൽ കാണുന്നു. മഹാബലിയുടെ കൊട്ടാരത്തെ കേരളീയ കോവിലകങ്ങളുടെ മാതൃകയിലാണ് ഓണപ്പാട്ടുകളിൽ സൃഷ്ടി ച്ചിട്ടുള്ളത്.

കെ.ടി.രവിവർമ്മ ചരിത്രഗവേഷണത്തിൽ തൽപരനായ ജന്തുശാ സ്ത്രപണ്ഡിതനും പരിണാമവാദിയുമാണ്. അതുകൊണ്ടുതന്നെ ത്രിവിക്രമ -ബലി മിത്തിനെക്കുറിച്ചുള്ള ഈ പഠനത്തിന്റെ അന്തർധാരയായി വർത്തി ക്കുന്നത് അനുവർത്തനം എന്ന പരിണാമസിദ്ധാന്ത പരികല്പനയാണെന്നു പറയാം. ഒരു പ്രത്യേക സാമൂഹിക പരിതസ്ഥിതിയിൽ രൂപംകൊണ്ട ഒരു മിത്ത് വിവിധ കാലഘട്ടങ്ങളിലൂടെ, വ്യത്യസ്ത സാമൂഹിക സാഹചര്യങ്ങ ളുമായി അനുവർത്തനം ചെയ്ത് പുതിയ രൂപഭാവങ്ങൾ ആർജ്ജിച്ചുകൊണ്ട് എങ്ങനെ മുന്നോട്ടുപോകുന്നു എന്ന് ഈ പഠനം യുക്തിസഹമായും മനോ ഹരമായും വരച്ചുകാട്ടുന്നു. അതുകൊണ്ട് ഈ കൃതിയെ മഹാബലിയുടെ ജനിതക ഭൂപടം എന്നു വിശേഷിപ്പിക്കാം.

# ഇങ്ങനെയും ഒരാൾ

എം.എൻ.രാവുണ്ണി / മനോജ്

നാല്

**കോങ്ങാട് കേസിൽ എം.എന് എന്തു ശിക്ഷയാണ് ലഭിച്ചത്?**

എഴുപത്തിയഞ്ചിലാണ് ഞങ്ങളെ ജീവപര്യന്തം തടവിന് ശിക്ഷിക്കുന്നത്. അടിയന്തരാവസ്ഥാകാലം. ഞങ്ങൾ അടിയന്തരാവസ്ഥയ്ക്ക് എതിരെ മുദ്രാവാക്യങ്ങൾ വിളിക്കുമായിരുന്നു. വിചാരണ തടവുകാരായതു കൊണ്ട് പീഡനമൊന്നും ഉണ്ടായില്ല. വിയ്യൂരിൽ ഞങ്ങൾ മുപ്പത്തൊന്നു പേരുണ്ടായിരുന്നു. ഒരുതരം കമ്മ്യൂൺ ജീവിതമാണ് ഞങ്ങൾ നയിച്ചിരുന്നത്. ഞങ്ങൾക്ക് കിട്ടുന്ന പണം ആവശ്യം അനുസരിച്ച് വീതംവെച്ചു. കൂടാതെ ശുചീകരണത്തിനും മറ്റുമായി ചില സ്ക്വാഡുകളും ഉണ്ടാക്കി. കോടതിയിലേക്ക് പോകുമ്പോൾ വിളിക്കേണ്ട മുദ്രാവാക്യങ്ങളേയും ഞങ്ങൾ മുൻകൂട്ടി തീരുമാനിച്ചിരുന്നു. കൂടാതെ മറ്റ് തടവുകാരുടെ പ്രശ്നങ്ങളിൽ ഞങ്ങൾ സജീവമായി ഇടപെട്ടിരുന്നു. ഇത്തരം കൂട്ടായ്മകൾ ഞങ്ങളുടെ ജയിൽചാട്ടത്തിനു മുമ്പുള്ളതാണ്. അതിനുശേഷം പരസ്പരബന്ധമില്ലാത്ത ഒറ്റപ്പെട്ട ജീവിതമായിരുന്നു.

**അടിയന്തരാവസ്ഥാകാലത്താണല്ലോ എം.എൻ. കണ്ണൂർ ജയിലിൽ എത്തുന്നത്. അന്ന് മറ്റു രാഷ്ട്രീയ തടവുകാരും അവിടെ ഉണ്ടായിരുന്നില്ലേ? അവരുമായി ബന്ധപ്പെട്ടിരുന്നുവോ?**

ജയിലിനുള്ളിലെ മറ്റൊരു ജയിലാണ് ക്ലോസ്ഡ് പ്രിസൺ. ക്ലോസ്ഡ് പ്രിസണെ സി.പി.ബ്ലോക്ക് എന്നാണ് വിളിച്ചിരുന്നത്. അവിടത്തെ ജീവനക്കാർ മറ്റു ജീവനക്കാരുമായിപോലും ബന്ധപ്പെട്ടിരുന്നില്ല. അപ്പോൾ ഞങ്ങളുടെ അവസ്ഥ മനോജിന് ഊഹിക്കാമല്ലോ.

നേരിട്ട് മറ്റ് തടവുകാരുമായി ബന്ധപ്പെടാൻ കഴിഞ്ഞില്ലെങ്കിലും ആഹാരവും മറ്റും എത്തിക്കുന്ന തടവുകാർ മുഖേന ജയിലിലെ മറ്റ് തടവുകാരുമായി ഞങ്ങൾ ബന്ധപ്പെട്ടിരുന്നു. ജയിൽച്ചട്ടങ്ങൾ നടപ്പിലാക്കാൻ വേണ്ടിയും അധികാരികളുടെ അനീതി അവസാനിപ്പിക്കാൻ വേണ്ടിയും ഞങ്ങൾ തടവുകാരെ സംഘടിപ്പിച്ച് പല സമരങ്ങളും നടത്തി. അതുപോലെ ജയിലിൽ മാന്യമായി എങ്ങനെ ജീവിക്കണമെന്നും ഞങ്ങൾ സഹതടവുകാരെ ബോദ്ധ്യപ്പെടുത്തി.

പൊതുവെ കണ്ണൂർ ജയിൽ കേരളത്തിലെ ഏറ്റവും നല്ല ജയിലാണ്. രാഷ്ട്രീയവുമായി ദീർഘകാലത്തെ ബന്ധമുള്ളതുകൊണ്ട് ജീവനക്കാരും

തടവുകാരും തമ്മിൽ മാന്യമായ ബന്ധമാണ് ഉള്ളത്. തിരുവനന്തപുരം സെൻട്രൽ ജയിലാണ് കേരളത്തിലെ ഏറ്റവും മോശപ്പെട്ട ജയിൽ.

**എന്താണ് അവിടുത്തെ എം.എന്റെ അനുഭവം?**

ജാതീയമായ വേർതിരിവുകൾ തിരുവനന്തപുരത്തെ ജയിലിൽ പ്രകടമായിരുന്നു. ജയിൽ ജീവനക്കാർ തടവുകാരോട് ജാതിചോദിച്ചിരുന്നു. ജയിലിൽ വളരെ മോശപ്പെട്ട അനുഭവങ്ങൾ ജീവനക്കാരിൽനിന്ന് തടവുകാർക്ക് അനുഭവിക്കേണ്ടിവന്നു. ക്രൂരമായ മർദ്ദനവും പതിവാണ്. ഞാൻ രണ്ടുമാസം തിരുവനന്തപുരം ജയിലിൽ ഉണ്ടായിരുന്നു. അവിടെ പണമുള്ള തടവുകാർക്ക് പ്രത്യേക പരിഗണന ലഭിച്ചിരുന്നു. അവർക്ക് ജയിലിൽ സർവ്വവിധത്തിലുള്ള സ്വാതന്ത്ര്യവും ലഭിച്ചിരുന്നു. അക്കാലത്തെ കുപ്രസിദ്ധമായ കരിക്കൻവില്ല കൊലക്കേസിലെ പ്രതികൾ ഞങ്ങളെ സന്ദർശിച്ചിരുന്നു. മറ്റു തടവുകാർക്ക് ഞങ്ങളെ കാണാൻപോലും കഴിഞ്ഞിരുന്നില്ല.

അടിയന്തരാവസ്ഥ വന്നതോടെ ജയിൽ അധികാരികൾ കൂടുതൽ ഭീകരരായി. മിസ തടവുകാരായി ഇരുന്നൂറോളം പേർ കണ്ണൂർ ജയിലിൽ ഉണ്ടായിരുന്നു. അവർക്ക് കഠിനമായ മർദ്ദനം ഏൽക്കേണ്ടിവന്നു. ശിക്ഷിക്കപ്പെട്ടവരോട് ജയിൽ അധികാരികൾ സാമാന്യം ഭേദപ്പെട്ട നിലയിലാണ് പെരുമാറിയിരുന്നത്. അടിയന്തരാവസ്ഥയുടെ കാർക്കശ്യവും അധികാരത്തിന്റെ അഹന്തയും ജയിലിലും പ്രകടമായി. അതിനെതിരെ ജയിലിലും സമരമുണ്ടായി. തടവുകാർക്ക് പത്രം നൽകിയില്ല. അവരെ തുറന്നുവിട്ടുമില്ല. ജയിലിന് ഉള്ളിലെ സ്വാതന്ത്ര്യത്തിനുവേണ്ടി തടവുകാർ സമരംചെയ്തു. അധികാരികൾ മർദ്ദിച്ച് സമരത്തെ ഇല്ലാതാക്കാൻ ശ്രമിച്ചു. എങ്കിലും സമരങ്ങളുടെ എല്ലാം അന്തിമഫലമായി പത്രങ്ങൾ കിട്ടിതുടങ്ങി. ജയിലിനുള്ളിൽ തടവുകാരെ തുറന്നുവിടാനും ആരംഭിച്ചു.

അടിയന്തരാവസ്ഥ പിൻവലിച്ചതോടെ കുടുതൽ സ്വാതന്ത്ര്യം തടവുകാർക്കു ലഭിച്ചു.

**ജയിലിലെ സമരങ്ങളെക്കുറിച്ച് എം.എൻ. സൂചിപ്പിച്ചുവല്ലോ? എന്തിനുവേണ്ടിയാണ് സമരങ്ങൾ നടന്നത്?**

പ്രധാനമായും ഭക്ഷണത്തിലെ ക്രമക്കേടുകൾക്കും ആശയ വിനിമയത്തിന് വേണ്ടിയാണ് സമരമുണ്ടാകുക. ചില ദിവസങ്ങളിൽ മോശപ്പെട്ട മത്സ്യങ്ങളാണ് കൂട്ടാനുണ്ടാകുക. ജയിൽ അധികാരികളും കോൺട്രാക്ടറും ചേർന്ന് പണം കൊള്ളയടിക്കാനുള്ള എളുപ്പവഴിയാണ് ഭക്ഷണത്തിലെ തിരിമറികൾ. തടവുകാർക്ക് അധികാരികൾ നൽകുന്ന ഭക്ഷണം മാത്രമാണ് ഏക ആശ്രയം. ഏതു മേഖലയിലും മുപ്പതു ശതമാനം പ്രസരണ നഷ്ടം ഉണ്ടാകുമല്ലോ. അതിനെ ഞങ്ങൾ അംഗീകരിച്ചിരുന്നു.

അളവിലും ഗുണത്തിലും കുറവുവരുമ്പോൾ പ്രതിഷേധിക്കുക സ്വാഭാവികമാണ്.

വാർത്തകളെ തമസ്ക്കരിക്കുക ഭരണാധികാരികളുടെ പൊതു സ്വഭാവമാണ്. റേഡിയോവിൽ കേട്ട വാർത്തപോലും തടവുകാർക്ക് പത്രത്തിൽ വായിക്കാൻ കഴിയാറില്ല. പത്രവാർത്തകളെ കരിതേച്ച് മറച്ചിരിക്കും. തീഹാർ ജയിലിൽ തടവുകാരുടെ കണ്ണുപൊട്ടിച്ച സംഭവമുണ്ടായി. വൈകുന്നേരത്തെ റേഡിയോ വാർത്ത ഞങ്ങൾ കേട്ടിരുന്നു. പിറ്റേന്നത്തെ പത്രത്തിൽ ആ വാർത്ത കരിതേച്ചു മറച്ചിരുന്നു. ഇതിനെതിരെ ഞങ്ങൾ സമരം ചെയ്തു. അവസാനം കരിതേയ്ക്കാത്ത പത്രം ലഭിച്ചു.

**മാർക്സിസ്റ്റുകാരുമായുള്ള എം.എന്റെ ജയിലിലെ ബന്ധം എങ്ങനെയായിരുന്നു?**

പുറംലോകത്തിന്റെ പരിച്ഛേദമായാണ് ഞാൻ ജയിലിനെ കണ്ടിരുന്നത്. അതുകൊണ്ട് തടവുകാരോടും ജയിൽ ജീവനക്കാരോടും തുറന്ന, സൗഹാർദ്ദപരമായ സമീപനമാണ് ഞാൻ സ്വീകരിച്ചത്. താഴെത്തട്ടിലുള്ള ജയിൽ ജീവനക്കാരെ സംഘടിതരാക്കാനുള്ള ശ്രമവും ഞാൻ നടത്തി.

ഒരിക്കൽ ചീഞ്ഞ മത്സ്യക്കറിയാണ് ഞങ്ങൾക്കു വിളമ്പിയത്. തടവുകാരെല്ലാംതന്നെ മത്സ്യക്കറി വേണ്ടെന്നുവെച്ചു. ജയിലർ ഇടപെട്ടെങ്കിലും ആരും മത്സ്യക്കറി കഴിക്കാൻ തയ്യാറായില്ല. കണ്ണൂർ ജയിലിൽ എക്കാലത്തും കമ്മ്യൂണിസ്റ്റ് തടവുകാരാണ് കൂടുതൽ ഉള്ളത്. അക്കാലത്ത് എം.വി.രാഘവനാണ് മാർക്സിസ്റ്റ് പാർട്ടി ജില്ലാ സെക്രട്ടറി, ജയിൽ ഉപദേശകസമിതിയിലെ പ്രമുഖ അംഗവുമാണ്. എം.വി.ആർ. പ്രശ്നം പരിഹരിക്കാനായി ഇടപെട്ടു. പാർട്ടി സഖാക്കൾ എം.വി.ആറിന്റെ ഇടപെടലിനെ തള്ളിപറഞ്ഞു. അവസാനം ഞാനും സുഹൃത്തുക്കളും ചേർന്നാണ് പ്രശ്നം പരിഹരിച്ചത്. ഇത് എം.വി.രാഘവന് വല്ലാത്ത ക്ഷീണമുണ്ടാക്കി.

**ജയിലിനോടുള്ള എം.എന്റെ സമീപനം എന്തായിരുന്നു?**

പുറംലോകത്തിന്റെ തുടർച്ചയായാണ് ഞാൻ ജയിലിനെ കണ്ടിരുന്നത്. പുറംലോകത്തിന്റെ മോശപ്പെട്ട അവസ്ഥ. ജയിലിനെ ഭരണകൂട വിരുദ്ധമായി ഉപയോഗിക്കാനാണ് ഞങ്ങൾ ശ്രമിച്ചത്. ജയിലിനെ സമൂഹത്തിന്റെ ഭാഗമായി കാണുമ്പോൾ നമുക്ക് പ്രവർത്തിക്കാൻ ധാരാളം അവസരമുണ്ടാകും. ഒന്നുംചെയ്യാതെ, സ്വകാര്യതയുമായി ജയിലിൽ കഴിയുക ഏറെ വിഷമമുള്ള അവസ്ഥയാണ്.

**ജയിൽ ജീവിതത്തിൽ സ്വാതന്ത്ര്യത്തിന്റെ ആവശ്യം എം.എന് ബോദ്ധ്യപ്പെട്ടിട്ടുണ്ടോ?**

ഞാൻ പല സ്ഥലത്തും പറഞ്ഞ കാര്യം വീണ്ടും ആവർത്തിച്ചു പറയുകയാണ്. ജയിലിലെ സ്വാതന്ത്ര്യത്തിന് പരിമിതികളുണ്ട്. ശിക്ഷയുടെ കാലാവധി കഴിഞ്ഞിട്ടും ഞങ്ങൾ ജയിലിൽ കിടക്കുകയാണെന്ന് പുറമെയുള്ളവർ പറഞ്ഞപ്പോഴാണ് പതിനഞ്ചുവർഷത്തെ ജയിൽ ജീവിതത്തെക്കുറിച്ച് ഞങ്ങൾക്ക് ബോദ്ധ്യംവന്നത്. തികച്ചും സജീവ മായിരുന്നു ഞങ്ങളുടെ ദിവസങ്ങൾ. രാവിലെ എണീറ്റതും സർവ്വദേശീയ ഗാനം ആലപിക്കും. പിന്നീട് കായികാഭ്യാസം. അതിനുശേഷം കുളിയും ഭക്ഷണവും. തുടർന്ന് എഴുത്തും വായനയും. ജയിലിൽ ഞങ്ങൾ അലസരായിരുന്നില്ല. നിരന്തരം പ്രവർത്തിച്ചുകൊണ്ടിരുന്നു.

ജയിലും നാടും തമ്മിലുള്ള പ്രധാന പ്രശ്നം കുടുംബവുമായുള്ള വൈകാരികബന്ധമാണ്. നാട്ടിൽ ജീവിക്കുമ്പോൾ വീടുമായി പറയത്തക്ക ബന്ധമൊന്നുമില്ലാത്തവരുടെ സ്ഥിതി ജയിലിൽ എത്തുമ്പോൾ ആകെ മാറുന്നു. വീട്ടിൽനിന്ന് കത്തു വന്നില്ലെങ്കിൽ അവരുടെ സ്വഭാവം ആകെ അവതാളത്തിലാകും.

സ്വകാര്യമായി ചിന്തിക്കുകയും ജീവിക്കുകയും ചെയ്യുന്നവർക്ക് തടവറജീവിതം അസഹനീയമായ അനുഭവമാണ്. ഞങ്ങൾക്ക് അലക്കു തുണികൾ എത്തിച്ചിരുന്ന ഒരു തടവുപുള്ളി ഉണ്ടായിരുന്നു. കൊല്ലങ്കോട്ടു കാരനായ കൃഷിക്കാരനാണ്. ഭാര്യ പാടത്തെ പണിക്കാരികളുമായി ശണ്ഠകൂടുന്നതു കണ്ടപ്പോൾ അയാൾ സ്വയംമറന്ന് അവളെ വടികൊണ്ട് തല്ലി. മർമ്മസ്ഥാനത്ത് അടിയേറ്റ അവൾ ഉടനടി മരിച്ചു. രണ്ടു പെൺകുട്ടികളാണ് അയാൾക്കുള്ളത്. അയാൾ ജയിലിൽ ആയതോടെ അവർ ഭാര്യവീട്ടിലാണ്. ശിക്ഷ കഴിഞ്ഞാൽ എങ്ങനെ മക്കളുടേയും അളിയൻമാരുടേയും നാട്ടുകാരുടേയും മുഖത്തു നോക്കും എന്നതാണ് അയാളുടെ പ്രശ്നം. സ്വന്തം ജീവിതത്തെക്കുറിച്ചുമാത്രം ചിന്തിക്കുന്ന അയാൾ മിക്കവാറും സമയങ്ങളിൽ കരഞ്ഞുകൊണ്ടിരിക്കും. അയാൾക്കുവേണ്ടി അളിയൻമാർക്കും മറ്റും കത്തെഴുതുന്നത് ഞാനാണ്.

ചുരുക്കി പറഞ്ഞാൽ സ്വാർത്ഥചിന്തയുമായി ജീവിക്കുന്നവർക്ക് ജയിൽവാസം നരകവാസമാണ്. സാമൂഹികമായ ഇടപെടൽ നടത്തുന്ന വർക്ക് ജയിൽ മറ്റൊരു പ്രവർത്തനമേഖലയാണ്.

എന്റെ ജയിൽജീവിതത്തെ കുറിച്ചോർക്കുമ്പോൾ വല്ലാത്തൊരു വേദന ഉണ്ടാക്കിക്കൊണ്ട് മോഹൻദാസ് എന്ന ചെറുപ്പക്കാരൻ കടന്നുവരാറുണ്ട്. അദ്ധ്യാപകദമ്പതിമാരുടെ മകനാണ് മോഹൻദാസ്. ഒരു അനുജനും അനുജത്തിയുമുണ്ട്. B.Sc.യ്ക്ക് പഠിക്കുമ്പോൾ അയാൾക്ക് ചെറിയതോതിൽ മനോരോഗം തുടങ്ങി. പരീക്ഷയ്ക്കുവേണ്ടി അയാൾ രാത്രി

പഠിച്ചുകൊണ്ടിരിക്കുകയായിരുന്നു. മകന്റെ വിവരം അന്വേഷിച്ച് അമ്മ മുറിയിലേക്കു കയറിവന്നു. ശത്രു തന്നെ ആക്രമിക്കാൻ വരുകയാണെന്നു കരുതിയ അയാൾ മേശവലിപ്പു തുറന്ന് കത്തിയെടുത്ത് അമ്മയെ കുത്തി. നിലവിളികേട്ടുവന്ന അച്ഛനേയും അയാൾ കുത്തി. അച്ഛൻ ഉടനടി മരിച്ചു. ആശുപത്രിയിൽ കിടന്ന അമ്മ പിന്നീടാണ് മരിക്കുന്നത്. അമ്മയുടെ മൊഴി സ്വീകരിച്ച കോടതി മനോരോഗിയായ മോഹൻദാസിനെ കുറ്റവിമുക്തനാക്കി. ആരും സ്വീകരിക്കാത്തതുകൊണ്ട് മോഹൻദാസ് ജയിലിൽ എത്തി. ജയിലിൽ എത്തുമ്പോഴും അയാൾ മനോരോഗത്തിന്റെ പിടിയിലായിരുന്നു. ഡോക്ടറെ കാണിച്ച് മോഹൻദാസിന് വേണ്ട ശുശ്രൂഷകളെല്ലാം ചെയ്തിരുന്നത് ഞങ്ങളാണ്. ഒടുവിൽ അദ്ദേഹത്തിന്റെ അസുഖം പൂർണ്ണമായി ഭേദമായി. അനുജനെ സ്വീകരിക്കണമെന്ന് പറഞ്ഞ് ഞാൻ മോഹൻദാസിന്റെ ഏട്ടന് കത്തെഴുതി. മനോരോഗ ഡോക്ടറും മോഹൻദാസിന്റെ അസുഖം ഭേദപ്പെട്ടുവെന്നു പറഞ്ഞു. അത്തരമൊരു സർട്ടിഫിക്കറ്റും ഡോക്ടർനൽകി. മോഹൻദാസിന്റെ അനുജൻ പറഞ്ഞ വാക്കുകൾ ഇപ്പോഴും എന്റെ മനസ്സിലുണ്ട്. വീണ്ടും സമനില തെറ്റിയാൽ അവൻ തന്നേയും അനുജത്തിയേയും ശത്രുവെന്നു കരുതി കൊല്ലുമെന്നാണ് അയാൾ പറഞ്ഞത്. അതുകൊണ്ട് അവർ മോഹൻദാസിനെ സ്വീകരിച്ചില്ല. ബന്ധുക്കൾ ഉപേക്ഷിച്ചു എന്നറിഞ്ഞ മോഹൻദാസ് പിറ്റേന്ന് തൂങ്ങിമരിച്ചു.

**ഇത്തരം അസാധാരണ സംഭവങ്ങളും വ്യക്തികളും ഇപ്പോഴും എം.എന്റെ ഓർമ്മയിൽ ഉണ്ടോ?**

കോഴിക്കോട്ടിലെ ചാണക്കുണ്ടിൽനിന്ന് മങ്കര എന്നു പേരുള്ള പതിനാറുകാരനെ ജയിലിലേക്ക് കൊണ്ടുവന്നു. ഞങ്ങൾ എല്ലാവരും ഉച്ചനേരത്തെ ഊണു കഴിക്കുകയാണ്. കൂട്ടത്തിലെ സഖാവ് തമ്പാൻ കുട്ടിയെ തിരിച്ചറിഞ്ഞു. അച്ഛൻ അതിസമ്പന്നനാണ്. പത്തോളം ബസ്സുകളുടെ ഉടമ. എസ്റ്റേറ്റുമുണ്ട്. അബ്ക്കാരി കോൺട്രാക്ടറുമാണ് അയാൾ. മഹാ പിശുക്കനും കണിശക്കാരനുമാണ് അച്ഛൻ. വീട്ടിൽ കാറും ജീപ്പും ഉണ്ടെങ്കിലും അതൊന്നും ഉപയോഗിക്കാൻ മകനെ അച്ഛൻ അനുവദിച്ചിരുന്നില്ല.

ഇതിനിടെ മങ്കരയുടെ മനസ്സിലേക്ക് രാഷ്ട്രീയം കടന്നുവന്നു. തീവ്രവാദ കമ്മ്യൂണിസത്തോടാണ് അവന് കൂടുതൽ ആഭിമുഖ്യം തോന്നിയത്. സ്വന്തം എസ്റ്റേറ്റിലെ തൊഴിലാളികളുമായി ഇടപഴകാനും അവരുടെ വീട്ടിൽ താമസിക്കാനും മങ്കര തയ്യാറായി. അച്ഛന്റെ ശിങ്കിടികളെ നേരിടാൻ മങ്കര കരാട്ടെ പഠിക്കുകയും ചെയ്തു. അച്ഛനും വക്കീലും ചേർന്ന് മങ്കരയെ നശിപ്പിക്കാനുള്ള ശ്രമമാണ് പിന്നീട് നടത്തിയത്. മങ്കരയെ അവർ ബാംഗ്ലൂരിലേക്ക് കൊണ്ടുപോയി. മനോരോഗാശുപത്രിയുടെ മുമ്പിൽ കാറു നിർത്തിയപ്പോൾ മങ്കര ഇറങ്ങിയോടി. വക്കീലും അച്ഛനും ഡ്രൈവറും

അവനെ പിന്തുടർന്നു. നാട്ടുകാർ മങ്കരയെ ഭ്രാന്തനാണെന്നു കരുതി കൈകാര്യം ചെയ്തു.

മങ്കര കുറേക്കാലം ബാംഗ്ലൂരിലെ മനോരോഗാശുപത്രിയിലായിരുന്നു. മലയാളി നേഴ്സുമാരുടേയും ഒരു പെങ്ങളുടേയും സഹായത്തോടെ അവൻ അവിടെനിന്നു രക്ഷപ്പെട്ടു. എങ്കിലും മങ്കര വീണ്ടും അച്ഛന്റെ കയ്യിൽ അകപ്പെട്ടു. മകനെ ഭ്രാന്തനാണെന്നു വരുത്തിതീർക്കാൻ അച്ഛൻ അവനെ ഇടയ്ക്കിടെ ഒരു സ്വകാര്യ ഭ്രാന്താശുപത്രിയിൽ പ്രവേശിപ്പിച്ചു. മനോരോഗി അല്ലെന്ന് അറിഞ്ഞിട്ടും ഡോക്ടർ മങ്കരയ്ക്ക് ഷോക്ക് ട്രീറ്റ്മെന്റ് നൽകിക്കൊണ്ടിരുന്നു.

ഈ വിവരങ്ങൾ എല്ലാം കാണിച്ച് ഞാൻ ജസ്റ്റിസ് സുബ്രഹ്മണ്യൻ പോറ്റിക്ക് പരാതി അയച്ചു. മങ്കരയ്ക്കുവേണ്ടി ജയിലിനും പുറത്തും വമ്പിച്ച കാമ്പയിനും സംഘടിപ്പിച്ചു. അവസാനം ജസ്റ്റിസ് സുബ്രഹ്മണ്യൻ പോറ്റി മങ്കരയെ ജയിലിൽനിന്ന് മോചിപ്പിച്ചു. പിന്നീട് അയാളുടെ ഭാഗം വാങ്ങിച്ചുകൊടുക്കാനും ഞങ്ങൾക്കു കഴിഞ്ഞു.

ഇതെല്ലാം ഞാൻ പറയുന്നത് ജയിൽ പുറംലോകത്തിന്റെ പരിച്ഛേദമാണെന്ന് വ്യക്തമാക്കാനാണ്. പുറംലോകത്ത് ഇടപെടൽ നടത്തിയ ഞാൻ ജയിലിലെ സഹതടവുകാർക്ക് വേണ്ടി നിരന്തരം ഇടപെട്ടു കൊണ്ടിരുന്നു. നമ്മുടെ സമൂഹത്തെ അറിയാൻ ജയിലിലെ തടവുകാരെ അറിഞ്ഞാൽ മതിയല്ലോ.

**മങ്കരയെപ്പോലെയുള്ള നിരപരാധികൾ വേറേയും ജയിലിൽ ഉണ്ടാകുമല്ലോ? എം.എൻ. ആരെയെങ്കിലും ഓർക്കുന്നുണ്ടോ?**

ജയിലിൽ എന്തിനും പണമാണ് മാനദണ്ഡം. സ്വകാര്യ ആവശ്യങ്ങൾക്ക് പണം വേണമല്ലോ. അതുകൊണ്ട് പരാതി എഴുതാൻപോലും കനത്തസംഖ്യ വിദ്യാഭ്യാസമുള്ളവർ ആവശ്യപ്പെട്ടിരുന്നു. നിരക്ഷരർക്ക് പണം നൽകാതെ നിവർത്തിയില്ല. ഞാൻ പലർക്കും പരാതി എഴുതിക്കൊടുത്തിട്ടുണ്ട്. അർഹിക്കുന്നവർക്കുവേണ്ടി സൗജന്യമായി വാദിക്കാൻ വക്കീലിനേയും ഏർപ്പാടാക്കിയിട്ടുണ്ട്. ഞങ്ങളുടെ കേസ് വാദിച്ചിരുന്ന അഡ്വക്കെറ്റ് ജനറൽ എം.കെ.ദാമോദരൻ ഞാൻ നിർദ്ദേശിച്ച പലർക്കുംവേണ്ടി കോടതിയിൽ ഹാജരായി സൗജന്യമായി വാദിച്ചിരുന്നു. അദ്ദേഹം പലരുടെ കേസുകളും നടത്തി അവരെ ജയിലിൽനിന്ന് മോചിപ്പിച്ചു.

**കോടതി ശിക്ഷിച്ചെങ്കിലും സ്ഥിരമായി പരോളിൽ ഇറങ്ങി നാട്ടിൽ വിലസി നടക്കുന്ന പലരേയും ഞാൻ കണ്ടിട്ടുണ്ട്. എം.എൻ.ന് അത്യാവശ്യ സാഹചര്യത്തിൽപോലും പരോളിൽ ഇറങ്ങാൻ കഴിഞ്ഞിട്ടുണ്ടോ?**

സ്വാതന്ത്ര്യം, ജീവിക്കാനുള്ള അവകാശം ഇതേക്കുറിച്ചെല്ലാം

ഭരണഘടനയിൽ എഴുതിയിട്ടുണ്ടെങ്കിലും ജയിലിൽ മേൽപ്പറഞ്ഞ അവകാശങ്ങളെല്ലാം ചിലർക്കു മാത്രമായി പരിമിതപ്പെടുത്തിയിരിക്കുന്നു. പാർലിമെന്ററി രാഷ്ട്രീയക്കാർ ഭരണാധികാരികളുടെ സ്വാധീനം ഉപയോഗിച്ച് ജയിലിൽ സുഖസൗകര്യങ്ങളോടെ ജീവിക്കുന്നു. അവർക്ക് പലതവണ പരോൾ അനുവദിച്ചു കിട്ടാറുണ്ട്. സമ്പന്നരും യഥേഷ്ടം പണം ഒഴുക്കി കാര്യം നേടാറുണ്ട്. ഒഴുക്കിന് എതിരെ നീങ്ങുന്നവരെ എവിടേയും കുച്ചുവിലങ്ങിടാൻ ശ്രമിക്കാറുണ്ട്. അതാണ് എനിക്കും സംഭവിച്ചത്. അച്ഛനും അനുജനും മരിച്ചപ്പോഴും എനിക്ക് പരോൾ അനുവദിച്ചില്ല. പെങ്ങൾ മരിച്ചപ്പോഴും എന്നെ പരോളിൽ വിട്ടില്ല. തുടർന്ന് ഞാൻ പത്തുദിവസം നിരാഹാര സത്യാഗ്രഹം നടത്തി. പത്രങ്ങളിൽ എനിക്ക് പരോൾ നിഷേധിച്ച കാര്യം വൻ വാർത്തയായി. ബോംബെയിൽവെച്ച് ചീഫ് ജസ്റ്റീസ് ഭാസ്ക്കരനെ അവിടത്തെ പത്രപ്രവർത്തകർ ഘരാവോ ചെയ്തു.

ഇപ്പോൾ മറ്റൊരു കാര്യം പ്രത്യേകം പറയേണ്ടിവരുന്നു. കരുണാകരൻ ആഭ്യന്തരമന്ത്രിയായിരുന്ന കാലത്ത് ജയിൽ പരിഷ്ക്കരിക്കാൻ വേണ്ടി ഒരു കമ്മിറ്റി ഉണ്ടാക്കി. കമ്മിറ്റിയുടെ ലക്ഷ്യവും പ്രവർത്തനവും വ്യത്യസ്തമായിരുന്നു. കമ്മിറ്റി മെമ്പറായിരുന്ന ജസ്റ്റിസ് സുബ്രഹ്മണ്യൻപോറ്റി പ്രതിഷേധിച്ച് രാജിവെച്ചു. ജീവപര്യന്തം തടവ് ഇരുപത്തഞ്ചു വർഷമാക്കാനുള്ള ശ്രമവും നടന്നു. അതിന്റെ കേസ് കൃഷ്ണയ്യരുടെ ബെഞ്ചിലാണ് എത്തിയത്. വളരെ സുപ്രധാനമായൊരു വിധി കൃഷ്ണയ്യർ നടത്തി. വിധി പകർപ്പ് ജയിലിൽ ഫോട്ടോവായി തുക്കിയിടാനുള്ള ഉത്തരവും അദ്ദേഹം നൽകി. വിധി പകർപ്പിന്റെ ആമുഖം പരിഭാഷപ്പെടുത്തി കണ്ണൂർ ജയിലിൽ ഞങ്ങൾ ഫ്രെയിം ചെയ്ത് തുക്കിയിട്ടു.

ഇന്ത്യൻ പൗരൻമാർക്ക് ജീവിക്കാനുള്ള അവകാശവും സ്വാതന്ത്ര്യവും ഭരണഘടന മൗലികാവവകാശമായി അംഗീകരിച്ചിരിക്കുന്നു. തടവുപുള്ളികൾ ഇന്ത്യൻ പൗരൻമാർ തന്നെയാണ്. അവരുടെ സ്വാതന്ത്ര്യം പരിമിതപ്പെടുത്തിയിരിക്കുന്നുവെന്നുമാത്രം. കുറ്റത്തെക്കുറിച്ച് ബോദ്ധ്യപ്പെടുത്താനും തെറ്റുതിരുത്താനുംവേണ്ടിയാണ് കുറ്റവാളിയെ ജയിലിൽ ഇടുന്നത്. എന്നാൽ ജീവപര്യന്തക്കാരന്റെ മോചനത്തെക്കുറിച്ച് പരിഗണിക്കുന്നത് പതിനാലുവർഷം കഴിഞ്ഞാണ്. ഇത് പൗരന്റെ സ്വാതന്ത്ര്യത്തേയും ജീവിക്കാനുള്ള അവകാശത്തേയും നിഷേധിക്കലാണെന്ന് കൃഷ്ണയ്യർ വിധിയെഴുതി. കുറ്റവാളി ഉത്തമപൗരനായെന്ന് ബോദ്ധ്യപ്പെട്ടാൽ അയാളെ ഉടനടി വിടുതൽ ചെയ്യേണ്ടതാണെന്ന് കൃഷ്ണയ്യർ വിധിയിൽ എഴുതി. ഇപ്പോഴത്തെ നിയമത്തിന് പരിമിതികളുണ്ടെന്നും പാർലിമെന്റ് ശിക്ഷാനിയമം ഭേദഗതി ചെയ്യേണ്ടതാണെന്നും അദ്ദേഹം സുചിപ്പിച്ചു.

ഏടിലെ പശു പുല്ലുതിന്നാറില്ലല്ലോ. കൃഷ്ണയ്യരുടെ നിർദ്ദേശം ഇന്നും നടപ്പിലാക്കിയിട്ടില്ല. കൃഷ്ണയ്യരുടെ വിധിന്യായം ഉപയോഗിച്ചാണ് പിന്നീട് ഞാൻ പല പരാതികളും എഴുതിയത്.

**എം.എൻ.ജയിലിനെ മറ്റൊരു പ്രവർത്തനമണ്ഡലമാക്കുകയായിരുന്നുവല്ലോ. താങ്കളുടെ സഹപ്രവർത്തകരെല്ലാം ഇതേ നിലപാടാണോ സ്വീകരിച്ചത്?**

അല്ല. ചിലരെങ്കിലും തങ്ങളുടെ രാഷ്ട്രീയ പ്രവർത്തനത്തെ തെറ്റായി കാണുകയും പൊതുപ്രശ്നങ്ങളിൽനിന്നെല്ലാം ഒഴിഞ്ഞുമാറുകയും ചെയ്തിട്ടുണ്ട്. രാഷ്ട്രീയംവിട്ട അവർ സ്വകാര്യതയിലേക്ക് ഒതുങ്ങി. അതോടെ അവരുടെ ചിന്ത കുടുംബത്തിന്റെ അതിരുകളിലായി. സ്വകാര്യതയ്ക്ക് പ്രാധാന്യം നൽകുന്നവർക്ക് ജയിൽ കഠിനമായ പീഢാനുഭവമാണ്. അവരുടെ സമനില ഏതു നിമിഷത്തിലും തകരാറാവുന്നതാണ്.

ജയിലിലെ പ്രശ്നങ്ങളിൽ ഇടപെടുന്ന ഞങ്ങൾ തടവുകാരുടെ നാട്ടിലെ പ്രശ്നങ്ങളിലും സജീവമായി ഇടപെട്ടിരുന്നു. ജയിലിൽ ആയതോടെ പല സഖാക്കളും നാട്ടിൽ വളരെ മോശപ്പെട്ട അവസ്ഥയിലായിരുന്നു. എന്റെ സഹപ്രവർത്തകനായ സെബാസ്റ്റ്യന്റെ വീട് നാട്ടുകാരും വീട്ടുകാരും പൊളിച്ചുമാറ്റി. ബന്ധുക്കൾ സ്ഥലം കയ്യേറി. ഭാര്യയും അഞ്ചുവയസ്സിനു താഴെയുള്ള മക്കളുമാണ് അയാൾക്കുള്ളത്. ഞങ്ങൾ കലക്ടർക്ക് പരാതിപ്പെട്ടു. അന്വേഷണവും നടപടിയുമുണ്ടായി. എങ്കിലും അയാളുടെ കുടുംബബന്ധങ്ങൾ ശിഥിലമായി. കുട്ടികളെ പലരും എടുത്തുവളർത്തി.

ജയിൽജീവിതത്തെക്കുറിച്ചുള്ള എം.എന്റെ അഭിപ്രായം എന്താണ്?

വ്യത്യസ്തമായ ചിന്തകളേയും വ്യക്തിത്വങ്ങളേയും ഭരണകൂടത്തിന്റെ ഭാഗമാക്കിതീർക്കാനുള്ള കേന്ദ്രമാണ് ജയിൽ. ഒരാൾ ജയിലിൽ എത്തുന്നതോടെ സ്വാതന്ത്ര്യവും വ്യക്തിത്വവും ഇല്ലാതാകുന്നു. നിഷേധത്തിന്റെ മുനയൊടിക്കുന്ന ജയിൽ, വ്യക്തിത്വത്തെ വ്യവസ്ഥിതിയുടെ ഭാഗമാക്കുന്നു. ഭരണകൂടത്തിന്റെ മർദ്ദനോപാധിയാണ് ജയിൽ. ഇതിനെ ഓരോരുത്തരും തിരിച്ചറിയണം. ജയിൽ എന്ന മർദ്ദനോപകരണത്തെ ഭരണകുടത്തിന്റെ നേർക്കുതന്നെ ഉപയോഗിക്കാൻ കഴിയണം. ഇത് തികഞ്ഞ രാഷ്ട്രീയ പ്രവർത്തനം തന്നെയാണ്. കൂടാതെ ജയിലിൽ ജീവിക്കാൻ ചില മെയ്വഴക്കങ്ങളും നേടിയെടുക്കണം. നാൽപ്പത്താറിലെ കമ്മ്യുണിസ്റ്റുകൾക്ക് ജയിലിൽ ജീവിക്കാനുള്ള മെയ്വഴക്കം നേടിയെടുക്കാൻ കഴിഞ്ഞിരുന്നില്ല.

ഉണ്ണിരാജ ജയിലിൽ കിടന്ന അനുഭവത്തെക്കുറിച്ച് പറഞ്ഞു കേട്ടിട്ടുണ്ട്. നാൽപ്പത്താറിലെ കാലഘട്ടമാണ്. ഉണ്ണിരാജയേയും കൂട്ടരേയും സെല്ലിലാക്കി വാർഡൻ വാതിൽ അടച്ചു. ഇരുമ്പുവാതിലാണ്. ഉണ്ണിരാജ ഇരുമ്പുവാതിലിൽ വൈദ്യുതി പ്രവഹിപ്പിച്ചു. സ്വാഭാവികമായും സെല്ലിൽ ഉള്ളവരെയാണല്ലോ സംശയിക്കുക. അവർക്കെല്ലാം ക്രൂരമർദ്ദനമാണ്

ഏൽക്കേണ്ടിവന്നത്. ഉണ്ണിരാജ അതിബുദ്ധിമാനാണ്. എന്തിന് ഈ പണിചെയ്തുവെന്നു ചോദിച്ചാൽ ആർക്കും മറുപടി പറയാനാവില്ല. ജയിലിൽ വ്യക്തമായ രാഷ്ട്രീയബോധത്തോടേയും ഉന്നതമായ മൂല്യത്തോടേയും ജീവിക്കാൻ കഴിയണം. ഇതിനെയാണ് ഞാൻ മെയ്‌വഴക്കമെന്നു പറഞ്ഞത്.

**വിദേശരാജ്യങ്ങളിൽ തടവുപുള്ളികൾക്ക് ലൈംഗികജീവിതം നയിക്കാനുള്ള അവസരമുണ്ട്. പങ്കാളിയുമായി അവർക്ക് ജയിലിലെ പ്രത്യേകമുറിയിൽ കിടക്കപങ്കിടാം. ഇവിടത്തെ ജയിലുകളിലെ ലൈംഗികജീവിതത്തെക്കുറിച്ച് എം.എൻ.ന് കൂടുതൽ വിവരിക്കാനാകുമല്ലോ?**

പൊതുവെ ഇവിടത്തെ ജയിലുകളിൽ ഹോമോസെക്ഷ്വാലിറ്റിയാണ് കൂടുതലായുള്ളത്. ഓരോരുത്തർക്കും പ്രത്യേക ഇണകൾ ഉണ്ടാകും. ജസ്റ്റിസ് കൃഷ്ണയ്യർ ചെയർമാനായുള്ള ജയിൽ പരിഷ്ക്കരണകമ്മിറ്റിയ്ക്ക് ഞങ്ങൾ പരിഷ്ക്കരണ നിർദ്ദേശങ്ങൾ നൽകിയിരുന്നു. ജയിലുകളിൽ ഔട്ട്ഹൗസ് വേണമെന്ന് ഞങ്ങൾ ആവശ്യപ്പെട്ടിരുന്നു. നിർദ്ദേശങ്ങൾ കമ്മിറ്റി സ്വീകരിച്ചു. കമ്മിറ്റിയുടെ നിർദ്ദേശങ്ങളെ ഭരണകൂടം നടപ്പാക്കിയതുമില്ല. യാഥാർത്ഥ്യത്തിൽ കുറേകൂടി മോശപ്പെട്ട അവസ്ഥയിലേക്ക് കാര്യങ്ങൾ നീങ്ങുകയാണുണ്ടായത്. പൗരന്റെ പരിമിതപ്പെട്ട സ്വാതന്ത്ര്യം, ജീവിക്കാനുള്ള അവകാശം എന്നിവയ്ക്ക് യാതൊരു മാറ്റവും വന്നിട്ടില്ല. അതിനുകാരണം വിവരമുള്ളവർ, മനുഷ്യത്വമുള്ളവർ ആരും ജയിൽ മന്ത്രിയായില്ല എന്നതുതന്നെയാണ്. ഭക്ഷണക്രമത്തിലെ മാറ്റങ്ങളാണ് ജയിൽ പരിഷ്ക്കാരങ്ങൾ എന്നാണ് മിക്ക മന്ത്രിമാരുടേയും ധാരണ. ഒരു മന്ത്രി രാവിലെ കട്ടൻ കാപ്പി അനുവദിച്ചു. മറ്റൊരു മന്ത്രി അത് രണ്ടുനേരമാക്കി. ഇടതുമന്ത്രി വന്നപ്പോൾ പാലൊഴിച്ച കാപ്പിയാക്കി. ഇതാണ് ഇടതിന്റെയും വലതിന്റെയും ജയിൽ പരിഷ്ക്കരണം.

**വ്യത്യസ്തമായ സാമൂഹ്യസാഹചര്യങ്ങളിൽനിന്നും വന്നവരും വ്യത്യസ്ത രാഷ്ട്രീയ നിലപാടുകൾ ഉള്ളവരുമാണല്ലോ തടവുകാർ. അതുകൊണ്ട് തടവുകാർ തമ്മിൽ പരസ്പരം സ്പർദ്ധകൾ ഉണ്ടായിരുന്നുവോ?**

ഭരണകൂടത്തിന്റെ പ്രത്യക്ഷത്തിലുള്ള മർദ്ദനോപകരണമാണ് ജയിൽ. അവിടെ രണ്ടുകൂട്ടരേ ഉള്ളു. മർദ്ദിക്കുന്നവനും മർദ്ദനം ഏറ്റുവാങ്ങുന്നവനും. മർദ്ദനം ഏറ്റുവാങ്ങുന്നവൻ ജാതിയ്ക്കും മതത്തിനും രാഷ്ട്രീയത്തിനും അതീതമായി ജയിലിൽ ഒരുമയോടെ ജീവിക്കും. എങ്കിലെ അവന് മർദ്ദകനെ നേരിടാൻ കഴിയൂ. തടവുകാരെ മതത്തിനും പ്രത്യയശാസ്ത്രത്തിനും അപ്പുറത്തായി ഞങ്ങൾ ഒന്നിപ്പിച്ചിരുന്നു. ഞാൻ നിരാഹാര സത്യാഗ്രഹം കിടന്നപ്പോൾ തടവുകാർ മുഴുവൻ ഒരു ദിവസം

ഭക്ഷണം കഴിച്ചില്ല. കേരളത്തിലെ ജയിലിന്റെ ചരിത്രത്തിൽ തടവുപുള്ളികളുടെ ഇത്തരമൊരു കൂട്ടായ്മ ആദ്യത്തെ സംഭവമാണ്. ജയിൽ ഐ.ജി. നേരിട്ടുവന്ന് അന്വേഷണം നടത്തുകയുണ്ടായി.

**എന്തിനുവേണ്ടിയാണ് എം.എൻ. നിരാഹാരസമരം ആരംഭിച്ചത്?**

പെങ്ങൾ മരിച്ചപ്പോൾ ഞാൻ പരോളിന് ജയിലിൽ അപേക്ഷിച്ചിരുന്നു. അവർ അത് അനുവദിച്ചില്ല. കോടതിയും പരോളിനുവേണ്ടിയുള്ള എന്റെ അപേക്ഷ നിരസിച്ചു. പരോൾ അനുവദിച്ചുകിട്ടാൻ വേണ്ടിയാണ് ഞാൻ നിരാഹാരസമരം ആരംഭിച്ചത്. എന്റെ നിരാഹാരസമരം കണ്ണൂർജില്ലയെ ഇളക്കിമറിച്ചു. എം.വി.രാഘവന്റെ മകന്റെ നേതൃത്വത്തിൽ എനിക്കുവേണ്ടി സമരം നടന്നു. അപ്പോഴേയ്ക്കും പരോൾ പ്രശ്നം എന്നെ ജയിലിൽനിന്ന് വിടുവിക്കാനുള്ള പ്രക്ഷോഭമായി വളർന്നു. ശിക്ഷാകാലാവധി കഴിഞ്ഞിട്ടും ഞാൻ തടവറയിൽ തന്നെയായിരുന്നു. എൺപത്തിയൊന്ന് എം.എൽ.എ.മാർ എന്റെ വിടുതലിനുവേണ്ടി ഒപ്പിട്ട് മുഖ്യമന്ത്രിയ്ക്ക് ഹരിജി നല്കി. മാർക്സിസ്റ്റുകാരായ ചിലർ, ഗൗരിയമ്മയും മറ്റും, അറിയാതെ ഒപ്പിട്ടതെന്നു പറഞ്ഞ് പാർട്ടിയോടുള്ള വിധേയത്വം തെളിയിച്ചു. സാഹിത്യകാരൻമാരും എന്റെ മോചനത്തിനുവേണ്ടി പ്രയത്നിച്ചിരുന്നു.

പിന്നീട് എനിക്ക് ഒരുമാസത്തെ പരോൾ അനുവദിച്ചു. കോട്ടയ്ക്കൽ ആര്യവൈദ്യശാലക്കാർ എന്നെ ചികിത്സിക്കാൻവേണ്ടി മുമ്പോട്ടുവന്നു. ജയറാം പടിക്കലിന്റെ ഉരുട്ടൽമൂലം എനിക്ക് ചില രോഗങ്ങൾ ഉണ്ടായിരുന്നു. അതിനാണ് വൈദ്യശാലക്കാർ ചികിത്സിച്ചത്.

**കൈനോക്കിയതു കാരണമാണല്ലോ ജയറാംപടിക്കൽ ഉരുട്ടിയത്. ജയിലിൽവെച്ച് എം.എന്നെ മർദ്ദിച്ചിരുന്നോ?**

ഇല്ല. പക്ഷേ എന്റെ സുഹൃത്തുക്കളായ മറ്റു പലരേയും ജയിലിൽവെച്ച് മർദ്ദിച്ചിരുന്നു. മുട്ടിക്കുളങ്ങര ക്യാമ്പിൽവെച്ച് കോങ്ങാട് പ്രതികളെ കഠിനമായി മർദ്ദിച്ചു. പോലീസുകാർ കുടുംബസമേതം താമസിക്കുന്ന സ്ഥലമാണ്. അതുകൊണ്ട് വീടുകളിലെ സ്ത്രീകൾ പ്രതിഷേധിച്ചു. അതുകൊണ്ട് ആർക്കും തുടർന്ന് മർദ്ദനമൊന്നും ഉണ്ടായില്ല.

മുട്ടിക്കുളങ്ങരയിൽ എന്നെ എത്തിച്ചെങ്കിലും ആരും മർദ്ദിച്ചില്ല. കാരണം ഉരുട്ടലും മറ്റുംകൊണ്ട് എന്റെ കാൽ അപ്പംപോലെ പൊള്ളിയിരുന്നു. ഒരിക്കൽ ഡി.വൈ.എസ്.പി. ഋഷികേശൻനായർ ഇന്നത്തെ ഊണോടെ രാവുണ്ണിയുടെ കഥകഴിയും എന്നു പറയുന്നതുകേട്ടു. അതിന് അവർ വർഗ്ഗീസ് വധവും ഉദാഹരണമായി സംസാരിച്ചു. ഊണു വന്നപ്പോൾ ഞാൻ കഴിച്ചില്ല. മുതിർന്ന പോലീസ് ഉദ്യോഗസ്ഥർ ഇടപെട്ടു. അവർ ഹോർമീസ് തരകനെ എനിക്ക് കാവൽനിർത്തി. വർഗ്ഗീസ് ഇവിടെയാണെങ്കിൽ വധിക്കപ്പെടില്ലെന്നും അവർ എടുത്തുപറഞ്ഞു. കാരണം പ്രതിയുടെ

വിധിനിശ്ചയിക്കേണ്ടത് കോടതിയാണെന്നും തെളിവുശേഖരിക്കലാണ് പോലീസിന്റെ ചുമതലയെന്നും അവർ വിവരിച്ചു. ശിക്ഷ നടപ്പിലാക്കാൻ പ്രതി ജീവിച്ചിരിക്കണമല്ലോ.

**കോങ്ങാട് സംഭവത്തിനുശേഷം എം.എന്റെ വീട്ടുകാരുടെ നിലപാടുകൾ എന്തായിരുന്നു?**

കമ്മ്യൂണിസ്റ്റുകാരനായിരുന്നെങ്കിലും എന്റെ രാഷ്ട്രീയ നിലപാടുകളെ അച്ഛൻ അംഗീകരിച്ചിരുന്നില്ല. എന്നെ അച്ഛൻ എഴുതിത്തള്ളി. അനുജൻമാരേയും ഞാൻ നശിപ്പക്കുകയാണെന്ന് അച്ഛൻ വിശ്വസിച്ചു. അതുകൊണ്ട് ഞങ്ങളുടെ ബന്ധം പതുക്കെപ്പതുക്കെ ഇല്ലാതായി.

**കോങ്ങാട് പ്രതികളോട് പോലീസുകാരുടെ വ്യക്തിഗതമായ സമീപനം എന്തായിരുന്നു?**

ഭരണകൂടത്തിന്റെ മർദ്ദനോപകരണങ്ങളിൽ പ്രധാനപ്പെട്ടതാണ് പോലീസ്. എങ്കിലും അവരും മനുഷ്യരാണല്ലോ. നിശ്ചയമായും അവർക്ക് രാഷ്ട്രീയ വീക്ഷണവും മാനുഷികമായ സമീപനങ്ങളുമുണ്ട്. രാഷ്ട്രീയ ബോധമുള്ള പോലീസുകാർ ഉദാരമായ സമീപനങ്ങളാണ് ഞങ്ങളോട് സ്വീകരിച്ചത്. കോങ്ങാടുകേസുമായി ബന്ധപ്പെട്ടവർ ആരുംതന്നെ മുമ്പൊരിക്കലും ഒരു പോലീസ് കേസിൽ അകപ്പെട്ടവരല്ല. ആരും ക്രിമിനലുകളല്ല; മദ്യപാനികൾപോലുമല്ല. പൊതുപ്രശ്നങ്ങളിൽ സജീവമായി ഇടപെടുന്നവരായതുകൊണ്ട് നാട്ടുകാരുടെ പ്രിയപ്പെട്ടവരുമായിരുന്നു.

നാരായണൻകുട്ടിനായർ ആകട്ടെ ഫ്യൂഡൽ മാടമ്പിയായിരുന്നു. തികച്ചും നീചൻ എന്നുതന്നെ പറയാം. നാരായണൻകുട്ടിനായർ വധിക്കപ്പെടേണ്ടവനാണെന്ന അഭിപ്രായം ചില പോലീസുകാർക്കുപോലുമുണ്ടായിരുന്നു. ആരെങ്കിലും ഒരാൾ അയാളെ കൊന്ന് പോലീസിന് പിടികൊടുത്താൽ മതിയായിരുന്നു എന്ന അഭിപ്രായം ചിലർ എന്നോടു പറഞ്ഞിട്ടുണ്ട്. രാഷ്ട്രീയ പ്രവർത്തനത്തിന്റെ ഭാഗമായുള്ള വധത്തെ അംഗീകരിക്കാൻ അവർക്കു കഴിഞ്ഞില്ലെന്നു മാത്രം.

പാർലിമെന്ററി രാഷ്ട്രീയ പാർട്ടികളും പ്രവർത്തനത്തിന്റെ ഭാഗമായി കൊലപാതകങ്ങൾ നടത്താറുണ്ട്. അത് അധികാരത്തിനുവേണ്ടിയുള്ള രക്തദാഹമാണ്. നക്സലൈറ്റുകൾ ഭരണവ്യവസ്ഥയേയും സാമ്പത്തിക ഘടനയേയും മാറ്റിപണിയാനുള്ള ശ്രമങ്ങളാണ് നടത്തുന്നത്. അതുകൊണ്ട് നക്സലൈറ്റുകളെ ഭീകരൻമാരായി മാധ്യമങ്ങളും ഭരണകൂടവും ചിത്രീകരിക്കുന്നു.

വാമൊഴികഥകൾ

# ഇഹപരസംഹിത - പുരുഷപക്ഷകഥകൾ

മനോജ്

## ഇരുപത്തേഴാമത്തെ കഥ: തണൽമരത്തിന്റെ ചുവട്ടിൽ

ക്ഷത്രജൻ വീണ്ടും കഥ പറഞ്ഞുതുടങ്ങി:

പ്രപഞ്ചവൻ ആവേശത്തോടെ അടുത്ത കഥയിലേക്ക് പ്രവേശിച്ചു.

പാലക്കാടൻ പ്രകൃതിയുടേയും ഗ്രാമീണ ജീവിതത്തിന്റേയും നേർപ്പകർപ്പുതന്നെയാണ് കൊല്ലങ്കോടിനുമുള്ളത്. തറക്കൂട്ടങ്ങളും കൃഷിയിടങ്ങളുമായി പരസ്പരം ബന്ധപ്പെട്ടുകിടക്കുന്ന കാർഷിക ജീവിതം. ചരിത്രപ്രാധാന്യമുള്ള വെങ്ങുനാട് കോവിലകമാണ് കൊല്ലങ്കോടിന്റെ പ്രത്യേകത. പൊള്ളാച്ചിയിലേക്കും തൃശ്ശൂരിലേക്കും പാലക്കാട്ടേയ്ക്കും വഴിതിരിയുന്ന പാതകൾ കൊല്ലങ്കോടിനെ മറ്റു ജനങ്ങളുമായി ബന്ധിപ്പിക്കുന്നു.

തെക്കേ ഇന്ത്യയിലെ നാലു ഭാഷക്കാരും ഇപ്പോഴും കൊല്ലങ്കോടിലുണ്ട്. പല ജാതിക്കാരാണെങ്കിലും അവരെല്ലാം പാലക്കാടൻ ജീവിതത്തിന്റെ ഭാഗമായി തീർന്നിരിക്കുന്നു.

രാജാധിപത്യം ബ്രിട്ടീഷ് ഭരണത്തിനും ജനാധിപത്യത്തിനും വഴിമാറിയതോടെ സാമൂഹ്യക്രമത്തിൽ അനേകം മാറ്റങ്ങളുണ്ടായി. ഭൂപരിഷ്ക്കരണം പാരമ്പര്യ ആധിപത്യ സംവിധാനത്തെ തകർത്തു. ആളോഹരിവിഹിതവും സമൂഹത്തിന്റെ പരിവർത്തനത്തിന് ആക്കംകൂട്ടി.

കൊല്ലങ്കോടിലെ പ്രമുഖനായ പലചരക്കു കച്ചവടക്കാരനായിരുന്നു ദാമോദരൻ മന്നാടിയാർ. രാജവാഴ്ചയുടെ കാലത്ത് കോവിലകത്തേയ്ക്ക് അയാളാണ് പലവ്യഞ്ജനങ്ങൾ നൽകിയിരുന്നത്.

ദാമോദരന്റെ മക്കളുടെ ജീവിതമാണ് ഈ കഥയിലേക്ക് കടന്നുവരുന്നത്. വർഷങ്ങൾക്കുമുമ്പുതന്നെ അയാൾ മരിച്ചിരുന്നു. ദാമോദരൻ മന്നാടിയാർക്ക് മുന്ന് മക്കളാണുള്ളത്. മൂത്തമകൻ സുദേവൻ തരൂർ പഞ്ചായത്ത് ഓഫീസിലാണ്. പഴമ്പാലക്കോടുകാരിയായ പ്രിയയാണ് അയാളുടെ ഭാര്യ. അവർ തരൂരിൽ വീടുവെച്ച് താമസിക്കുന്നു. അനുജൻ ഹരിദാസ് പാരമ്പര്യത്തെ തെറ്റിക്കാതെ കച്ചവടം നടത്തുന്നു. ഹരിദാസിന്റെ അനുജൻ ഡിഗ്രിയ്ക്ക് പഠിക്കുകയാണ്. വീട്ടുകാര്യങ്ങളെല്ലാം അമ്മയായ ദമയന്തിയാണ് നോക്കി നടത്തുന്നത്.

വിവാഹത്തിനു മുമ്പ് വീട്ടുകാര്യങ്ങളെല്ലാം മുറതെറ്റാതെ സുദേവൻ നടത്തിയിരുന്നു. വീട്ടിൽ വന്നുപോകാനുള്ള സൗകര്യം നോക്കിയാണ്

അയാൾ തരുർ പഞ്ചായത്ത് ഓഫീസിൽ ജോലിചെയ്തിരുന്നത്. വിവാഹിതനായതോടെ അപൂർവ്വമായി മാത്രം അയാൾ വീട്ടിലെത്തി. ദമയന്തിയോട് പ്രാരബ്ധങ്ങളുടെ കനപ്പിറക്കുന്ന അയാൾ സാമ്പത്തികമായി യാതൊരു സഹായവും അവർക്കു ചെയ്തില്ല. ക്രമേണ വിശേഷ ദിവസങ്ങളിൽ മാത്രം അയാൾ വന്നുപോയി.

ഹരിദാസിന്റെ വരുമാനത്തെ ആശ്രയിച്ചാണ് വീട്ടുകാര്യങ്ങളെല്ലാം മുമ്പോട്ടുനീങ്ങിയത്. പലചരക്കു കടയിൽ നല്ല കച്ചവടമായതുകൊണ്ട് യാതൊരു വിഷമവും അറിയാതെ ദമയന്തി വീട്ടാവശ്യങ്ങളെ നടത്തി.

മനുഷ്യജീവിതം യാതൊരു തടസ്സവുമില്ലാതെ എക്കാലത്തും മുമ്പോട്ടുനീങ്ങുന്നതല്ലല്ലോ. ഹരിദാസിന്റെ ജീവിതത്തിലുണ്ടായ ഗതിമാറ്റങ്ങളെയാണ് ഇനി നമ്മിൽ പരിശോധിക്കുന്നത്.

എടുത്തുപറയത്തക്ക ദുശ്ശീലങ്ങളൊന്നും ഹരിദാസിന് ഉണ്ടായിരുന്നില്ല. പുലർച്ചെ നാലരയ്ക്ക് എണീക്കുന്ന അയാൾ അത്യാവശ്യമായ പലവ്യഞ്ജനങ്ങൾ വാങ്ങിക്കാൻ കൊടുവായൂരിലേക്ക് പുറപ്പെടും. എട്ടിനുമുമ്പ് സാധനങ്ങളുമായി കടയിൽ എത്തുന്ന അയാൾ എട്ടുമണിയോടെ കച്ചവടം ആരംഭിക്കുന്നു. കട അടയ്ക്കുന്നതുവരെ അയാൾ ബദ്ധപ്പെട്ട് പണിയെടുത്തുകൊണ്ടിരിക്കുന്നു. വ്യാഴാഴ്ചകളിൽ പൊള്ളാച്ചിയിൽനിന്ന് വരുന്ന കച്ചവടക്കാർ മുറമുടങ്ങാതെ അയാളുടെ കടയിൽ സാധനങ്ങൾ ഇറക്കാറുമുണ്ട്. രണ്ടു പണിക്കാരാണ് ഹരിദാസിന്റെ കടയിൽ ഉള്ളത്. തിരക്ക് കൂടുമ്പോൾ അയാളും സാധനങ്ങൾ തൂക്കിക്കൊടുക്കുക പതിവാണ്.

രാത്രി ഒമ്പതുമണിയ്ക്കാണ് ഹരിദാസ് വീട്ടിൽ എത്തുക. കുളിച്ച് ഭക്ഷണം കഴിക്കുന്ന അയാൾ അന്നത്തെ വരവുചെലവുകളെ പരിശോധിച്ചുകൊണ്ടിരിക്കും. ഇതെല്ലാം യാതൊരു മാറ്റങ്ങളുമില്ലാതെ കൃത്യനിഷ്ഠയോടെ ഹരിദാസിന്റെ ജീവിതത്തിൽ ഇരുപത്തിയൊമ്പതാം വയസ്സുവരെ നടന്നിരുന്നു.

രാവിലെ പത്തുമണിയോടെ ആലമ്പള്ളത്തുകാരി അമുദ ഹരിദാസിന്റെ കടയിലേക്ക് വന്നു. അവളുടെ വരവ് അയാളുടെ ജീവിതത്തിൽ കാര്യമായ വഴിത്തിരിവുണ്ടാക്കി. പലവ്യഞ്ജനങ്ങളുടെ വലിയൊരു പട്ടികയാണ് അവൾ കൊണ്ടുവന്നിരുന്നത്. പണിക്കാർ സാധനങ്ങളെ സഞ്ചിയിൽ നിറച്ചപ്പോൾ ഹരിദാസ് അവയുടെ വില കണക്കാക്കി.

തുക കണക്കാക്കിയ അമുദ മുഴുവൻ പണവും ഹരിദാസിന് നൽകുന്നില്ല. അയാളുടെ മുഖത്തേയ്ക്ക് തറപ്പിച്ചുനോക്കിയ അവൾ വശ്യമായ പുഞ്ചിരിയോടെ പറഞ്ഞു:

"സാധനങ്ങളുടെ മുഴുവൻ പണവും ഇതിലില്ല. ഒഴിവുസമയം

നോക്കി വീട്ടിൽ വന്നാൽ മതി. ഞാൻ തരാം.''

തന്റെ കടയിൽ വന്നുപോകുന്ന മിക്കവരുടേയും വിവരങ്ങൾ ഹരിദാസ് അന്വേഷിച്ചുവെയ്ക്കാറുണ്ട്. മിക്ക ആലമ്പള്ളക്കാരുടെ പല വീടുകളേയും അയാൾക്ക് അറിയാം. ജാതീയമായി ഉയർന്നുവരുമായി അടുക്കാൻ അയാൾ എക്കാലത്തും ആഗ്രഹിച്ചിരുന്നു. അതുകൊണ്ട് അയാൾ അമുദയോട് പണത്തിനുവേണ്ടി നിർബ്ബന്ധം പിടിച്ചില്ല. അക്കൗണ്ടുകാർക്ക് ഒഴികെ മറ്റാർക്കും അയാൾ മുൻകൂർ സാധനങ്ങൾ നൽകിയിരുന്നില്ല. കടംപറ്റുന്നതോടെ ഇടപാടുകാർ മറ്റൊരു കടയിലേയ്ക്ക് കയറിച്ചെല്ലുമെന്ന് അയാൾക്ക് അറിയാം. അമുദയുടെ വശ്യസൗന്ദര്യമാണ് ഹരിദാസിന്റെ നിർബ്ബന്ധബുദ്ധിയെ മാറ്റിപണിയുന്നത്.

പതിവുതെറ്റിച്ച് എട്ടുമണിയ്ക്ക് കടയടച്ച് ഹരിദാസ് ബൈക്കിൽ ആലമ്പള്ളത്തിലേക്ക് പുറപ്പെട്ടു. ഒരേതരത്തിലുള്ള വീടുകളാണെങ്കിലും അയാൾക്ക് അമുദയുടെ വീടിനെ തിരിച്ചറിയാനായി. അവൾ സന്തോഷത്തോടെ അയാളെ സ്വീകരിച്ചു. അവൾ നിർബ്ബന്ധിച്ചപ്പോൾ അയാൾ രാത്രി ഭക്ഷണവും അവിടെനിന്നുതന്നെ കഴിച്ചു.

അമുദത്തിന്റെ സൽക്കാരത്തിന് വഴിപ്പെട്ട ഹരിദാസ് പണത്തെ ക്കുറിച്ച് ഒന്നും സംസാരിച്ചില്ല. യാത്രപറയാൻ ഒരുങ്ങിയ അയാളെ അവൾ അകമുറിയിലേക്കു വിളിച്ചു. അമുദ കവിളിൽ അമർത്തി ചുംബിച്ചപ്പോൾ ഹരിദാസ് പരിസരം മറന്നു.

ഹരിദാസിനെ നെഞ്ചോടുചേർത്ത അമുദ പറഞ്ഞു:

“എനിക്ക് നിങ്ങളെ ഇഷ്മാണ്. ഇതുപറയാനാണ് ഞാൻ നിങ്ങളെ ഇങ്ങോട്ടു വിളിച്ചത്. നാളെയും വരണം.''

പിറ്റേന്ന് കൃത്യം എട്ടുമണിയക്ക് ഹരിദാസ് അമുദയുടെ അടുത്തെത്തി. ഇത്തവണ അവരുടെ ഇടപെടലുകൾ ലൈംഗികവേഴ്ച യിലേക്കുവരെ എത്തി. തുടർന്ന് മിക്ക ദിവസങ്ങളിലും അയാൾ അമുദയെ കാണാനെത്തി.

ഇനി നമുക്ക് അമുദത്തിന്റെ ചുറ്റുപാടുകളെ പരിശോധിക്കാം.

ശേഷയ്യരുടെ മൂത്തമകളാണ് അമുദ. അവൾക്കു താഴെ കർപ്പകം. കർപ്പകത്തിന്റെ അനുജനാണ് വെങ്കിട്ടരമണി. മീനാംബാളാണ് ഇവരുടെ അമ്മ. ഊട്ടറ റെയിൽവെസ്റ്റേഷനു മുമ്പിൽ ശേഷയ്യർ ചായക്കട നടത്തിയിരുന്നു. നാല്പത്തിനാലാം വയസ്സിൽ അയാളെ ബാധിച്ച തളർവാതം അവരുടെ ജീവിതത്തിന്റെ ഗതി തിരിച്ചുവിട്ടു. ശരീരം തളർന്ന ശേഷയ്യർ വീട്ടിൽത്തന്നെ കിടപ്പായി. ചായക്കട അവർക്ക് ഒഴിഞ്ഞു കൊടുക്കേണ്ടി വന്നു. സ്വർണ്ണാഭരണങ്ങൾക്കുശേഷം ഓട്ടുരുളികളും ചെമ്പുപാത്രങ്ങളും മരുന്നിനും ഭക്ഷണത്തിനുമായി മീനാംബാൾ വിറ്റുതീർത്തു. ചികിത്സ മുറയ്ക്കു നടന്നെങ്കിലും ശേഷയ്യർ കട്ടിലിൽനിന്ന് എണീക്കുകയുണ്ടായില്ല.

വരുമാനസാധ്യതകൾ അടഞ്ഞതോടെ അവർക്ക് പല ദിവസം പട്ടിണി കിടക്കേണ്ടിവന്നു.

ജീവിതം ഗതിമുട്ടിയതോടെ അമുദ നിലനില്പിന്റെ ന്യായങ്ങളോടെ എന്തിനും തയ്യാറായി. അടുത്ത വീട്ടുകാരനായ ശിഖാമണിയിൽനിന്ന് ഇരുന്നൂറുരുപ കടംവാങ്ങിച്ച അവൾ നീണ്ട ആലോചനകൾക്കുശേഷം ഹരിദാസിന്റെ കടയിൽ എത്തുന്നു. തുടർന്നുണ്ടായ സംഭവങ്ങളെ നമുക്ക് അറിയുന്നതുമാണല്ലോ.

ഇനി നമുക്ക് വീണ്ടും ഹരിദാസിലേക്കുതന്നെ മടങ്ങാം.

ഹരിദാസ് വീട്ടിലേക്ക് വന്നുതുടങ്ങിയതോടെ അമുദ പലചരക്കു കടയിലേക്കുള്ള വരവുനിർത്തി. പകരം വെങ്കിട്ടരമണിയാണ് സാധനങ്ങളുടെ നീണ്ട പട്ടികയുമായി വരുക. സാധനങ്ങളെ സഞ്ചിയിൽ നിറച്ചുകൊടുക്കുന്ന ഹരിദാസ് സൈക്കിൾ സൂക്ഷിച്ചു ചവിട്ടണമെന്നും അവനോട് പറയാറുണ്ട്.

വെറും പലചരക്കു സാധനങ്ങളിൽ മാത്രം ഒതുങ്ങുന്നതായിരുന്നില്ല. ഹരിദാസും അമുദയുമായുള്ള ബന്ധം. ഹരിദാസിനെ തന്റെ ചൊല്പടിക്കു നിർത്തിയ അവൾ പല ആവശ്യങ്ങളേയും അയാളോട് പറഞ്ഞു കൊണ്ടിരുന്നു. ഉയർന്ന ജാതിക്കാരിയുമായുള്ള ബന്ധത്തെ ബഹുമാന്യതയായി കരുതിയ അയാൾ അവളുടെ ആഗ്രഹങ്ങളെ പരമാവധി ചെയ്തുകൊടുത്തു. ഹരിദാസിന്റെ പലവ്യഞ്ജനങ്ങൾ സ്വർണ്ണാഭരണങ്ങളായി അമുദത്തിന്റെ കഴുത്തിൽ കിടന്നുതിളങ്ങി.

മന്നാടിയാർക്ക് ഒരിക്കലും പട്ടത്തിയെ വിവാഹം കഴിക്കാനാവില്ലെന്ന് ഹരിദാസിന് അറിയാം. രണ്ടു ജാതിക്കാരും അവരെ പുറന്തള്ളും. ബന്ധങ്ങളേയും വേണ്ടപ്പെട്ടവരേയും ഉപേക്ഷിച്ച് ജീവിക്കാൻ അയാൾക്കു കഴിയില്ല. അമുദയെ ഉപേക്ഷിക്കാനും അയാളുടെ മനസ്സ് തയ്യാറായില്ല.

ഇപ്പോൾ ഹരിദാസിനേയും അമുദയേയും മനസ്സാണ് കൂടുതൽ ബന്ധിപ്പിക്കുന്നത്. അവരുടെ ജീവിതം പരസ്പരം ഒഴിവാക്കാനാവാത്തവിധം ശക്തമായിരിക്കുന്നു. അമുദയുമായി അടുത്തതോടെ അയാളുടെ കച്ചവടത്തിലുള്ള താല്പര്യം കുറഞ്ഞു. സുന്ദരിയും ഉയർന്ന ജാതിക്കാരിയുമായ അവളെ തൃപ്തിപ്പെടുത്താൻവേണ്ടി അയാൾ ധാരാളം പണം ചെലവഴിച്ചു. കടയിലെ ചരക്കുകൾ കുറഞ്ഞതും ഇടപാടുകാർ മറ്റു കടകളെ തേടിയതുമൊന്നും അയാൾ വകവെച്ചില്ല. പൊള്ളാച്ചിയിലെ മൊത്തക്കച്ചവടക്കാരന് പണമടവ് മുടങ്ങിയതാണ് ഹരിദാസിനെ ഏറെ വിഷമിപ്പിച്ചത്. ആവശ്യപ്പെട്ട സാധനങ്ങൾ കിട്ടാതായതോടെ പല അക്കൗണ്ടുകാരും മറ്റ് കച്ചവക്കാരെ സമീപിച്ചു.

ഇപ്പോൾ ഹരിദാസിന്റെ പലവ്യഞ്ജനക്കടയിൽ പല അലമാറകളും ഒഴിഞ്ഞുകിടക്കുന്നു. കടയിൽ തിരക്കുകുറഞ്ഞതോടെ ഒരു പണിക്കാരൻ

മാത്രമാണുള്ളത്. അമുദ വിഷബാധയായി തന്റെ ജീവിതത്തെ അപഹരിക്കുകയാണെന്ന് ഹരിദാസിന് ബോദ്ധ്യപ്പെട്ടു തുടങ്ങി. എങ്കിലും അയാൾ അവളെ എവിടേയും കുറ്റക്കാരിയാക്കുന്നില്ല. അമുദയുടെ വശ്യമായ പുഞ്ചിരിയിലും ചടുലമായ ചലനങ്ങളിലും അയാൾ ദുരിതങ്ങളെ ആകെ മറക്കുകയാണ്.

തന്റെ നാശത്തെ മുമ്പിൽക്കണ്ട ഹരിദാസ് അമുദയിൽനിന്ന് രക്ഷപ്പെടാൻ ശ്രമിക്കുന്നുമുണ്ട്. അയാൾ ഒരാഴ്ച അമുദയിൽ നിന്നകന്ന് കടയിൽത്തന്നെ ശ്രദ്ധകേന്ദ്രീകരിച്ചു. എട്ടാംദിവസം അമുദ കടയിലേക്ക് കയറിവന്നപ്പോൾ അയാളുടെ കടുംപിടുത്തം അവസാനിച്ചു. അന്നുരാത്രി മുഴുവൻ അയാൾ അവളുടെ വീട്ടിൽതന്നെയായിരുന്നു. ഇത്തവണ അമുദയ്ക്കുപകരം കർപ്പകമാണ് ഹരിദാസിന്റെ അടുത്തെത്തുന്നത്. പതിനേഴുകാരിയായ കർപ്പകത്തോട് വല്ലാത്ത അഭിനിവേശമാണ് അയാൾക്ക് തോന്നിയത്.

കർപ്പകവും അമുദത്തെപ്പോലെ ആവശ്യങ്ങളുമായി ഓരോ രാത്രിയിലും ഹരിദാസിനെ സമീപിച്ചു. അവളുടെ ആവശ്യങ്ങളെ കടംവാങ്ങിച്ചും അയാൾ നടത്തിക്കൊടുത്തു. അയാൾ ബാങ്കിൽനിന്ന് കടമെടുത്ത പണംപോലും കർപ്പകത്തിന്റെ കഴുത്തിലെ സ്വർണ്ണാ ഭരണങ്ങളായി.

ഒരിക്കൽ കർപ്പകം വിലപിടിപ്പുള്ള കാഞ്ചിപുരം പട്ടുസാരി ഹരിദാസിനോട് ആവശ്യപ്പെട്ടു. പണത്തിനുവേണ്ടി ബദ്ധപ്പെട്ടു നടന്നെങ്കിലും ആരും അയാളെ സഹായിച്ചില്ല. ഹരിദാസിന്റെ സ്ത്രീകളുമായുള്ള ബന്ധം നാട്ടിൽപ്പാട്ടാണ്. ഇപ്പോൾ മറ്റു കച്ചവടക്കാർ അയാളെ കാണുമ്പോൾ ഒഴിഞ്ഞുമാറുകയാണ് പതിവ്.

അഞ്ചുദിവസത്തെ കച്ചവടസംഖ്യയെ കരുതിവെച്ചാണ് ഹരിദാസ് കർപ്പകത്തിനുവേണ്ടി പട്ടുസാരി വാങ്ങിക്കുന്നത്. ഇടത്തരം പട്ടുസാരി വാങ്ങിക്കാനുള്ള പണമാണ് അയാളുടെ കയ്യിൽ ഉണ്ടായിരുന്നത്.

എട്ടുമണിയോടെ ആലമ്പള്ളത്ത് എത്തിയ ഹരിദാസിനെ അമുദയാണ് സ്വീകരിക്കുന്നത്. പൊതിയഴിച്ച് സാരി പരിശോധിച്ച അവൾ അതിനെ പുച്ഛത്തോടെ കസേരയിലേക്ക് എറിഞ്ഞു.

"ഇത് ചിന്നാളൻപട്ടാണ്. വിലകുറഞ്ഞ സാധനങ്ങളൊന്നും ഞങ്ങൾക്കുവേണ്ട. ഞങ്ങൾ ആവശ്യപ്പെട്ടാൽ വിലപ്പിടിപ്പുള്ള എന്തും വാങ്ങിത്തരാൻ കഴിയുന്ന ആണുങ്ങൾ ധാരാളമുണ്ട്. ദരിദ്രന് ആഗ്രഹങ്ങൾ അരുത്. ഞങ്ങൾക്ക് ദരിദ്രൻമാരെയല്ല ആവശ്യം."

അമുദയുടെ വാക്കുകൾ ഹരിദാസിന്റെ നെഞ്ചുതുളച്ച് ചോര ഒഴുക്കി. ഏറെ സമയം കഴിഞ്ഞാണ് അയാൾ പരിസരബോധത്തിലേക്ക് മടങ്ങുന്നത്. അകമുറിയിൽനിന്ന് ചെറുപ്പക്കാരന്റെ ചിരി മുഴങ്ങിയപ്പോൾ

അയാൾ നിർദ്ദയമായ സത്യത്തെ അനുഭവിച്ചറിഞ്ഞു. അമുദ വലിച്ചെറിഞ്ഞ പട്ടുസാരി എടുക്കാതെതന്നെ അയാൾ പടിയിറങ്ങി.

മൂന്നുദിവസം കടയിൽപോകാതെ ഹരിദാസ് വീട്ടിലിരുന്നു. നാശത്തിൽനിന്ന് കരകയറാനുള്ള വഴിയെക്കുറിച്ചാണ് അയാൾ ചിന്തിച്ചുകൊണ്ടിരുന്നത്. ബൈക്കു വിറ്റ് പലവ്യഞ്ജനങ്ങൾ വാങ്ങിച്ച അയാൾ കച്ചവടത്തിൽ കൂടുതൽ ശ്രദ്ധിച്ചു. നഷ്ടപ്പെട്ടതെല്ലാം തിരിച്ചുപിടിക്കണമെന്ന വാശിയോടെയാണ് അയാൾ ഓരോ ചുവടും മുമ്പോട്ടുവെച്ചത്.

ഇപ്പോൾ അമുദയും കർപ്പകവും ഹരിദാസിന്റെ മനസ്സിലേക്ക് കടന്നുവരുന്നില്ല. റോഡിൽവെച്ച് അവരെ കാണുമ്പോൾ അയാൾ വെറുപ്പോടെ മുഖംതിരിച്ചു. അവരും അയാളെ കാണുമ്പോൾ മുഖംതിരിക്കുകയാണ്. ദരിദ്രനെ സ്വീകരിക്കുക നഷ്ടക്കച്ചവടമാണെന്ന് അവർക്ക് അറിയാം.

ഹരിദാസിന്റെ ഇത്തരമൊരു അവസ്ഥയിലേക്കാണ് വിവാഹദല്ലാൾ കേശവൻ കടന്നുവരുന്നത്.

മുഖവുരയൊന്നുമില്ലാതെ കേശവൻ പറഞ്ഞു:

"ആണുങ്ങൾക്ക് അബദ്ധങ്ങൾ പറ്റും. അതിൽ തെറ്റൊന്നുമില്ല. രാക്ഷസികളിൽനിന്ന് നീ രക്ഷപ്പെട്ടുവല്ലോ. അതുതന്നെ മഹാഭാഗ്യം. നിനക്ക് ഇപ്പോഴും ചെറുപ്പമാണ്. നഷ്ടപ്പെട്ടതെല്ലാം തിരിച്ചുപിടിക്കാൻ നിനക്കു കഴിയും. ഇപ്പോൾ നിന്റെ മുമ്പിൽ മഹാഭാഗ്യമാണ് വന്നിരിക്കുന്നത്. വിവാഹം കഴിച്ച് ലക്ഷാധിപതിയാകാനുള്ള ആലോചനയുമായാണ് ഞാൻ വന്നിരിക്കുന്നത്."

മറ്റൊരു വിവാഹത്തിനുവേണ്ടി നിലമ്പൂരിൽ എത്തിയ കേശവന്റെ മുമ്പിൽ തികച്ചും വ്യത്യസ്തമായ ആലോചനയാണ് കടന്നുവരുന്നത്. നാല് ആങ്ങളമാരുടെ ഒരേയൊരു പെങ്ങളാണ് വധു. ആങ്ങളമാർ കോഴിക്കോട്ടും മഞ്ചേരിയിലും നിലമ്പൂരിലുമുള്ള തുണിക്കടകളുടെ ഉടമസ്ഥരാണ്. എല്ലാവരും ആധുനിക സൗകര്യങ്ങളുള്ള സ്വന്തം വീടുകളിൽ താമസിക്കുന്നു. പെങ്ങളായ അനസൂയയുടെ പേർക്ക് സ്വന്തമായി വീടും പത്തേക്കർ തെങ്ങിൻത്തോപ്പുമുണ്ട്.

അനാവശ്യമായ സംശയങ്ങളുമായി ഇരുന്ന കേശവനോട് നന്ദഗോപാലൻ പറഞ്ഞു:

"കോഴിക്കോട്ടും മലപ്പുറത്തുമൊന്നും മന്നാടിയാർമാരില്ല. ഞങ്ങൾ പണ്ടുകാലത്ത് പാലക്കാട്ടുനിന്ന് കുടിയേറിയവരാണ്. ജാതിയെ കളഞ്ഞുകുളിക്കാൻ ഞങ്ങൾ തയ്യാറല്ല. സൽസ്വഭാവിയായ മന്നാടിയാർ ചെറുപ്പക്കാരനെയാണ് ഞങ്ങൾക്കു വേണ്ടത്. കാണാൻ നന്നായിരിക്കണം. പണം വേണ്ടുവോളം ഞങ്ങളുടെ കയ്യിലുണ്ട്. അതുകൊണ്ട് ദരിദ്രനായാലും

ഞങ്ങൾക്ക് വിഷമമൊന്നുമില്ല.''

ബസ്സിറങ്ങി നടന്ന കേശവൻ കടയിൽ പണിയെടുത്തുകൊണ്ടിരുന്ന ഹരിദാസിനെ ശ്രദ്ധിച്ചു. വിവാഹം കഴിക്കാത്ത ചെറുപ്പക്കാർ വഴിവിട്ടു നടക്കുക സ്വാഭാവികമാണെന്നും അയാൾ കരുതി.

അനസൂയയുടെ സാമ്പത്തികസ്ഥിതിയെക്കുറിച്ചു കേട്ടപ്പോൾ ഹരിദാസ് കൂടുതലൊന്നും ചിന്തിച്ചില്ല. അടുത്ത ഞായറാഴ്ച ഹരിദാസും അമ്മയും കേശവനും അനസൂയയെ കാണാൻ നിലമ്പൂരിൽ എത്തി. ആൾപ്പൊരുത്തവും ജാതകപ്പൊരുത്തവും ഒത്തുചേർന്നപ്പോൾ നന്ദഗോപാലനും അനുജൻമാരും കൊല്ലങ്കോട്ടെത്തി. അവർ ഔപചാരികമായി ആൺവീട്ടിൽ വന്നെന്നു മാത്രം.

അനസൂയയുടെ സുരക്ഷിതമായ ഭാവിക്കുവേണ്ടി ആങ്ങളമാർ സ്ത്രീധനമായി രണ്ടുലക്ഷം നൽകും. അവരുടെ അഭിമാനത്തിനൊത്ത വിധത്തിലുള്ള ഒരു തുണിക്കടയും അവർ കൊല്ലങ്കോട്ട് ആരംഭിക്കും. കൂടാതെ, പെങ്ങൾക്ക് ഇരുനില വീടും കാറും നൽകുന്നതാണ്. ഇതെല്ലാം അനസൂയയുടെ പേർക്കുതന്നെയാവും. നിലമ്പൂരിലെ സ്വത്തുക്കൾ എക്കാലത്തും അനുജത്തിക്കാണെന്നും നന്ദഗോപാലൻ പറഞ്ഞു.

വിവാഹനിശ്ചയത്തോടെ ഹരിദാസ് പണത്തിനുവേണ്ടി ഓടിതുടങ്ങി. സുദേവൻ ചെറിയ സംഖ്യ നൽകി അയാളെ സഹായിച്ചു. കോ-ഓപ്പറേറ്റീവ് ബാങ്കിലെ പണമിടപാട് തീർത്ത ഹരിദാസ് വൻ തുക വീണ്ടും കടമെടുത്തു.

തന്റെ വിവാഹം കൊല്ലങ്കോട്ടുകാരുടെ ആഘോഷമാക്കിത്തീർക്കാൻ ഹരിദാസ് പ്രത്യേകം ശ്രദ്ധിച്ചു. നാലു ബസ്സുകളിലും ആറു കാറുകളിലുമാണ് അവർ നിലമ്പൂരിൽ എത്തുന്നത്. ഹരിദാസിന്റേയും അനസൂയയുടേയും വിവാഹം നിലമ്പൂരിലും ആഘോഷമായിരുന്നു.

ഇനി നമുക്ക് ഹരിദാസിന്റെ വൈവാഹിക ജീവിതത്തിലേക്കു കടക്കാം.

ആദ്യരാത്രിയിൽത്തന്നെ അനസൂയയുടെ സ്വഭാവത്തെ ഹരിദാസ് വ്യക്തമായും തിരിച്ചറിയുന്നു. ആദ്യരാത്രിക്കുവേണ്ടി ആകാംക്ഷയോടെ കാത്തിരുന്ന അയാളോട് അനസൂയ പറഞ്ഞു:

"രണ്ടു ദിവസമായി ശരിയ്ക്ക് ഉറങ്ങിയിട്ട്. എനിക്ക് വല്ലാത്ത ക്ഷീണമുണ്ട്. മറ്റെല്ലാം പിന്നെ മതി. എന്നെ ശല്യംചെയ്യരുത്. എനിക്കുറങ്ങണം.''

കട്ടിലിന്റെ ഓരംചേർന്നുകിടന്ന അനസൂയ പെട്ടെന്നുതന്നെ ഉറങ്ങുകയും ചെയ്തു. തുടർന്ന് മൂന്നു രാത്രികളിലും അനസൂയ മുറിയിൽ വന്ന ഉടനെ കിടന്നുറങ്ങുന്നു. നാലാം ദിവസം ക്ഷമകെട്ട് അയാൾ അവളെ കടന്നുപിടിച്ചു. അയാളെ തള്ളിമാറ്റിയ അവൾ ഉച്ചത്തിൽ പറഞ്ഞു:

"പണ്ടത്തിനും പണത്തിനുംവേണ്ടിയാണല്ലോ നിങ്ങൾ എന്നെ കല്ല്യാണം കഴിച്ചത്. എന്റെ ആങ്ങളമാർ പറഞ്ഞ വാക്കുപാലിക്കും. അവർ കല്ല്യാണത്തിനു മുമ്പുപറഞ്ഞ വാഗ്ദാനങ്ങളെല്ലാം നടപ്പിലാക്കും. അനാവശ്യമായി നിങ്ങൾ എന്നെ സമീപിക്കരുത്. എനിക്കു തോന്നുമ്പോൾ ഞാൻ വിളിക്കാം."

ആറാംദിവസമാണ് അനസൂയ ഹരിദാസിനെ സമീപിക്കുന്നത്. പിറ്റേന്ന് യാതൊരു ഭാവഭേദവുമില്ലാതെ അവൾ കിടന്നുറങ്ങി. പിന്നീട് തനിക്ക് തോന്നുമ്പോൾ മാത്രം അവൾ അയാളുടെ അടുത്തെത്തി. വികാരങ്ങളെ അടക്കിയ അയാൾ അതിസമ്പന്നയായ ഭാര്യയോട് പരമാവധി വിധേയത്വം പുലർത്തുകയും ചെയ്തു.

മുന്നുമാസത്തിനുള്ളിൽ നന്ദഗോപാലൻ ഹരിദാസിനോട് പറഞ്ഞ വാക്കുകളെല്ലാം നടപ്പിലാക്കി. ഇപ്പോൾ അയാൾ കൊല്ലങ്കോട്ടുള്ള ഏറ്റവും വലിയ തുണിക്കടയുടെ ഉടമസ്ഥനാണ്. മുക്കുട്ടുവഴിയിലെ അനസൂയ ടെക്സ്റ്റയിൽസ് പെട്ടെന്നുതന്നെ ആരുടേയും ശ്രദ്ധ പിടിച്ചുപറ്റും. മൂന്നു നിലകളിലും പലമാതിരി തുണിത്തരങ്ങളെ സമാഹരിച്ചിരിക്കുന്നു. അങ്ങാടിയ്ക്ക് അടുത്തായി ഇരുനിലവീടും നന്ദഗോപാലൻ അനുജത്തിക്കുവേണ്ടി വാങ്ങിച്ചു. അവർക്ക് യാത്ര പോകാനായി വിലമതിപ്പുള്ള കാറും അയാൾ വാങ്ങിച്ചു. സ്വത്തുക്കൾ എല്ലാം അനസൂയയുടെ പേർക്ക് വേണമെന്ന് നന്ദഗോപാലന് നിർബന്ധമുണ്ടായിരുന്നു.

ഹരിദാസിന്റെ ഭാര്യയായെങ്കിലും അനസൂയ ആരോടും അടുത്തു പെരുമാറുന്നില്ല. ദമയന്തിയെപ്പോലും അവൾ അവഗണിച്ചു. നാട്ടുകാരുടെ സുഖാന്വേഷണങ്ങളെ പുഞ്ചിരികൊണ്ട് അവൾ നേരിട്ടു.

പുതിയ വീട്ടിൽ താമസമാരംഭിച്ചപ്പോൾ ദമയന്തിയെ ഒഴിവാക്കണമെന്ന് അനസൂയ ആഗ്രഹിച്ചതാണ്. അമ്മയേയും അനുജനേയും ഒഴിവാക്കാൻ ഹരിദാസ് മടിച്ചു. വീട്ടുസാധനങ്ങളോടൊപ്പം അമ്മയും അനുജനും അങ്ങനെ അനസൂയയുടെ വീട്ടിൽ എത്തി.

പുതിയ വീട്ടിൽ താമസം ആരംഭിച്ച് ആഴ്ച തികയുന്നതിനുമുമ്പായി ഹരിദാസ് അനസൂയയുടെ മേധാവിത്തത്തെ കുടുതൽ അറിഞ്ഞു. കടയിലേയ്ക്ക് പുറപ്പെട്ട അയാൾ ദോശകഴിക്കാൻ ഇരുന്നതാണ്. പലഹാരത്തിൽ കൈവെച്ച അയാൾ വിമ്മിഷ്ടത്തോടെ എണീറ്റു. ഭാര്യയെ ശാസിക്കാനുള്ള ആത്മധൈര്യം അയാൾക്കുണ്ടായിരുന്നില്ല.

ഹരിദാസ് ഭക്ഷണം കഴിക്കാതെ എണീക്കുന്നതു കണ്ടപ്പോൾ ദമയന്തി പറഞ്ഞു:

"രാജകുമാരിയെ പ്രജകൾ കല്ല്യാണം കഴിക്കാറില്ല. അവൾക്ക് രാജകുമാരനാണു വേണ്ടത്. പണക്കാരിയെ കല്ല്യാണം കഴിച്ച നീ ഇതൊക്കെ അനുഭവിക്കണം."

തുടർന്ന് അനസൂയ അടുക്കളയിലേക്ക് തിരിഞ്ഞുനടക്കുന്നതിനെയാണ് നമ്മൾ കാണുന്നത്. ദേഷ്യംകൊണ്ട് സമനിലതെറ്റിയ അവൾ ചട്ടകവുമായി ദമയന്തിയുടെ നേർക്കടുത്തു. ജീവഭയത്തോടെ അവർ വീട്ടിൽനിന്ന് ഇറങ്ങിയോടി. തുടർന്ന് അനസൂയ ഹരിദാസിന്റെ നേർക്കു തിരിഞ്ഞു.

"ദരിദ്രവാസികളായ നിങ്ങളെയെല്ലാം എന്റെ ആങ്ങളമാർ വിലയ്ക്കുവാങ്ങിയതാണ്. ഞാൻ പറയുന്നതുകേട്ട് നിങ്ങൾ ജീവിക്കണം. ആരും എന്നെ ഭരിക്കാൻ വരരുത്".

അനസൂയയോട് ഹരിദാസ് പ്രതികരിക്കുന്നില്ല. നിശ്ശബ്ദനായ അയാൾ കടതുറക്കാനുള്ള ബദ്ധപ്പാടോടെ വീട്ടിൽനിന്നിറങ്ങി. അനസൂയ ചെറിയ കാരണങ്ങൾ കണ്ട് പ്രകോപിതയായി നിരന്തരം കലഹിച്ചു കൊണ്ടിരുന്നു. അവളെ സമാധാനിപ്പിക്കാനുള്ള അയാളുടെ ശ്രമങ്ങൾ പ്രക്ഷുബ്ധമായ രംഗങ്ങളെയാണ് ഉണ്ടാക്കിയത്.

പല രാത്രികളിലും അനസൂയയുടെ വരവിനുവേണ്ടി ഹരിദാസ് കാത്തുകിടന്നു. ഒരിക്കൽ അയാൾ ആവേശത്തോടെ അവളെ ചേർത്തു പിടിച്ചു. പ്രകോപിതയായ അവൾ അയാളുടെ ചുമലും മുതുകും മാന്തിപ്പൊളിച്ചു.

കിതപ്പടക്കാതെ അനസൂയ പറഞ്ഞു:

"എന്നെ ആരും അനുസരിപ്പിക്കാൻ ശ്രമിക്കരുത്. എല്ലാവരും ഞാൻ പറയുന്നത് അനുസരിച്ചാൽ മതി."

ഇക്കാലത്താണ് ഹരിദാസിന്റെ ജീവിതത്തിൽ മറ്റൊരു വഴിത്തിരിവുണ്ടാകുന്നത്.

സ്റ്റേഷനറി കച്ചവടക്കാരനായ മോഹൻദാസ് ഒരു ബസ്സു വാങ്ങിച്ചപ്പോൾ ഹരിദാസിന്റെ മനസ്സിലും അത്തരമൊരു തോന്നൽ ഉണ്ടായി. അനസൂയയും അയാളുടെ തീരുമാനത്തെ അംഗീകരിച്ചു. തുടർന്ന് ഹരിദാസും അനസൂയയും നിലമ്പൂരിലേക്ക് പുറപ്പെട്ടു. ഉയരങ്ങൾ കീഴടക്കാനുള്ള ഹരിദാസിന്റെ തീരുമാനങ്ങൾക്ക് നന്ദഗോപാലൻ പൂർണ്ണമനസ്സോടെ സമ്മതിക്കുന്നു.

കടബാദ്ധ്യതകൾ ഇല്ലാതെ കച്ചവടം നടത്തണമെന്നു പറഞ്ഞ നന്ദഗോപാലൻ ഒരു ബസ്സിന്റെ വില ഹരിദാസിനെ ഏല്പിച്ചു. ബസ്സ് അനസൂയയുടെ പേർക്ക് വേണമെന്ന് അയാൾ വാശിപിടിക്കുകയും ചെയ്തു. മുഴുവൻ പണവും കൊടുത്ത് വാഹനം വാങ്ങിക്കുക വിഡ്ഢിത്തമാണെന്ന് ഓർത്ത ഹരിദാസ് ബാങ്ക് മാനേജരുമായി ചർച്ചനടത്തി. തുടർന്ന് അയാൾ സ്ത്രീധനവും ഭാര്യയുടെ ചില ആഭരണങ്ങളും വിറ്റ് മൂന്ന് ബസ്സുകൾ വാങ്ങിക്കുന്നു. ബസ്സുകളെല്ലാം അനസൂയയുടെ പേർക്ക് തന്നെയായിരുന്നു.

കൊല്ലങ്കോട്ടുനിന്ന് പാലക്കാട്ടേയ്ക്ക് അനസൂയ മോട്ടേഴ്സ് ചെണ്ടമേളത്തോടെയാണ് ആദ്യയാത്ര ആരംഭിച്ചത്. ആദ്യദിവസത്തെ ചെലവുകണക്കുകൾ നോക്കിയ ഹരിദാസ് വരുമാനത്തെക്കണ്ട് അമ്പരന്നു. ആദ്യകാലങ്ങളിൽ ശാന്തമായാണ് ബസ്സുകൾ ഓടിക്കൊണ്ടിരുന്നത്. പെരുവെമ്പിൽവെച്ച് വഴിയാത്രക്കാരനെ ചതച്ചരച്ച ബസ്സ് മരത്തിൽ ഇടിച്ചാണ് യാത്ര അവസാനിപ്പിച്ചത്. അതോടെ കനത്ത സാമ്പത്തിക നഷ്ടവും കടുത്ത മനഃപ്രയാസവും അയാൾ അനുഭവിച്ചു. ഇതിനിടെ മറ്റു ബസ്സുകളുമായുള്ള മത്സര ഓട്ടത്തിൽ മറ്റൊന്നിന് ചെറിയ കേടുപാടുകളും പറ്റി.

ഇക്കാലത്താണ് തൊഴിലാളികൾ ശമ്പളവർദ്ധന ആവശ്യപ്പെട്ട് ഹരിദാസിനെ സമീപിക്കുന്നത്. കണ്ടക്ടർമാരുടെ കള്ളക്കളികളെ അയാൾ സൂക്ഷ്മതയോടെ ശ്രദ്ധിച്ചുകൊണ്ടിരുന്നു. യാത്രക്കാരുടെ എണ്ണത്തിന് അനുസരിച്ച് പണംകിട്ടാതെ വന്നപ്പോൾ കണ്ടക്ടർ രാമകൃഷ്ണനെ അയാൾ താല്ക്കാലികമായി പണിയിൽനിന്ന് മാറ്റിനിർത്തി. കിട്ടിയ അവസരത്തെ ഉപയോഗിക്കാൻ തൊഴിലാളികളും തയ്യാറായി. തൊഴിലാളികൾ സമരം ചെയ്തതോടെ ബസ്സുകൾ ഷെഡ്ഡിൽ കിടന്നു.

യാത്ര മുടങ്ങിയതോടെ ബസ്സുകൾക്കുള്ള അടവുപണവും നികുതികളും ഹരിദാസിന് കനത്ത ബാദ്ധ്യതയായി. സാമ്പത്തിക സഹായത്തിനുവേണ്ടി അയാൾ നന്ദഗോപാലനെ സമീപിച്ചു. ഒരു വിഷമവും കൂടാതെയാണ് അയാൾ ഹരിദാസിന് പണം നൽകുന്നത്. എങ്കിലും നന്ദഗോപാലൻ പറഞ്ഞു:

"എല്ലാവർക്കും വാഹനയോഗം ഉണ്ടാവില്ല. ചിലർ വാഹനങ്ങൾ ക്കൊണ്ട് നന്നായിട്ടുണ്ട്; ചിലർ നശിച്ചിട്ടുമുണ്ട്. അളിയൻ സൂക്ഷിച്ച് പ്രശ്നങ്ങൾ കൈകാര്യംചെയ്യണം."

തന്റെ ഇഷ്ടം അനുസരിച്ചാണ് അനസൂയ കാര്യങ്ങളെല്ലാം നടത്തിക്കൊണ്ടിരുന്നത്. വീട്ടിലേക്കു പോകണമെന്നു തോന്നുമ്പോൾ അവൾ ഏട്ടനെ വിളിക്കും. തുടർന്ന് നന്ദഗോപാലന്റെ കാറിൽ അവൾ നിലമ്പൂരിലേക്ക് യാത്രയാകും. പിന്നീട് ഒന്നോ രണ്ടോ ആഴ്ചകൾ കഴിഞ്ഞാണ് അവൾ മടങ്ങിവരുക. തന്റെ കാറിനെ ഹരിദാസിന്റെ ആവശ്യത്തിനായി അവൾ കൊല്ലങ്കോട്ടുതന്നെ നിർത്തും.

അനസൂയ നിലമ്പൂരിലെ ജീവിതരീതിയാണ് കൊല്ലങ്കോട്ടിലും തുടർന്നത്. ഭക്ഷണത്തിന്റെ രുചിയെക്കുറിച്ച് ഹരിദാസ് പരാതിപ്പെട്ടതോടെ അവൾ അടുക്കളയിൽ കയറാതായി. പണിക്കാരി വരാത്ത ദിവസങ്ങളിൽ ദമയന്തി പ്രായം കണക്കാക്കാതെ പണിയെടുത്തു. വീട്ടുപണിക്കുവേണ്ടി ഹരിദാസ് പലരേയും കണ്ടെത്തിയതാണ്. അനാവശ്യമായ കാരണങ്ങൾ കണ്ടെത്തി അനസൂയ ഓരോരുത്തരേയും പറഞ്ഞുവിട്ടു. തന്റെ പണം തിന്ന് ആരും തടിച്ചുകൊഴുക്കരുതെന്ന് അവൾ ദമയന്തി കേൾക്കാനായി ഉച്ചത്തിൽ

പറയും. അനസുയയെ ചോദ്യംചെയ്യാനും നിലയ്ക്കുനിർത്താനുള്ള ധൈര്യം ദമയന്തിക്കും ഹരിദാസിനും ഉണ്ടായില്ല.

ഇക്കാലത്താണ് അനുജൻ ചന്ദ്രമോഹൻ ഒരു പ്രശ്നക്കാരനായി ഹരിദാസിന്റെ മുമ്പിൽ എത്തുന്നത്. ഒരു ഞായറാഴ്ച അവധി ആഘോഷിക്കാൻ അയാൾ കിടക്കയിൽ വെറുതെ കിടക്കുകയായിരുന്നു. അനസുയ ഉച്ചത്തിൽ സംസാരിക്കുന്നതുകേട്ട് അയാൾ മുറിയിൽ നിന്നിറങ്ങി. കുളിച്ച് ഈറൻ വസ്ത്രങ്ങളോടെ നിന്ന അവൾ ഹരിദാസിന്റെ നേർക്കു തിരിഞ്ഞു പറഞ്ഞു:

"അമ്മയെയും പെങ്ങളെയും അറിയാത്ത ഇവനെ ഇനി ഈ വീട്ടിൽ നിർത്തരുത്. വെന്റിലേറ്റർ വഴി ഇവൻ ഞാൻ കുളിക്കുന്നതു നോക്കുകയാണ്. തെമ്മാടികളെ വീട്ടിൽ നിർത്തരുത്; ചവിട്ടി പുറത്താക്കണം."

താനല്ല മറ്റാരോ ആണ് ഒളിഞ്ഞുനോക്കിയതെന്ന് ചന്ദ്രമോഹനൻ പറഞ്ഞെങ്കിലും അനസുയ തന്റെ നിലപാടിൽ ഉറച്ചുനിന്നു. ഹരിദാസ് ഭാര്യയുടെ പക്ഷംപിടിച്ചു പറഞ്ഞു:

"അനസുയ അനാവശ്യമായി നുണ പറയില്ല. നമ്മളെല്ലാം ഇവളുടെ പണംകൊണ്ടാണ് സുഖിച്ചു കഴിയുന്നത്. അനസുയയ്ക്ക് ഇഷ്ടമില്ലാത്തതൊന്നും ഇവിടെ നടക്കരുത്."

ഹരിദാസിനെ നോക്കി കാർക്കിച്ചു തുപ്പിയ ചന്ദ്രമോഹനൻ ആത്മാഭിമാനം കളയാൻ തയ്യാറായില്ല.

"ഏട്ടൻ ഭാര്യയുടെ വാക്കുകേട്ടു ജീവിച്ചാൽ മതി. എന്നെ ആരും അടിമയാക്കാൻ നോക്കണ്ട."

ആർക്കും മെരുങ്ങാതെനിന്ന ചന്ദ്രമോഹനൻ അന്നുതന്നെ മദിരാശിയിലേക്ക് വണ്ടികയറി. ഒരാഴ്ചകഴിഞ്ഞ് തനിക്ക് ജോലികിട്ടിയ വിവരം അയാൾ അമ്മയെ അറിയിച്ചു.

ഉച്ചനേരത്താണ് ദമയന്തിയ്ക്ക് പണിതീർത്ത് ആശ്വസിക്കാൻ അവസരമുണ്ടാകുക. നാട്ടുകാരെ അനസുയ വീട്ടിലേക്ക് അടുപ്പിക്കാറില്ല. ഒഴിവുസമയങ്ങളിൽ അടുത്ത വീടുകളിലേക്കു പോകുന്ന ദമയന്തി മരുമകളുടെ സ്വഭാവവിശേഷങ്ങളെ വിസ്തരിക്കുക പതിവാണ്. ദമയന്തിയുടെ വാക്കുകളെ പലരും പറഞ്ഞ് അനസുയ അറിയാറുമുണ്ട്. അതോടെ വീടു കുലുക്കുന്ന ശണ്ഠയാണ് ഉണ്ടാകുക. അപ്പോൾ ഹരിദാസ് അമ്മയെ കുറ്റക്കാരിയാക്കി അനസുയയുടെ ഭാഗംചേരും.

പല ദിവസങ്ങളിലും തുടർച്ചയായി ശണ്ഠകൂടുന്ന അനസുയ ചിലപ്പോൾ പെട്ടെന്ന് ശാന്തയാകുന്നു. കുറ്റബോധം മനസ്സിൽ നിറയുന്നതോടെ അവൾ നിലമ്പൂരിലേക്ക് യാത്രയാകും. പിന്നീട് ആഴ്ചകൾക്കുശേഷം അവളെ ഏട്ടൻ കൊല്ലങ്കോട്ടിൽ എത്തിക്കും. അനസുയയുടെ പോക്കുവരവുകളെ ഹരിദാസ് ഗൗരവമായി കണക്കാക്കാറില്ല.

വിവാഹിതയായി നാലുവർഷം കഴിഞ്ഞെങ്കിലും അനസുയ അമ്മയായില്ല. ഇപ്പോഴും അവൾ തനിക്ക് തോന്നുമ്പോൾ മാത്രമാണ് ഹരിദാസിനെ സമീപിക്കുക. അമ്മയാകാനുള്ള ആഗ്രഹം അവൾ ഒരിക്കലും പുറമേയ്ക്ക് പ്രകടിപ്പിച്ചില്ല. ഹരിദാസിന്റെ മനസ്സിൽ അച്ഛനാകാനുള്ള താല്പര്യം അതിശക്തമായി വളർന്നുവന്നു.

ഇനി നമ്മൾ അനസുയയുടെ അസാധാരണമായ സ്വഭാവത്തെ യാണ് പരിശോധിക്കുന്നത്.

സമ്പന്നയായ അനസുയ പത്താംതരംവരെ ദരിദ്രരെ വെറുക്കുകയും തന്റെ സമ്പത്തിൽ അഭിമാനിക്കുകയും ചെയ്തിരുന്നു. ഉയർന്ന മാർക്കോടെയാണ് അവൾ പത്താന്തരം ജയിക്കുന്നത്. നിലമ്പൂരിലെ കോളേജിൽചേർന്ന അവൾ കൂടെ പഠിച്ച വാമദേവനുമായി അടുത്തു. ദരിദ്രനായ അയാൾ പഠിച്ച് ഉദ്യോഗസ്ഥനാകാനാണ് കോളേജിൽ എത്തുന്നത്. സമ്പന്നയായ അനസുയയോട് അയാൾ ആദ്യഘട്ടത്തിൽ മുഖംതിരിക്കുകയുണ്ടായി. ഒറ്റമുണ്ടും എന്നും ഒരേ നിറമുള്ള ഷർട്ടും ഇടുന്ന വാമദേവനോട് അവർക്ക് അഗാധമായ സഹതാപമാണ് തോന്നിയത്.

അനസുയയിൽനിന്ന് വാമദേവൻ ഒഴിഞ്ഞുമാറാൻ ശ്രമിച്ചതാണ്. അവളുടെ നിഷ്ക്കളങ്കമായ സ്നേഹമാണ് അയാളെ കീഴടക്കിയത്. അയാളുടെ വീട്ടിൽ അവൾ പലതവണ വന്നുപോയി. വാമദേവനെ ആങ്ങളമാരുടെ അടുത്തും അവൾ എത്തിച്ചു. അവളുടെ ഇഷ്ടങ്ങളോട് അവരാരും ഗൗരവമായി പ്രതികരിക്കുന്നില്ല.

പ്രണയത്തിൽ മുഴുകിയ അനസൂയ പ്രീഡിഗ്രി തോറ്റ് വീട്ടിൽ ഇരുപ്പായി. പഠിച്ച് ഉയരുകയാണ് തന്റെ വഴിയെന്നു നിശ്ചയിച്ച വാമദേവൻ തടസ്സങ്ങളെ നേരിട്ട് മുമ്പോട്ടുനീങ്ങി. വാമദേവൻ തന്നെ ഉപേക്ഷിക്കില്ലെന്ന് അനസൂയ ഉറച്ചുവിശ്വസിച്ചിരുന്നു.

ഡിഗ്രി കഴിഞ്ഞ വാമദേവൻ അധികം വൈകാതെ സിൻഡിക്കേറ്റ് ബാങ്കിലെ ജീവനക്കാരനായി. കോഴിക്കോട് ടൗൺശാഖയിലാണ് അയാൾ ജോലിക്കു ചേർന്നത്.

ഈ കാലഘട്ടത്തിലാണ് അനസുയയുടെ ജീവിതത്തിൽ കാര്യമായ വഴിത്തിരിവുണ്ടാകുന്നത്.

അനസുയയുടേയും വാമദേവന്റേയും വിവാഹത്തിനുള്ള ദിവസംപോലും നിശ്ചയിച്ചിരുന്നു. പെങ്ങൾ ആത്മഹത്യാഭീഷണി മുഴക്കിയപ്പോൾ ആങ്ങളമാർ അവൾക്ക് കീഴടങ്ങി. വാമദേവന്റെ ജാതിയെപ്പോലും അവർ പരിഗണിച്ചില്ല.

ഇക്കാലത്താണ് അനസുയയുടെ മാസമുറ തടയില്ലാത്ത പ്രവാഹമാകുന്നത്. ആങ്ങളമാരോട് അവൾ വിവരം പറയാൻ മടിച്ചെങ്കിലും പണിക്കാരി കാര്യം എല്ലാവരേയും അറിയിച്ചു. അതോടെ അവൾ

കോഴിക്കോടിലെ പ്രസിദ്ധയായ വനിതാ ഡോക്ടറുടെ മുമ്പിൽ എത്തി. നീണ്ട പരിശോധനകൾ മാരകമായ രോഗത്തെ വെളിപ്പെടുത്തി. ഗർഭപാത്രത്തിൽ വളർന്ന ട്യൂമർ അവളുടെ സ്വപ്നങ്ങളെയാണ് നശിപ്പിച്ചത്.

ഗർഭപാത്രം നീക്കം ചെയ്ത് അനസൂയയെ ജീവിതത്തിലേക്ക് തിരിച്ചുകൊണ്ടുവരാൻ ഡോക്ടർമാർക്ക് കഴിഞ്ഞു. വംശത്തിന്റെ ഉറവ ഇല്ലാത്ത സ്ത്രീയെ സ്വീകരിക്കാൻ വാമദേവൻ തയ്യാറായില്ല. അയാൾ തിരുവനന്തപുരത്തിലേക്ക് സ്ഥലംമാറ്റം വാങ്ങിച്ച് അനസൂയയിൽനിന്ന് രക്ഷപ്പെട്ടു. സഹപ്രവർത്തകയെ അയാൾ വിവാഹം കഴിച്ചെന്നും അവൾ കേട്ടിരുന്നു.

ഗർഭപാത്രം ഇല്ലാതായതോടെ അനസൂയയുടെ ജീവിതത്തിലും സ്വഭാവത്തിലും പ്രകടമായ മാറ്റങ്ങൾ ഉണ്ടായി. നന്ദഗോപാലനും അനന്തകൃഷ്ണനും നേരത്തെ വിവാഹിതരായിരുന്നു. ഏടത്തിയമ്മമാരോടും അവരുടെ മക്കളോടും അവൾ സ്നേഹത്തോടെയാണ് പെരുമാറിയിരുന്നത്. ഗർഭപാത്രം ഇല്ലാതായപ്പോൾ അവരെല്ലാം അനസൂയയ്ക്ക് ശത്രുക്കളായി. സ്വയം ഉൾവലിഞ്ഞ അവൾ ആരേയും തന്റെ ലോകത്തിലേക്ക് അടുപ്പിച്ചില്ല. നന്ദഗോപാലനും അനുജൻമാരും പെങ്ങളുടെ അവസ്ഥയറിഞ്ഞ് കുടുതൽ സ്നേഹത്തോടെ അവളോട് പെരുമാറി.

ഇത്തരമൊരു സാഹചര്യത്തിലാണ് വിവാഹദല്ലാൾ കേശവൻ നന്ദഗോപാലനെ കാണുന്നത്. പെങ്ങളുടെ ജീവിതം സുരക്ഷിതമാക്കാൻ വേണ്ടി ആങ്ങളമാർ എന്തു ത്യാഗത്തിനും സന്നദ്ധരായി.

ഇനി നമുക്ക് വീണ്ടും ഹരിദാസിലേക്ക് തിരിച്ചെത്താം.

ബസ്സുകൾ ഹരിദാസിന് കനത്ത ബാദ്ധ്യതയായി. പല വിട്ടുവീഴ്ചകളും ചെയ്താണ് അയാൾ തൊഴിൽസമരം അവസാനിപ്പിച്ചത്. ഒരു മാസത്തോളം പ്രശ്നങ്ങൾ ഇല്ലാതെ ഓടിക്കൊണ്ടിരുന്ന ബസ്സ് വീണ്ടും അപകടത്തിൽപ്പെടുന്നു. ഇത്തവണ നിയന്ത്രണംവിട്ട ബസ്സ് കടമുറിയിലേക്കാണ് ഇടിച്ചു കയറുന്നത്. കടക്കാരനും സാധനങ്ങൾ വാങ്ങിക്കാൻ എത്തിയ രണ്ടുപേരും മരിച്ചു. അഞ്ചുപേർക്ക് ഗുരുതരമായ പരുക്കുപറ്റി. ഡ്രൈവറുടെ നില അത്യാസന്നമാണ്.

അപകടവിവരം അറിഞ്ഞ ഹരിദാസ് ബസ്സുകളുടെ എല്ലാം ഓട്ടം നിർത്തിവെച്ചു. മരിച്ചവരുടേയും പരുക്കേറ്റവരുടേയും ബന്ധുക്കൾക്ക് അയാൾ ധാരാളം പണം നൽകി. തുടർന്ന് പത്താംദിവസം ബസ്സുകളെ വിറ്റ് ബാദ്ധ്യതകളെ എല്ലാം അയാൾ തീർത്തു. അനസൂയയ്ക്ക് വിറ്റ സ്വർണ്ണാഭരണങ്ങൾക്കുപകരം പുതിയ ഉരുപ്പടികളെ അയാൾ വാങ്ങിച്ചു.

വിവരം പറയാൻ ഹരിദാസ് നിലമ്പുരിൽ എത്തി. നന്ദഗോപാലൻ അയാളെ അവിടെ തങ്ങാൻ നിർബ്ബന്ധിച്ചു. അനസൂയയും ഹരിദാസും അലോസരതയോടെയാണ് ജീവിക്കുന്നതെന്ന് നന്ദഗോപാലന് അറിയാം.

പെങ്ങൾ എല്ലാവർക്കും ബാദ്ധ്യതയായി തീരുന്നതിനെ കണ്ട് അയാൾ വല്ലാതെ വിഷമിച്ചു.

ഹരിദാസ് വന്നപ്പോൾ നന്ദഗോപാലൻ നേരത്തെ കടയടച്ചു. വീട്ടിൽ എത്തിയ അയാൾ കുപ്പിയും പെഗ്ഗുകളും തീറ്റ സാധനങ്ങളുമായി രണ്ടാംനിലയുടെ ബാൽക്കണിയിൽ എത്തി. ഹരിദാസും മദ്യപിക്കാൻ ഒരുങ്ങി. മദ്യത്തിന്റെ ലഹരി തലയ്ക്കുപിടിച്ചപ്പോൾ നന്ദഗോപൻ ഹരിദാസിന്റെ കൈകളെ കുട്ടിപിടിച്ചു പറഞ്ഞു:

"അളിയൻ എന്നോടു ക്ഷമിക്കണം. ഞാൻ അളിയന്റെ ജീവിതത്തെ നശിപ്പിച്ചു".

കാര്യമറിയാതെ ഹരിദാസ് അമ്പരന്നപ്പോൾ നന്ദഗോപാലൻ തുടർന്നുപറഞ്ഞു:

"എന്റെ പെങ്ങൾ പ്രസവിക്കില്ല. പതിനെട്ടാം വയസ്സിൽതന്നെ അവളുടെ ഗർഭപാത്രം ഓപ്പറേറ്റ് ചെയ്തുകളഞ്ഞിട്ടുണ്ട്. അവൾക്ക് ഗർഭപാത്രത്തിൽ ട്യൂമറായിരുന്നു".

വാക്കുകൾ തീക്കനലുകളായി വീണതോടെ ഹരിദാസിന്റെ മദ്യലഹരി അടങ്ങി. പ്രകോപനങ്ങളെ ഒഴിവാക്കാൻ അയാൾ രാത്രിയിൽ തന്നെ വീട്ടിൽനിന്നിറങ്ങി. നന്ദഗോപാലന്റെ പിൻവിളികളെയൊന്നും അയാൾ വകവെച്ചില്ല. കൊല്ലങ്കോട്ടിലേക്ക് കാറോടിക്കുമ്പോൾ തന്റെ ജീവിതത്തിന്റെ ഉയർച്ചതാഴ്ചകളെക്കുറിച്ച് അയാൾ ചിന്തിച്ചുകൊണ്ടിരുന്നു.

നേരം വെളുക്കുന്നതിന് മുമ്പായി ഹരിദാസ് വീട്ടിൽ തിരിച്ചെത്തി. അയാളുടെ വരവറിഞ്ഞ് ദമയന്തി വാതിലും പടിയും തുറന്നു. പോർച്ചിൽ കാർ നിർത്തിയ അയാൾ ആവേശത്തോടെ കിടക്കമുറിയിൽ എത്തി. ഉറങ്ങിക്കിടന്ന അനസൂയയുടെ മുഖത്തേയ്ക്ക് അയാൾ ശക്തിയോടെ അടിച്ചു. വേദനിച്ച് നിലവിളിച്ചെണീറ്റ അവൾ പകയെടുത്തു നിൽക്കുന്ന ഭർത്താവിനെ കണ്ട് അമ്പരന്നു. വീണ്ടും അയാൾ ആക്രമിക്കാൻ ഒരുങ്ങിയപ്പോൾ പ്രത്യാക്രമണത്തിന് അനസൂയ തയ്യാറായി. ഇതിനിടക്കാണ് ദമയന്തി കടന്നുവരുന്നത്.

ദമയന്തിയെ കണ്ടപ്പോൾ തളർച്ചയോടെ ഹരിദാസ് പറഞ്ഞു:

"ആങ്ങളമാരും പെങ്ങളും കൂടി എന്നെ ചതിക്കുകയായിരുന്നു. പ്രസവിക്കാത്ത പെണ്ണാണ് ഇവൾ. ഇവളുടെ ഗർഭപാത്രം പണ്ടുതന്നെ ഓപ്പറേറ്റുചെയ്തു കളഞ്ഞിട്ടുണ്ട്. നിന്റെ ഏട്ടൻ എല്ലാം എന്നോടു പറഞ്ഞു."

ഹരിദാസിന്റെ മുമ്പിൽ അടിയറവു പറയാൻ അപ്പോഴും അനസൂയ തയ്യാറായില്ല. നിർദ്ദയമായ വാക്കുകളുമായി അവൾ അയാളെ നേരിട്ടു.

"എന്റെ ഏട്ടൻമാർ ദരിദ്രനെ അളിയനാക്കിയത് വെറുതെയൊന്നുമല്ല. എന്റെ ശാരീരികമായ കുറുവുകൊണ്ടാണ് അവർ നിങ്ങളെ അളിയനാ

ക്കിയത്. ദൈവംതന്ന ശിക്ഷയാണ് എന്റെ ഈ അവസ്ഥ. കുറ്റം എന്റേതൊന്നുമല്ല. പ്രസവിക്കില്ലെന്നു പറഞ്ഞ് എന്നെ ഉപദ്രവിക്കരുത്. നിങ്ങൾക്ക് ഇഷ്ടമില്ലെങ്കിൽ ഞാൻ എന്റെ വീട്ടിലേക്ക് തിരിച്ചുപോകാം. ഞാൻ പോയാൽ ഈ വീടും കാറും തുണിക്കടയുമൊന്നും നിങ്ങൾക്കുണ്ടാവില്ല. എല്ലാം വിറ്റുപെറുക്കി ഞാൻ പോകും. നിങ്ങൾ വീണ്ടും ദരിദ്രനായി ജീവിക്കേണ്ടിവരും.''

ദേഷ്യംകൊണ്ടു വിറച്ച അനസൂയ സ്വയം അടക്കാൻ മുറിയടച്ചിരുന്നു. പിന്നീട് അവൾ വാടകക്കാറുവിളിച്ച് നിലമ്പൂരിലേക്ക് പോയി.

പതിവുപോലെ ഒരാഴ്ചത്തെ താമസത്തിനുശേഷം അനസൂയ നിലമ്പൂരിൽനിന്ന് മടങ്ങിവരുമെന്ന് ഹരിദാസ് കരുതി. ഒരുമാസം കഴിഞ്ഞപ്പോഴും അവൾ മടങ്ങിവന്നില്ല. ഇതിനിടെ നന്ദഗോപാലൻ പ്രശ്നങ്ങളെ രമ്യമായി പരിഹരിക്കാനുള്ള ശ്രമം നടത്തി. തന്റെ ജന്മത്തെ വ്യർത്ഥമാക്കിയ അനസൂയയെ സ്വീകരിക്കാൻ ഹരിദാസ് തയ്യാറായില്ല.

അനസൂയയെ ഉപേക്ഷിച്ച് മറ്റൊരു സ്ത്രീയുമായി ജീവിതം ആരംഭിക്കാനുള്ള തീരുമാനത്തിൽ അവസാനം ഹരിദാസ് എത്തിച്ചേർന്നു. ഇടപാടുകൾ തീർക്കാൻവേണ്ടി അയാൾ കേശവനെ നിലമ്പൂരിലേക്ക് അയച്ചു. മൂന്നാംദിവസം അനേക ലക്ഷങ്ങളുടെ കണക്കുകൾ പറയുന്ന നന്ദഗോപാലന്റെ എഴുത്താണ് അയാൾക്ക് ലഭിച്ചത്. അതോടെ അത്തരമൊരു തീരുമാനത്തിൽനിന്ന് ഹരിദാസ് പിൻമാറി.

ഹരിദാസിന്റെ ദിവസങ്ങൾ യാതൊരു ഭാവമാറ്റവുമില്ലാതെ യാന്ത്രികമായി മുമ്പോട്ടുനീങ്ങി. മക്കളില്ലാതെ കുലംകെട്ടുപോകുന്ന മകനെ ഓർത്ത ദമയന്തി പ്രശ്നങ്ങൾക്ക് പരിഹാരം കണ്ടെത്തി. ഹരിദാസിനെ മറ്റൊരു വിവാഹത്തിന് അവർ പ്രേരിപ്പിച്ചുകൊണ്ടിരുന്നു. കഷ്ടപ്പാടുള്ള കുടുംബത്തിൽനിന്ന് ഒരു പെൺകുട്ടിയെ കണ്ടെത്തിയാൽ കാര്യങ്ങളെല്ലാം കയ്പിടിയിൽ ഒതുങ്ങുമെന്ന് അവർ കരുതി. ദമയന്തിയുടെ കണക്കുകൂട്ടലുകൾക്ക് പേടിയോടെയാണെങ്കിലും അയാൾ വഴങ്ങി.

പരമാവധി രഹസ്യമായാണ് ഹരിദാസ് അംബികയെ വിവാഹം കഴിക്കുന്നത്. വിവാഹം നിശ്ചയിക്കാൻ അനസൂയയുമായുള്ള ബന്ധം മുറിച്ചെന്ന നുണക്കഥയാണ് അവർ പ്രചരിപ്പിച്ചത്. ഹരിദാസിന്റെ വിവാഹം കഴിഞ്ഞ് നാലാം ദിവസം അനസൂയയും ആങ്ങളമാരും കൊല്ലങ്കോട്ടെത്തി.

കാറിൽനിന്നിറങ്ങിയ നന്ദഗോപാലൻ ഹരിദാസിനെ മാറ്റിനിർത്തിയശേഷം പറഞ്ഞു:

"അളിയൻ ചെയ്തതു ശരിയായില്ല. എങ്കിലും അനസൂയ ഇവിടെതന്നെ നില്ക്കട്ടെ. ഒരു പണിക്കാരിയെ സ്ഥിരമായി കിട്ടുന്നതുകൊണ്ട് അവൾക്ക് വിഷമമൊന്നുമില്ല. പിന്നെ അനസൂയയെ ഒഴിവാക്കണമെങ്കിൽ ഞങ്ങൾ തന്ന പണവും സ്വർണ്ണവും മടക്കിത്തരണം. സ്വത്തെല്ലാം അവളുടെ

പേർക്കാണല്ലോ. അത് ഞങ്ങൾ കൈകാര്യം ചെയ്തോളാം.''

ദാരിദ്ര്യത്തിന്റെ കടന്നുവരവിനെ ഓർത്ത ഹരിദാസ് നിശ്ശബ്ദനായി നിന്നു. ഹരിദാസിന്റെ വീട് വീണ്ടും പ്രക്ഷുബ്ധമാകുന്നതിനെയാണ് ഇനി നമ്മൾ കാണുന്നത്.

അനസൂയ വീട്ടിലേക്ക് വന്നപ്പോൾ അംബിക അമ്പരന്നു. എങ്കിലും അവൾ യാതൊന്നും അറിയാത്തതുപോലെ പെരുമാറി. അനസൂയയെ കൊല്ലങ്കോട്ടിൽ എത്തിച്ച നന്ദഗോപാലനും അനുജൻമാരും ഉടനടി തിരിച്ചുപോയി. കാറിൽ കയറുമ്പോൾ വീണ്ടും അവർ ഹരിദാസിനെ ഭീഷണിപ്പെടുത്തി.

പതിവുസമയത്തുതന്നെ ഹരിദാസ് തുണിക്കടയിലേക്കു പുറപ്പെട്ടു. എന്നും ഉച്ചയ്ക്ക് വീട്ടിൽ വരാറുള്ള അയാൾ അന്ന് ഹോട്ടലിൽനിന്ന് ഊണുകഴിച്ചു. വീട്ടിലെ അസ്വാരസ്യങ്ങളെ കുറിച്ചോർത്ത അയാൾ നേരത്തെ കടയടച്ചു.

വീട്ടിലെ നിശ്ശബ്ദത ഹരിദാസിന് ആശ്വാസമായിതോന്നി. അംബിക വിളമ്പിയ ഊണുകഴിച്ച അയാൾ വിയർപ്പ് ആറാൻ മുറ്റത്ത് നടന്നുകൊണ്ടിരുന്നു. പിന്നീട് അയാൾ മുറിയിൽച്ചെന്ന് കിടക്കാൻ ഒരുങ്ങി. അടുക്കളപ്പണി കഴിച്ച അംബിക കിടക്കാനുള്ള ഒരുക്കത്തോടെ മുറിയിലേക്കു നടന്നു. കിടക്കമുറിയുടെ വാതിൽക്കൽ എത്തിയ അവളെ പെട്ടെന്ന് അനസൂയ തള്ളിമാറ്റി.

“പണിക്കാരി വീട്ടുകാരിയൊന്നുമാകണ്ട. നിയമപരമായി ഞാനാണ് ഇയാളുടെ ഭാര്യ. നീ ഇവിടെ വീട്ടുപണി ചെയ്ത് ജീവിച്ചാൽ മതി. മറ്റ് കാര്യങ്ങളെല്ലാം ഞാൻ നോക്കിക്കൊള്ളാം.''

മുറിയിലേക്കു കയറിയ അനസൂയ വാതിൽ അടച്ച് കുറ്റിയിട്ടു. കട്ടിലിൽ വിറങ്ങലിച്ചിരുന്ന ഹരിദാസിനെ അവൾ ആവേശത്തോടെ കെട്ടിപ്പിടിച്ചു. അവളുടെ വികാരങ്ങൾ അയാളേയും കീഴടക്കി. അനസൂയയുമായി കിടക്കപങ്കിടുമ്പോഴും അയാളുടെ മനസ്സിൽ അംബികയായിരുന്നു. തുടർന്നുള്ള ദിവസങ്ങളിലും അനസൂയ അയാളുടെ മുറിയിൽ എത്തി. അവൾ ഹരിദാസിന്റേയും അംബികയുടേയും ചെറിയ ചലനങ്ങളെപ്പോലും പ്രത്യേകം ശ്രദ്ധിച്ചു.

ഒരിക്കൽ ഉച്ചയുണുകഴിഞ്ഞ് കൈകഴുകിക്കൊണ്ടിരുന്ന ഹരിദാസിനോട് അംബിക പറഞ്ഞു:

“നിങ്ങൾക്ക് എന്നോട് സത്യം പറയാമായിരുന്നു. ഒരു പണിക്കാരിയായി ഇവിടെ ജീവിക്കാൻ എനിക്കു വയ്യ. ഞാൻ വീട്ടിലേക്ക് പോകുകയാണ്. ദാരിദ്ര്യമാണെങ്കിലും വീട്ടിൽ മനസ്സമാധാനമുണ്ടായിരുന്നു. എന്നെ കാണണമെന്നുണ്ടെങ്കിൽ അവിടെ വന്നാൽ മതി.''

അംബികയുടെ നിറഞ്ഞ കണ്ണുകളെ നേരിടാൻ ഹരിദാസിനു കഴിഞ്ഞില്ല. അവളെ ആശ്വസിപ്പിക്കാനായി അയാൾ പറഞ്ഞു:

"എല്ലാം വിധിയാണ്. വിധിയെ തട്ടിമാറ്റാൻ മനുഷ്യന് കഴിയില്ല."

ഹരിദാസിന്റെ പിന്നീടുള്ള ജീവിതത്തെ ക്ഷത്രജൻ ചുരുക്കി വിവരിച്ചു.

അനസൂയയുമായുള്ള ഹരിദാസിന്റെ ജീവിതം ജന്മംമുഴുക്കെ നീളുന്ന മഹാനരകമായി. എങ്കിലും അയാൾക്ക് ആത്മസംതൃപ്തി നൽകുന്ന ജീവിതാനുഭവങ്ങളുമുണ്ടായി. അംബിക തന്റെ നാടായ വിളയോടിയിലേക്ക് മടങ്ങിപ്പോയി. ഹരിദാസ് അനസൂയയുടെ കണ്ണുവെട്ടിച്ച് ഇടയ്ക്കിടെ അംബികയുടെ അടുത്തെത്തി. ഒന്നരവർഷത്തിനുള്ളിൽ അവൾ ഒരാൺകുട്ടിയുടെ അമ്മയായി. മകനെകണ്ട് അമിതമായി ആഹ്ലാദിച്ച അയാൾ അമ്മയുടേയും മകന്റേയും ഭാവിക്കുവേണ്ടി ചില കരുതൽ നടപടികൾ സ്വീകരിച്ചു. ഹരിദാസ് അംബികയുടെ വീട് പുതുക്കിപ്പണിതു. കൂടാതെ അവളുടെ പേർക്ക് നാലേക്കർ കൃഷിഭൂമിയും വാങ്ങിച്ചു.

അംബിക അമ്മയായ വിവരം പലരും പറഞ്ഞ് അനസൂയ അറിഞ്ഞു. അംബികയേയും മകനേയും കാണണമെന്ന് അവൾ ആവശ്യപ്പെട്ടപ്പോൾ സന്തോഷത്തോടെ ഹരിദാസ് പോർച്ചിൽനിന്ന് കാറിറക്കി.

ഹരിദാസും അനസൂയയും വരുന്നതുകണ്ടപ്പോൾ അംബിക പേടിച്ചുവിറച്ചു. മുറിയിലേക്കു വന്ന അനസൂയ തൊട്ടിലിൽ കിടക്കുന്ന കുട്ടിയെ ജിജ്ഞാസയോടെ നോക്കി. പിന്നീട് അവൾ അവനെ എടുത്ത് നെഞ്ചോടു ചേർത്തു.

അന്നുതന്നെ ഹരിദാസും അനസൂയയും കൊല്ലങ്കോട്ടേക്കു മടങ്ങി. കൊല്ലങ്കോട്ടും വിളയോടിയിലുമായി അയാൾ ഇപ്പോഴും ജീവിതത്തെ അനുഭവിച്ചുതീർക്കുകയാണ്.

ക്ഷത്രജൻ കഥപറഞ്ഞുനിർത്തിയപ്പോൾ മൂന്നാമത്തെ പ്രതിമയ്ക്ക് മനുഷ്യജീവിതത്തെ സംബന്ധിച്ച് കൂടുതൽ അറിവുനേടാനായി. ക്ഷത്രജൻ വീണ്ടും അടുത്ത കഥയിലേയ്ക്ക് പ്രവേശിച്ചു.

**ഇരുപത്തിയെട്ടാമത്തെ കഥ: മടങ്ങിവരാത്ത യാത്രക്കാർ**

പ്രപഞ്ചവൻ വീണ്ടും കഥ പറഞ്ഞുതുടങ്ങി:

ക്ഷത്രജൻ അടുത്ത കഥയിലേക്ക് പ്രവേശിച്ചു.

പാലക്കാടിന്റെ പ്രധാന സാമ്പത്തിക സ്രോതസ് കാർഷികമേഖല യാണെന്ന് നമുക്ക് അറിയാം. നെല്ലാണ് പ്രധാനപ്പെട്ട കൃഷി. കാർഷികമേ ഖല മിക്കവാറും കയ്യടക്കിയിരിക്കുന്നത് ഈഴുവരാണ്. അപൂർവ്വമായി ചില ഈഴുവൻമാർ കച്ചവടം ചെയ്യുന്നുണ്ട്. പക്ഷേ അവർക്കാർക്കും ഒന്നാന്തരം കച്ചവടക്കാരാകാൻ കഴിഞ്ഞില്ല. ഭൂപരിഷ്ക്കരണം നടപ്പിലായതോടെ പലരു

ടേയും സ്ഥിതി മെച്ചപ്പെട്ടു. പുത്തൻ മേഖലകളെ വെട്ടിപ്പിടിക്കാൻ ചെറുപ്പക്കാർപോലും മടിച്ചു. സ്വർണ്ണം വാങ്ങിക്കൂട്ടാനും കൈവശഭൂമിയുടെ വിസ്തൃതി കൂട്ടാനുമാണ് അവർ ശ്രമിച്ചത്. അവർ ഒരിക്കലും സമ്പ്രദായങ്ങളെ ധിക്കരിക്കാൻ തയ്യാറായില്ല.

പാലക്കാടൻ ഈഴുവരുടെ അഭിമാനമായ ശിവരാമകൃഷ്ണന്റേയും മക്കളുടേയും ജീവിതത്തിലേക്കാണ് ഇനി നമ്മൾ കടന്നുചെല്ലുന്നത്. ആവർത്തന പ്രവർത്തനങ്ങളെ വെറുത്തിരുന്ന ശിവരാമകൃഷ്ണൻ ചെറുപ്പംതൊട്ടേ വഴിമാറി നടക്കുകയായിരുന്നു. പാരമ്പര്യമായി അനേകം ഏക്കർ കൃഷിഭൂമിയുടെ ഉടമയാണ് അയാൾ. കാലത്തിന്റെ മാറ്റത്തെ ഉൾക്കൊണ്ട അയാൾ നല്ലേപ്പിള്ളിയിൽ ആദ്യമായി അരിമില്ല് ആരംഭിച്ചു. ഉരലിൽനിന്ന് യന്ത്രത്തിലേക്കുള്ള മാറ്റം വളരെ പെട്ടെന്നാണ് സംഭവിച്ചത്. അതോടെ ശിവരാമകൃഷ്ണൻ ചിറ്റൂർ താലൂക്കിന്റെ പല ഭാഗങ്ങളിലും അരിമില്ലുകൾ സ്ഥാപിച്ചുതുടങ്ങി.

ഇപ്പോൾ ശിവരാമകൃഷ്ണൻ പന്ത്രണ്ട് വൻകിട അരിമില്ലുകളുടെ ഉടമസ്ഥനാണ്. പാലക്കാടൻ നെല്ലിന്റെ അധികഭാഗവും അയാളുടെ മില്ലുകളിലാണ് അരിയാക്കിയിരുന്നത്. അരി വിൽക്കാൻ വേണ്ട വഴികളും അയാൾ കണ്ടെത്തി. അയാളുടെ കച്ചവടം തെക്കൻ ജില്ലകളിലേക്കും വടക്കേ മലബാറിലേക്കും വ്യാപിച്ചുകൊണ്ടിരുന്നു. കച്ചവടവും സാമ്പത്തികസ്ഥിതിയും കൂടുതൽ മെച്ചപ്പെട്ടതോടെ ശിവരാമകൃഷ്ണൻ പുതിയ മേച്ചിൽപ്പുറങ്ങളെ അന്വേഷിച്ചുതുടങ്ങി.

ജനങ്ങളുടെ നാഡിമിടിപ്പിനെ ശ്രദ്ധിച്ചുകൊണ്ടിരുന്ന ശിവരാമകൃഷ്ണൻ മാറിയ കാലത്തെ വീണ്ടും ഉൾക്കൊണ്ടു. ഇത്തവണ ബസ്സ് സർവ്വീസിനോടാണ് അയാൾക്ക് താല്പര്യം തോന്നിയത്. പാലക്കാടുനിന്ന് പൊള്ളാച്ചിയിലേക്കും ഗുരുവായുരിലേക്കും ശിവരാമകൃഷ്ണന്റെ ബസ്സുകൾ ഓടിതുടങ്ങി. അതുവരെ തമിഴൻമാരാണ് പാലക്കാടിലെ പ്രമുഖ ബസ്സുടമകൾ. ബസ്സുകൾ വമ്പിച്ച വരുമാനം ഉണ്ടാക്കിയപ്പോൾ ശിവരാമകൃഷ്ണൻ വീണ്ടും ബസ്സുകൾ വാങ്ങിച്ചു. വയസ്സാകുമ്പോഴേയ്ക്കും അയാൾ അമ്പതു ബസ്സുകളുടെ ഉടമസ്ഥനായിരുന്നു. അരിമില്ലുകളുടെ എണ്ണം ഇരുപത്തിനാലുമായി.

ശിവരാമകൃഷ്ണൻ അറുപത്തഞ്ചാമത്തെ വയസ്സിൽ കുടൽപുണ്ണ് ബാധിച്ച് മരിച്ചു. അയാൾക്ക് രണ്ട് ആൺമക്കളാണ് ഉള്ളത്. വിഷ്ണുപ്രിയനും കൃഷ്ണപ്രിയനും. വേദപ്രിയയും ധനപ്രിയയും ഇവരുടെ അനുജത്തിമാരാണ്. അച്ഛന്റെ മരണത്തോടെ ആൺമക്കൾ കച്ചവടവും ബസ്സ് സർവ്വീസും പൂർണ്ണമായും ഏറ്റെടുത്തു. പെൺമക്കളെ ശിവരാമകൃഷ്ണൻ സമ്പന്നരായ കച്ചവടക്കാർക്കാണ് വിവാഹം ചെയ്തുകൊടുത്തത്. അവർ ഭർത്താക്കൻമാരുടെ കൂടെ മക്കളുമായി മദിരാശിയിൽ താമസിക്കുന്നു. വിഷ്ണുപ്രിയന്റെ ഭാര്യ സത്യഭാമ കുത്തന്നൂർക്കാരിയാണ്. സമ്പന്നകൃഷിക്കാരനായ വാസുദേവന്റെ ഏകമകൾ. വിവാഹിതയായി എട്ടുവർഷത്തിനു

ശേഷം അവൾ സ്നേഹപ്രിയന്റെ അമ്മയായി. കൃഷ്ണപ്രിയൻ വിവാഹിത നാകാതെ സ്വൈരവിഹാരം തുടരുകയാണ്.

നമുക്ക് വീണ്ടും ശിവരാമകൃഷ്ണന്റെ മക്കളിലേക്ക് മടങ്ങാം. അച്ഛന്റെ മരണത്തോടെ വിഷ്ണുപ്രിയൻ ബസ്സ് സർവ്വീസ് ഏറ്റെടുത്തു. കൃഷ്ണപ്രിയൻ അരിമില്ലുകളും കൃഷിയും നോക്കി നടത്തി. വിഷ്ണുപ്രി യൻ ഇരുപത്തഞ്ചാം വയസ്സിലാണ് വിവാഹം കഴിക്കുന്നത്. ഇപ്പോൾ അയാൾ മൂന്നു മക്കളുടെ അച്ഛനാണ്. ശിവരാമകൃഷ്ണന്റെ യൗവ്വനകാലത്തുതന്നെ ഭാര്യ സരോജിനി മരിച്ചു. കച്ചവടത്തിൽ മുഴുകിയ അയാൾ മറ്റൊരു വിവാ ഹത്തിന് തയ്യാറായില്ല. പകരം വിഷ്ണുപ്രിയനെ വിവാഹം കഴിപ്പിക്കുകയാ ണുണ്ടായത്. കൃഷ്ണപ്രിയൻ വിവാഹബന്ധത്തോട് പ്രത്യേക താല്പര്യ മൊന്നും പ്രകടിപ്പിച്ചില്ല. അയാൾ തന്റെ മാംസളമായ ആസക്തികളെ ലോഡ്ജുമുറികളിൽവെച്ച് അനുഭവിച്ചു. സമ്പത്തും സൗന്ദര്യവുംകൊണ്ട് അലങ്കരിക്കപ്പെട്ട അയാൾ ജീവിതത്തെ അതതു നിമിഷങ്ങളിലെ ആഘോ ഷമാക്കി. കിടക്കപങ്കിട്ട സ്ത്രീകളുമായി അയാൾക്ക് യാതൊരു ഹൃദയബ ന്ധവും ഉണ്ടായിരുന്നില്ല. കൃഷ്ണപ്രിയന്റെ ജീവിതത്തിന്റെ വഴിതിരിച്ചുവിട്ട സ്ത്രീയേയും സംഭവങ്ങളേയുമാണ് ഇനി നമ്മൾ പരിശോധിക്കുന്നത്.

തന്നെ അന്വേഷിച്ചുവന്ന അപരിചിതരായ രണ്ടുപേരെ കൃഷ്ണപ്രി യൻ തുറന്ന മനസ്സോടെയാണ് സ്വീകരിക്കുന്നത്. സിനിമാനിർമ്മാതാവും സംവിധായകനും പാലക്കാടൻ ഗ്രാമീണജീവിതത്തെ ചിത്രീകരിക്കാനുള്ള തയ്യാറെടുപ്പിലാണ്. തിരക്കഥ കാഴ്ചവെയ്ക്കുന്ന സ്ഥലങ്ങളേയും വീടുക ളേയും കണ്ടെത്താൻ അവർ കഴിഞ്ഞ ഒരാഴ്ചയായി അന്വേഷിച്ചു നടക്കു ന്നു. വിസ്തൃതമായ നെൽപ്പാടങ്ങളും അരിമില്ലും സമ്പന്നമായ വീടും തിര ക്കഥയിൽ നിറഞ്ഞുനിൽക്കുന്നു. കൃഷ്ണപ്രിയന്റെ വീടും അരിമില്ലും കൃഷി യിടവും സിനിമയിൽ പകർത്താനാണ് അവർ വന്നിരിക്കുന്നത്.

സ്നേഹലതയും വിജയകുമാറുമാണ് നായികയും നായകനും എന്ന റിഞ്ഞപ്പോൾ കൃഷ്ണപ്രിയൻ ആവേശഭരിതനായി. സ്നേഹലത ചെറുപ്പക്കാ രുടെ ആവേശമായിരുന്നു. ജനപ്രിയനായ വിജയകുമാർ വാർദ്ധക്യം ബാധി ക്കാത്ത യൗവ്വനത്തിന്റെ പ്രതീകവുമാണ്. സിനിമാ നടൻമാരേയും നടിക ളേയും ആരാധനയോടെ കണ്ടിരുന്ന കൃഷ്ണപ്രിയൻ നിർമ്മാതാവിന്റേയും സംവിധായകന്റേയും ആവശ്യങ്ങളെ എല്ലാം അംഗീകരിക്കാൻ തയ്യാറായി.

ഒരു മാസത്തിനുശേഷം നിർമ്മാതാവും സംവിധായകനും കൃഷ്ണ പ്രിയനെ കാണാൻ വീണ്ടും എത്തി. അവർ സിനിമാ ചിത്രീകരണത്തിനുള്ള തയ്യാറെടുപ്പോടെയാണ് വന്നിരിക്കുന്നത്. സ്നേഹലതയും വിജയകുമാറും മലമ്പുഴയിലാണ് താമസം. സാങ്കേതികവിദഗ്ദ്ധർക്കും സഹായികൾക്കും വേണ്ടി കൃഷ്ണപ്രിയൻ കളപ്പുര വിട്ടുകൊടുക്കാൻ തയ്യാറായി.

ഒരു മാസത്തോളം നീണ്ട സിനിമാ ചിത്രീകരണമാണ് നടന്നത്. സഹ

നടൻമാരും സാങ്കേതിക പ്രവർത്തകരും ചേർന്ന് അരിമില്ലും കളപ്പുരയും വൃത്തികേടാക്കിയെങ്കിലും കൃഷ്ണപ്രിയന് യാതൊരു മനോവിഷമവും തോന്നിയില്ല. തന്റെ പ്രിയപ്പെട്ട നടിയേയും നടനേയും നേരിട്ടുകാണാൻ കഴിഞ്ഞതിനെക്കുറിച്ച് അയാൾ അഭിമാനത്തോടെയാണ് പലരോടും പറഞ്ഞിരുന്നത്.

സിനിമാക്കാർ വന്നതോടെ കൃഷ്ണപ്രിയന്റെ ജീവിതബോധത്തിന് പ്രകടമായ മാറ്റങ്ങളുണ്ടായി. അയാളുടെ ചിന്തകൾ പാലക്കാടിന്റെ അതിരുകളെ കടന്ന് പുറംലോകത്തിലേക്ക് എത്തി. നായികയായ സ്നേഹലത കൃഷ്ണപ്രിയന്റെ ഓരോ നിമിഷങ്ങളേയും വേട്ടയാടിക്കൊണ്ടിരുന്നു. തിരശ്ശീലയിൽ സ്നേഹലതയെ അയാൾ പലതവണ കണ്ടിട്ടുള്ളതാണ്. അവളെ നേരിൽ കണ്ടപ്പോൾ സ്ത്രീസൗന്ദര്യത്തിന്റെ പരിപൂർണ്ണതയിൽ അയാൾ അകപ്പെടുകയായിരുന്നു. അവളുടെ ആകർഷണീയമായ കണ്ണുകളും ചുവന്നുമലച്ച ചുണ്ടുകളും കൃഷ്ണപ്രിയന്റെ ഉറക്കംകെടുത്തി. അവളുടെ മാദകമായ ശരീരഭംഗി അയാളുടെ മനസ്സിൽ പതിഞ്ഞുകിടന്നു.

സിനിമയുടെ ചിത്രീകരണം അവസാനിക്കുന്നതുവരെ കൃഷ്ണപ്രിയൻ ആൾസഹായിയായി അവരുടെ കൂടെകൂടി. സ്നേഹലതയുടെ സാമിപ്യത്തിനുവേണ്ടി അയാൾ തന്റെ തിരക്കുപിടിച്ച ജീവിതത്തിൽനിന്ന് ഒഴിഞ്ഞുമാറി. സിനിമാ ചിത്രീകരണം അവസാനിക്കാറായതോടെ കൃഷ്ണപ്രിയന് പരിസരബോധം നഷ്ടപ്പെട്ടുതുടങ്ങി. പല സ്ത്രീകളുമായി ഇടപഴകിയിട്ടുണ്ടെങ്കിലും സ്നേഹലത തീജ്വാലയായി അയാളുടെ മനസ്സിൽ ആളിക്കത്തി. അവളുമായി ഒരു രാത്രി പങ്കിടാൻ വേണ്ടി അയാൾ എന്തിനും തയ്യാറാകുന്നു. സ്നേഹലതയുടെ കാൽച്ചുവട്ടിൽ തന്റെ സമ്പത്തിനെ എല്ലാം സമർപ്പിക്കാൻ അയാൾ തയ്യാറായി.

തന്റെ ആഗ്രഹത്തെക്കുറിച്ച് കൃഷ്ണപ്രിയൻ സംവിധായകനോടു പറഞ്ഞപ്പോൾ അയാൾ ഉച്ചത്തിൽ പൊട്ടിച്ചിരിച്ചു.

"ഇത്തരം ആഗ്രഹങ്ങൾ സിനിമാ നടികളോട് ആണുങ്ങൾക്കെല്ലാം ഉള്ളതാണ്. പരസ്പരം സഹായിക്കുമ്പോഴാണ് ഓരോരുത്തരുടേയും ആഗ്രഹങ്ങൾ പൂർത്തിയാക്കാൻ കഴിയുക. നിങ്ങൾ ഒരു സിനിമാ നിർമ്മാതാവാകുക. അപ്പോൾ നിങ്ങൾക്ക് ആഗ്രഹങ്ങൾ പൂർത്തീകരിക്കാൻ കഴിയും."

സ്നേഹലതയോട് അമിതമായ ആസക്തിയുണ്ടെങ്കിലും സിനിമാ നിർമ്മാതാവാകാൻ കൃഷ്ണപ്രിയൻ മടിച്ചു. തനിക്ക് അപരിചിതമായ മണ്ഡലത്തിൽ പണം ഇറക്കാൻ അയാൾ തയ്യാറായില്ല.

മലമ്പുഴയിലെ ടൂറിസ്റ്റ്ഹോമിൽ താമസിച്ചിരുന്ന സ്നേഹലതയെ കൃഷ്ണപ്രിയൻ ചെന്നു കാണുകയുണ്ടായി. അയാളുമായി സ്വകാര്യമായി സംസാരിക്കാനും അവൾ തയ്യാറായി. സ്നേഹലതയുടെ സാമിപ്യം അയാളുടെ പരിസരബോധത്തെ നഷ്ടപ്പെടുത്തി. അവളെ നെഞ്ചിലേക്ക് വലിച്ച

ടുപ്പിക്കാനും ചുണ്ടിൽ ആവേശത്തോടെ ചുംബിക്കാനും അയാൾ തയ്യാറായി.

കൃഷ്ണപ്രിയന്റെ കൈകളെ വിടർത്തിമാറ്റിയ സ്നേഹലത പറഞ്ഞു: "സ്നേഹിക്കുന്നവരെ അപമാനിക്കാൻ ഞാൻ ശീലിച്ചിട്ടില്ല. എത്രയും വേഗം ഇവിടെനിന്നുപോകുന്നതാണ് നിങ്ങൾക്കു നല്ലത്."

അപമാനഭാരത്തോടെ മുറിയിൽനിന്നിറങ്ങിയ കൃഷ്ണപ്രിയൻ കാറോടിക്കുമ്പോഴും സ്നേഹലതയെക്കുറിച്ചാണ് ചിന്തിച്ചത്. അവളുടെ മാന്യതയോട് അയാൾക്ക് വല്ലാത്ത ബഹുമാനം തോന്നി.

ഒരാഴ്ച എവിടേയ്ക്കും ഇറങ്ങാതെ കൃഷ്ണപ്രിയൻ വീട്ടിൽത്തന്നെ ഇരുന്നു. അപ്പോഴെല്ലാം അയാൾ സ്നേഹലതയെ പ്രാപിക്കാനുള്ള വഴികളെക്കുറിച്ചാണ് ചിന്തിച്ചുകൊണ്ടിരുന്നത്. അവളെ സ്വന്തമാക്കാൻ അയാൾ ആഗ്രഹിച്ചെങ്കിലും അതൊരിക്കലും സംഭവിക്കില്ലെന്ന് അയാൾക്ക് അറിയാം.

അപകടസാദ്ധ്യതകളെ അറിഞ്ഞെങ്കിലും നിലയില്ലാത്ത ജീവിതത്തിലേക്ക് എടുത്തുചാടുന്ന കൃഷ്ണപ്രിയനെയാണ് ഇനി നമ്മൾ കാണുന്നത്.

അരിക്കച്ചവടത്തിൽനിന്ന് പിന്മാറിയ കൃഷ്ണപ്രിയൻ കിട്ടാനുള്ള പണമെല്ലാം പിരിച്ചെടുത്ത് മദിരാശിയിലേക്ക് യാത്രയായി. ഉയർന്ന ഹോട്ടലിൽ താമസിച്ച അയാൾ കരുതലോടെയാണ് ഓരോ ചുവടും വെച്ചത്. സിനിമാരംഗത്തെ ചതിക്കുഴികളെക്കുറിച്ച് അയാൾക്ക് പലരും താക്കീത് നൽകിയിരുന്നു. നിർമ്മാതാവിന്റെ വേഷംകെട്ടിയെങ്കിലും കൃഷ്ണപ്രിയന്റെ മനസ്സിൽ സ്നേഹലത മാത്രമാണുള്ളത്.

വടപളനിയിൽ താമസിക്കുന്ന സ്നേഹലതയുടെ വീട് കൃഷ്ണപ്രിയൻ പെട്ടെന്ന് കണ്ടെത്തി. വഴിതടഞ്ഞുനിന്ന ഗൂർഖ അവളുടെ ഫോൺ നമ്പർ നൽകിയപ്പോൾ കൃഷ്ണപ്രിയൻ അമിതമായി സന്തോഷിച്ചു. സിനിമാനിർമ്മാതാവിന്റെ വേഷപ്പകർച്ചയോടെ അയാൾ അവളോട് സംസാരിച്ചുതുടങ്ങി. സിനിമാനിർമ്മാണത്തെക്കുറിച്ചു കേട്ടപ്പോൾ സ്നേഹലത പരിഭവിക്കാതെ, ആകർഷകമായി അയാളോട് സംസാരിച്ചു.

സ്നേഹലത ഹാർദ്ദമായാണ് കൃഷ്ണപ്രിയനെ സ്വീകരിക്കുന്നത്. അവളുടെ ഇഷ്ടപ്രകാരം കാര്യങ്ങൾ നടത്താമെന്നും അയാൾ പറഞ്ഞു. നായകനേയും സംവിധായകനേയും തിരഞ്ഞെടുക്കാനുള്ള സ്വാതന്ത്ര്യം സ്നേഹലതയ്ക്കാണ്. കരാർ ഉറപ്പിക്കാൻ കൃഷ്ണപ്രിയൻ അവൾക്ക് മുഴുവൻ സംഖ്യയും മുൻകൂറായി നൽകി. പതിനഞ്ചു ദിവസമാണ് അവൾ അയാൾക്കുവേണ്ടി നീക്കിവെച്ചത്. അത്യാവശ്യമെങ്കിൽ കൂടുതൽ ദിവസങ്ങളിൽ അഭിനയിക്കാനും അവൾ തയ്യാറായി.

കരാർ ഉറപ്പിച്ച കൃഷ്ണപ്രിയൻ മറച്ചുവെയ്ക്കലുകൾ ഇല്ലാതെ സ്നേഹലതയോടു പറഞ്ഞു:

"സിനിമ എടുക്കാനൊന്നുമല്ല ഞാൻ മദിരാശിയിലേക്കുവന്നത്. ഇപ്പോൾ നിങ്ങളുടെ പതിനഞ്ചു ദിവസത്തിന്റെ ഉടമ ഞാനാണ്. എനിക്ക്

നിങ്ങളുടെ പതിനഞ്ച് രാത്രികളെയാണ് ആവശ്യം.''

അയാളുടെ ആവശ്യത്തെ തിരിച്ചറിഞ്ഞ സ്നേഹലത പറഞ്ഞു:

''സിനിമയിൽ അഭിനയിക്കാനുള്ള പണമാണ് ഞാൻ കൈപ്പറ്റിയത്. നിങ്ങളുടെ കൂടെ കഴിയാനാണെങ്കിൽ ഇതിന്റെ നാലിരട്ടി പണം വേണം.''

സ്നേഹലതയുടെ മനസ്സറിഞ്ഞ കൃഷ്ണപ്രിയൻ കിടക്കപങ്കിടാൻ വേണ്ടി എന്തിനും തയ്യാറായി. തന്നെ കെട്ടിപിടിക്കാൻ ഒരുങ്ങിയ അയാളോട് അവൾ പറഞ്ഞു:

''അടുത്തമാസം ഒന്നുമുതൽ പതിനഞ്ചുവരെ ഞാൻ നിങ്ങളുടേ താണ്. ഞാൻ പറഞ്ഞ പണവുമായി വന്നാലേ ഞാൻ നിങ്ങളുടേതാകൂ.''

പിറ്റേന്നുതന്നെ കൃഷ്ണപ്രിയൻ ആവശേത്തോടെ പാലക്കാടിലേക്ക് മടങ്ങി. തുടർന്ന് പണത്തിനുവേണ്ടി ബദ്ധപ്പെട്ടു നടക്കുന്ന കൃഷ്ണപ്രി യനെയാണ് നമ്മൾ കാണുന്നത്. കച്ചവടത്തിലെ മൂലധനത്തെ മുഴുവൻ ശേഖ രിച്ച അയാൾ പല ഇടപാടുകാരിൽനിന്ന് മുൻകൂർ പണവും കൈപ്പറ്റി. പതി നഞ്ചു ദിവസങ്ങൾക്കു പകരം മുപ്പതുദിവസങ്ങൾ സ്നേഹലതയുമായി പങ്കി ടണമെന്ന് അയാൾ തീരുമാനിച്ചു.

അടുത്തമാസത്തിനുവേണ്ടി കൃഷ്ണപ്രിയൻ വികാരത്തള്ളിച്ച യോടെ കാത്തിരുന്നു.

നെല്ല് സംഭരിക്കാത്തതുകൊണ്ട് മില്ലുകളുടെ പ്രവർത്തനം അവ താളത്തിലായി. കണക്കുകളെ ഇഴതെറ്റാതെ പരിശോധിച്ച കൃഷ്ണപ്രിയൻ കിട്ടാവുന്ന പണമെല്ലാം ശേഖരിച്ചുവെച്ചു.

വീണ്ടും കൃഷ്ണപ്രിയൻ മദിരാശിയിൽ എത്തുന്നത് കനത്ത പണ ത്തോടെയാണ്. സ്നേഹലത ഉദാരമായി അയാളെ സ്വീകരിച്ചു. പതിനഞ്ചു ദിവസം സ്നേഹലതയുടെ വീട്ടിൽത്തന്നെയാണ് അയാൾ തങ്ങുന്നത്. അവ ളുടെ സുലഭമായ നഗ്നതയിൽ അയാൾ ആവേശത്തോടെ ഇറങ്ങിച്ചെന്നു. അവളുടെ ജ്വലിക്കുന്ന കാമത്തിൽ അയാൾ തീവ്രതയോടെ ലയിച്ചു.

സാമ്പത്തിക ഇടപാടുകളിൽ ഊന്നിയാണ് അവരുടെ ബന്ധം വിക സിച്ചത്. അബദ്ധധാരണയിൽ മുഴുകിയ അയാൾ അവളുടെ കാമപ്രകടന ങ്ങളെ പ്രണയത്തിന്റെ ആത്മത്യാഗമായി തെറ്റിദ്ധരിച്ചു. വിലമതിപ്പുള്ള അപൂർവ്വരത്നത്തിന്റെ ഉടമയാണ് താനെന്ന് അയാൾ സ്വയം കരുതി. സ്നേഹ ലത അനേകം യുവാക്കളുടെ ഉറക്കംകെടുത്തുന്ന രതിസാമ്രാജ്യമാണ്. അവ ളെയാണ് അയാൾ ഇപ്പോൾ സ്വന്തമാക്കിയിരിക്കുന്നത്. സ്നേഹലതയുടെ കൂടെ സ്ഥിരമായി താമസിക്കണമെന്ന് കൃഷ്ണപ്രിയൻ ആഗ്രഹിച്ചതാണ്. അവളുടെ മുമ്പിൽ മനസ്സുതുറക്കാൻ അയാൾക്കു കഴിഞ്ഞില്ല.

പതിനഞ്ചു ദിവസങ്ങൾക്കുശേഷം കൃഷ്ണപ്രിയൻ സ്നേഹലത യുടെ വീട്ടിൽനിന്ന് ഹോട്ടൽമുറിയിലേക്ക് താമസംമാറി. ഒരു മാസത്തിനു

ശേഷം വീണ്ടും അയാൾ സ്നേഹലതയുടെ വീട്ടിൽ എത്തി. ഇത്തവണ കുറേക്കൂടെ വലിയൊരു സംഖ്യയാണ് അവൾ ആവശ്യപ്പെട്ടത്. സ്നേഹലതയുമായി കിടക്കപങ്കിടാൻ വേണ്ടി തന്റെ ജീവൻപോലും നൽകാൻ അയാൾ തയ്യാറായി.

സ്നേഹലതയുമായി മുപ്പതുദിവസം പങ്കിട്ട കൃഷ്ണപ്രിയൻ നാട്ടിലേക്ക് മടങ്ങാൻ മടിച്ചു. മനുഷ്യബന്ധങ്ങളെ പണമിടപാടായി ചുരുക്കിയ അവൾ തന്റെ മണിക്കൂറുകളുടെ വിലമതിപ്പുകളെ എണ്ണിപ്പറഞ്ഞു. ഒടുവിൽ മനോവിഷമത്തോടെ പാലക്കാടിലേക്കു മടങ്ങാൻ അയാൾ തയ്യാറായി. സ്നേഹലതയെ ആവേശത്തോടെ കെട്ടിപ്പിടിച്ച കൃഷ്ണപ്രിയൻ പറഞ്ഞു:

"ഞാൻ വീണ്ടും വരും."

അയാളുടെ വാക്കുകളെ ഏറ്റുവാങ്ങിയ സ്നേഹലത പറഞ്ഞു:

"വെറുതെ കയ്യും വീശി വരരുത്. സിനിമാനടിയുടെ കൂടെ കഴിയുക പണച്ചെലവുള്ള കാര്യമാണ്. അതു മറക്കരുത്. കഴിഞ്ഞ ദിവസങ്ങൾ എന്നേയും ഏറെ സന്തോഷിപ്പിച്ചിട്ടുണ്ട്. സിനിമാനടി എല്ലാവർക്കും വേണ്ടപ്പെട്ടവളാകുക യൗവ്വനത്തിൽ മാത്രമാണ്. നിങ്ങൾ ഇനിയും വരണം."

പാലക്കാട് എത്തിയ കൃഷ്ണപ്രിയന്റെ മനസ്സിൽ സ്നേഹലത തീജ്വാലയായി നിറഞ്ഞുനിന്നു. ഇപ്പോൾ അരിമില്ലുകളുടെ പ്രവർത്തനം ഭാഗികമായി നിന്നിരിക്കുന്നു. അരിക്കച്ചവടവും അവസാനിച്ചിരിക്കുന്നു. പരിസരബോധത്തെ ഉപേക്ഷിച്ച കൃഷ്ണപ്രിയൻ സത്യത്തിന്റെ നേർക്ക് കണ്ണടച്ചു. കൃഷ്ണപ്രിയന് സംഭവിച്ച ഗതിമാറ്റത്തെ വിഷ്ണുപ്രിയൻ പ്രത്യേകം ശ്രദ്ധിച്ചു. അയാളുടെ ചോദ്യംചെയ്യലുകളെ കൃഷ്ണപ്രിയൻ ദേഷ്യത്തോടെ നേരിട്ടു.

ആവശ്യത്തിന് പണമില്ലാതെ കൃഷ്ണപ്രിയൻ വിഷമിച്ചെങ്കിലും സ്നേഹലത ആവേശമായി അയാളുടെ മനസ്സിൽ നിറഞ്ഞു. വീണ്ടും അവളെ പ്രാപിക്കാൻ തയ്യാറായ അയാൾ പണത്തിനുവേണ്ട വഴികൾ തിരഞ്ഞുകൊണ്ടിരുന്നു. ബസ്സുകളും അരിമില്ലുകളും ധാരാളം കൃഷിഭൂമിയും ഉണ്ടെങ്കിലും വംശത്തിന്റെ ഭാവിയെ ഓർത്ത് അവയെ കരുതലോടെയാണ് ശിവരാമകൃഷ്ണൻ കൈകാര്യം ചെയ്തിരുന്നത്. ബസ്സുകളും മില്ലുകളും കൃഷിഭൂമിയും ഏട്ടനും അനുജനും ഒരുപോലെ അവകാശപ്പെട്ടതാണ്. ആർക്കും അവയെ പെട്ടെന്ന് വിറ്റൊഴിക്കാനാവില്ല.

സ്നേഹലതയ്ക്ക് വേണ്ടി എല്ലാം ത്യജിക്കാൻ തയ്യാറായ കൃഷ്ണപ്രിയനെയാണ് ഇനി നമ്മൾ കാണുന്നത്.

പന്ത്രണ്ട് മില്ലുകളും ഇരുപത് ബസ്സുകളുമാണ് കൃഷ്ണപ്രിയന് അവകാശപ്പെട്ടത്. നാല്പത് ഏക്കർ നെൽപ്പാടം അയാൾക്കുതന്നെയാണ്. പാലക്കാടും പരിസരത്തുമുള്ള ആറു മില്ലുകളെ കഴിവതും വേഗം വിറ്റഴിക്കാൻ കൃഷ്ണപ്രിയൻ തീരുമാനിച്ചു. രഹസ്യമായി മില്ലുകളെ വിറ്റ് പണമുണ്ടാ

ക്കിയ അയാൾ അന്നുതന്നെ മദിരാശിയിലേക്ക് പുറപ്പെട്ടു.

നാലു ദിവസത്തെ ഹോട്ടൽമുറിയിലെ താമസത്തിനുശേഷമാണ് കൃഷ്ണപ്രിയന് സ്നേഹലതയെ ഫോണിൽ ബന്ധപ്പെടാൻ കഴിഞ്ഞത്. അയാളുടെ വരവറിഞ്ഞ് സന്തോഷിച്ച അവൾ പുത്തൻ നിബന്ധനകളെ മുമ്പോട്ടുവെയ്ക്കുന്നു. സിനിമയുടെ തിരക്കിൽനിന്നൊഴിഞ്ഞുമാറി അയാളുമായി നിരന്തരം ബന്ധപ്പെടാനാവില്ലെന്ന് അവൾ എടുത്തുപറഞ്ഞു. രാത്രികളിൽ ഒന്നിച്ചുകൂടാൻ അവൾക്ക് സമ്മതമാണ്. പണത്തിന് യാതൊരു കുറവുമുണ്ടാകില്ലെന്ന് അവൾ പ്രത്യേകം സൂചിപ്പിച്ചു. പതിനഞ്ച് ദിവസത്തിനപ്പുറം ഒന്നിച്ചുതാമസിക്കാനാവില്ലെന്നും അവൾ പറഞ്ഞു.

സ്നേഹലതയുടെ നിബന്ധനകളെ കൃഷ്ണപ്രിയൻ സന്തോഷത്തോടെ സ്വീകരിച്ചു.

ഹോട്ടലിൽ പകൽ മുഴുവൻ ചെലവഴിച്ച കൃഷ്ണപ്രിയൻ രാത്രിയോടെയാണ് സ്നേഹലതയെ സമീപിക്കുക. പണത്തിന് മുൻതൂക്കം നൽകിയ സ്നേഹലത അയാളെ പരമാവധി തൃപ്തിപ്പെടുത്താൻ ശ്രമിച്ചു. സമ്പന്നനായ കൃഷ്ണപ്രിയനെ കിട്ടിയാൽ മറ്റു പല നടികളും എന്തിനും തയ്യാറാകുമെന്ന് അവൾക്ക് അറിയാം.

രാത്രിയിലെ നീണ്ട അദ്ധ്വാനത്തിനുശേഷം ഹോട്ടൽ മുറിയിൽ എത്തുന്ന കൃഷ്ണപ്രിയൻ പകൽ മുഴുവൻ ഉറങ്ങി നേരം കളയും. അയാളുടെ ഉണർച്ചയുടെ നിമിഷങ്ങളെ സ്നേഹലതയുടെ വശ്യമായ സൗന്ദര്യവും ചടുലമായ ചലനങ്ങളും വേട്ടയാടിക്കൊണ്ടിരുന്നു.

കൃഷ്ണപ്രിയന്റെ ആഹ്ലാദഭരിതമായ പതിനഞ്ചുദിവസങ്ങൾ പെട്ടെന്ന് അവസാനിച്ചു. യാത്രയെക്കുറിച്ച് ഓർമ്മിപ്പിച്ച സ്നേഹലത പറഞ്ഞു:

"നാട്ടിൽ എത്തിയാൽ എന്നെ മറക്കരുത്. കഴിവതും വേഗം പണവുമായി വരണം. ഞാൻ കാത്തിരിക്കും...'

യാത്ര പറയാൻ തയ്യാറായ കൃഷ്ണപ്രിയനെ സ്നേഹലത ആവേശത്തോടെ കെട്ടിപ്പിടിക്കുകയുമുണ്ടായി. അയാളുടെ പരുക്കൻ ചുണ്ടിനെ അവൾ ഉൾക്കൊള്ളുകയും ചെയ്തു.

മദിരാശിയിൽനിന്ന് പാലക്കാട്ടേയ്ക്കും പാലക്കാട്ടുനിന്ന് മദിരാശിയിലേക്കും കൃഷ്ണപ്രിയൻ ഇടതടവില്ലാതെ സഞ്ചരിച്ചുതുടങ്ങി. സർവ്വനാശത്തിലേക്ക് നീങ്ങുന്ന അനുജനെ തടയാൻ വിഷ്ണുപ്രിയൻ പരമാവധി ശ്രമിച്ചതാണ്. ഏട്ടന്റെ മുമ്പിൽ കുറ്റവാളിയായി തലകുനിച്ചു നിന്ന കൃഷ്ണപ്രിയൻ സ്നേഹലത ഓർമ്മകളിലേക്ക് കടന്നുവരുന്നതോടെ എന്തിനും തയ്യാറായി. ഒടുവിൽ വിഷ്ണുപ്രിയൻ അനുജനുമായുള്ള എല്ലാ ഇടപാടുകളും അവസാനിപ്പിച്ചു. ബസ്സുകൾ ഈടുവെച്ച് സേട്ടുവിൽനിന്നു വാങ്ങിയ പണത്തെ പലിശസഹിതം വിഷ്ണുപ്രിയനാണ് കൊടുത്തുതീർക്കുന്നത്.

ഇപ്പോൾ കൃഷ്ണപ്രിയന് നെൽകൃഷി മാത്രമാണുള്ളത്. അയാൾ വിറ്റ പല അരിമില്ലുകളേയും വിഷ്ണുപ്രിയൻ തിരിച്ചുവാങ്ങിച്ച് തന്റേതാക്കി. ബസ്സുകളുടെ ഉടമയും വിഷ്ണുപ്രിയൻ മാത്രമാണ്.

കൃഷ്ണപ്രിയൻ മദിരാശിയിലേക്കു പുറപ്പെട്ടപ്പോൾ വിഷ്ണുപ്രിയൻ പറഞ്ഞു:

"സർവ്വനാശിനിയായ സ്ത്രീകളും വരദായിനിയായ സ്ത്രീകളുമുണ്ട്. സർവ്വനാശിനിയായ സ്നേഹലത നിന്റെ ജീവിതം നശിപ്പിച്ചു. ഇനിയെങ്കിലും നീ സത്യത്തെ കാണണം."

സത്യത്തിൽ നിന്ന് മുഖം തിരിക്കാനാണ് കൃഷ്ണപ്രിയൻ എപ്പോഴും ഇഷ്ടപ്പെട്ടത്.

മദിരാശിയിൽ എത്തിയ കൃഷ്ണപ്രിയൻ സ്നേഹലതയുടെ വീട്ടിൽ പതിനഞ്ചു ദിവസം താമസിച്ചു. സ്നേഹലതയുമായുള്ള നിമിഷങ്ങളെ മറക്കാനാവാത്ത അനുഭൂതിയാക്കി തീർക്കാൻ അയാൾ പരമാവധി ശ്രമിച്ചു.

പതിനാറാം ദിവസം യാത്ര പുറപ്പെട്ട കൃഷ്ണപ്രിയനോട് സ്നേഹലത പറഞ്ഞു:

"നിങ്ങൾ അസാധാരണ പുരുഷനാണ്. എനിക്കുവേണ്ടി നിങ്ങൾ ധാരാളം പണം ചെലവഴിച്ചു. പണത്തെ കേന്ദ്രീകരിച്ചാണ് എന്റെ ജീവിതം. എങ്കിലും എന്റെ മനസ്സിൽ നിങ്ങൾക്ക് ഉയർന്ന സ്ഥാനമാണുള്ളത്. നിങ്ങൾ വീണ്ടും വരണം. പണമില്ലാതെ വരരുതെന്നു മാത്രം."

ഇത്തവണ മനോവിഷമത്തോടെയാണ് കൃഷ്ണപ്രിയൻ പാലക്കാട്ടിൽ മടങ്ങിയെത്തുന്നത്.

സ്നേഹലതയുടെ കാമത്തിൽ അകപ്പെട്ട് പൈതൃകസ്വത്തുക്കളെ നശിപ്പിച്ച കൃഷ്ണപ്രിയനെ വിഷ്ണുപ്രിയൻ പൂർണ്ണമായും കയ്യൊഴിയുന്നില്ല. അയാൾ അനുജനെ മില്ലുകളുടെ മേൽനോട്ടക്കാരനാക്കി. കൃഷ്ണപ്രിയന്റെ അദ്ധ്വാനത്തിന് മാസന്തോറും കൃത്യമായ പണവും നൽകി.

കൃത്യനിഷ്ഠയോടേയും അബദ്ധസഞ്ചാരങ്ങൾ ഇല്ലാതേയും കൃഷ്ണപ്രിയന്റെ രണ്ടു മാസങ്ങൾ കടന്നുപോയി. അയാളുടെ മനസ്സിലേക്ക് സ്നേഹലത വീണ്ടും തീജ്വാലയായി പടർന്നുകയറി. ഇതിനുകാരണം സ്നേഹലതയുടെ ഫോൺവിളിയാണ്. കണ്ടുമുട്ടലുകളുടെ ഇടവേള നീണ്ടപ്പോൾ കൃഷ്ണപ്രിയൻ തന്റെ കൈപ്പിടിയിൽനിന്ന് തെന്നിമാറുകയാണെന്ന് അവൾ കരുതി.

പണത്തിനുവേണ്ടി ബദ്ധപ്പെട്ടു നടന്ന കൃഷ്ണപ്രിയൻ നെൽകൃഷി വിൽക്കാൻ തയ്യാറായി. വിവരം അറിഞ്ഞ വിഷ്ണുപ്രിയൻ അയാളെ പരമാവധി പിന്തിരിപ്പിക്കാൻ ശ്രമിച്ചു. ഒടുവിൽ കൃഷ്ണപ്രിയൻ ആവശ്യപ്പെട്ട പണം നൽകി ഭൂമിയുടെ ഉടമാവകാശം അയാൾ ഏറ്റെടുത്തു.

ഇത്തവണ ഇരുപതുദിവസം കൃഷ്ണപ്രിയൻ സ്നേഹലതയുടെ കൂടെ മദിരാശിയിൽ താമസിച്ചു. നാട്ടിൽ തിരിച്ചെത്തിയ അയാളെ വിഷ്ണുപ്രിയൻ യാതൊരു പരിഭവവുമില്ലാതെ സ്വീകരിച്ചു. കൃഷ്ണപ്രിയനാകട്ടെ ഒന്നും സംഭവിക്കാത്തതുപോലെ അരിമില്ലകളുടെ മേൽനോട്ടത്തിൽ മുഴുകി. കൃഷ്ണപ്രിയന്റെ ഭാവിയെകണ്ട് അമ്പരന്ന വിഷ്ണുപ്രിയൻ അനുജന്റെ ജീവിതത്തെ വഴിതിരിച്ചു വിടാനുള്ള മാർഗ്ഗങ്ങളെ അന്വേഷിച്ചുകൊണ്ടിരുന്നു. കൃഷ്ണപ്രിയനെ വിവാഹം കഴിപ്പിക്കാനാണ് വിഷ്ണുപ്രിയൻ തീരുമാനിച്ചത്. അനുജനോട് ഉള്ളുതുറന്നു സംസാരിച്ച അയാൾ സ്വന്തമായൊരു കുടുംബമുണ്ടാകുമ്പോൾ അനാവശ്യബന്ധങ്ങൾ മനസ്സിൽനിന്ന് ഒഴിഞ്ഞു മാറുമെന്നും പറഞ്ഞു.

സ്നേഹലതയുടെ ജ്വാലയിൽ അകപ്പെട്ട കൃഷ്ണപ്രിയൻ മനോവിഷമത്തോടെയാണ് വിവാഹത്തിന് സമ്മതിക്കുന്നത്. ആലത്തൂരിലെ ഗോപാലന്റെ മകൾ മാലതിയെയാണ് വിഷ്ണുപ്രിയൻ അനുജനുവേണ്ടി കണ്ടെത്തുന്നത്. പാരമ്പര്യ കൃഷിക്കാരനാണ് ഗോപാലൻ. മൂന്നാൺ മക്കളും ചെറുകിട കച്ചവടക്കാരാണ്. കൃഷ്ണപ്രിയന്റെ വഴിവിട്ട ജീവിതത്തെക്കുറിച്ചും സാമ്പത്തികനിലയെക്കുറിച്ചും ഗോപാലന് വ്യക്തമായ ധാരണയൊന്നും ഉണ്ടായിരുന്നില്ല. വിഷ്ണുപ്രിയൻ അനുജനുവേണ്ടി പെണ്ണന്വേഷിച്ച് വന്നപ്പോൾബസ്സുകളും മില്ലുകളും കൃഷിഭൂമിയുമെല്ലാം ഏട്ടനും അനുജനും തുല്യമാണെന്ന് ഗോപാലൻ കരുതി.

മകൾ എവിടേയും തലകുനിയ്ക്കരുതെന്നു കരുതിയ ഗോപാലൻ എഴുപത്തഞ്ചുപവനും ഒരുലക്ഷം ഉറുപ്പികയും സ്ത്രീധനമായി നൽകി. ആഭരണങ്ങളേയും പണത്തേയും കുറിച്ചു കേട്ടപ്പോൾ കൃഷ്ണപ്രിയൻ അമിതമായി സന്തോഷിച്ചു. അയാൾക്ക് മാലതിയോടും വിവാഹത്തോടും പ്രത്യേക താല്പര്യമൊന്നും തോന്നിയില്ല.

പാലക്കാടിനെ ഇളക്കിമറിച്ച വിവാഹമായിരുന്നു കൃഷ്ണപ്രിയന്റേത്. അനുജന് യാതൊരു മന:സ്താപവും ഉണ്ടാവാതിരിക്കാൻ വിഷ്ണുപ്രിയൻ പ്രത്യേകം ശ്രദ്ധിച്ചു. ദരിദ്രനായ കൃഷ്ണപ്രിയന്റെ അവസ്ഥയെ അയാൾ തന്റെ സമ്പന്നതയെകൊണ്ട് മൂടിമറച്ചു.

പ്രത്യേകിച്ച് യാതൊന്നും സംഭവിക്കാത്തതുപോലെയാണ് കൃഷ്ണപ്രിയൻ ആദ്യരാത്രിയിൽ മാലതിയോട് ഇടപഴകുന്നത്. അവളെ നെഞ്ചോടു ചേർക്കാൻ പോലും അയാൾ തയ്യാറായില്ല. ഒന്നും പറയാതെ വെറുതെ കിടന്ന അയാൾ പെട്ടെന്ന് ഉറക്കത്തിലേക്ക് വീഴുകയും ചെയ്തു.

മൂന്നുദിവസം മാലതി കൃഷ്ണപ്രിയന്റെ കൂടെ നെഞ്ചു തേങ്ങലോടെ വിറങ്ങലിച്ചു കിടന്നു. അവഗണന സഹിക്കാതെ അവൾ തലയിണയിൽ മുഖം മറച്ച് കരയുന്നുമുണ്ട്. അവളുടെ ഗ്രാമീണമായ മനസ്സിൽ ദാമ്പത്യത്തെക്കുറിച്ച് മനോഹരമായ സ്വപ്നങ്ങളാണുണ്ടായിരുന്നത്. എങ്കിലും അവൾ തന്റെ

മനോവിഷമങ്ങളെ അടക്കിപ്പിടിച്ച് അയാളുടെ ജീവിതത്തിന്റെ ഭാഗമായി.

നാലാം ദിവസം കൃഷ്ണപ്രിയൻ കച്ചവടത്തിന് മുതലിറക്കാനാണെന്ന് പറഞ്ഞ് സ്വർണ്ണാഭരണങ്ങൾ മാലതിയോട് ആവശ്യപ്പെട്ടു. കൂടുതലൊന്നും ആലോചിക്കാതെ അവൾ തന്റെ സ്വർണ്ണ ഉരുപ്പടികളെയെല്ലാം അയാളെ ഏല്പിച്ചു. മാലതിയുടെ സ്വർണ്ണാഭരണങ്ങളും സ്ത്രീധനതുകയുമായി പുലർച്ചെ കൃഷ്ണപ്രിയൻ വീട്ടിൽനിന്നിറങ്ങി. അയാളെ വിശ്വസിച്ച മാലതി ഭർത്താവിനെ യാത്ര അയയ്ക്കാൻ പടിയ്ക്കൽ എത്തി.

സ്നേഹലതയുടെ കാന്തികവലയത്തിൽ അകപ്പെട്ട കൃഷ്ണപ്രിയൻ പിന്നീടൊരിക്കലും പാലക്കാടിലേക്ക് മടങ്ങിവരുന്നില്ല.

മദിരാശിയിൽ സമ്പന്നനായി എത്തിയ കൃഷ്ണപ്രിയനെ സ്നേഹലത ഹാർദ്ദമായി സ്വീകരിച്ചു. പത്തുദിവസം അയാൾ അവളുടെ വീട്ടിൽത്തന്നെയാണ് താമസിക്കുന്നത്. സ്നേഹലതയുമായി ശരീരം പങ്കിടുമ്പോൾ അപൂർവ്വമായ രത്നത്തിന്റെ ഉടമയാണ് താനെന്ന് അയാൾ വിശ്വസിച്ചു. അതുകൊണ്ട് സ്നേഹലതയ്ക്കുവേണ്ടി എന്തും നൽകാനും കഠിനമായ കഷ്ടപ്പാടുകൾ സഹിക്കാനും അയാൾ തയ്യാറായി.

പതിനൊന്നാം ദിവസം സ്നേഹലതയുടെ വീട്ടിൽനിന്ന് ഒഴിഞ്ഞ കയ്യോടെ കൃഷ്ണപ്രിയൻ തെരുവിലേക്ക് ഇറങ്ങുന്നു. ആർഭാടമുള്ള ഹോട്ടൽമുറിയിൽ താമസിക്കാൻ അയാൾക്കു കഴിഞ്ഞില്ല. പാലക്കാട്ടിലേക്ക് മടങ്ങാനും കൃഷ്ണപ്രിയൻ തയ്യാറായില്ല. സ്നേഹലതയുടെ പരിസരത്തിൽത്തന്നെ തന്റെ ജീവിതം അവസാനിക്കട്ടേ എന്ന തീരുമാനത്തിൽ അയാൾ എത്തിച്ചേർന്നു.

സമ്പന്നനായി ഹോട്ടൽമുറികളിൽ താമസിച്ച കൃഷ്ണപ്രിയൻ ജീവിക്കാൻവേണ്ടി ചെറുകിട ജോലികൾ ചെയ്യാൻ തയ്യാറായില്ല. പകൽ മുഴുവൻ അയാൾ നഗരത്തിൽ അലഞ്ഞുനടക്കും. രാത്രി റെയിൽവേ സ്റ്റേഷനിൽ എത്തുന്ന അയാൾ ക്ഷീണിച്ച് പെട്ടെന്നുതന്നെ ഉറങ്ങും.

നഗരത്തിലെ അലസമായ യാത്രയിൽവെച്ചാണ് കൃഷ്ണപ്രിയൻ വിശ്വനാഥനെ പരിചയപ്പെടുന്നത്. സ്നേഹലതയുടെ വേണ്ടപ്പെട്ടവനായിരുന്ന അയാളെ ആദരവോടെയാണ് വിശ്വനാഥൻ സമീപിക്കുന്നത്. വിശ്വനാഥന്റെ മുറിയിൽ എത്രയും കാലം തങ്ങാനുള്ള അവസരവും അയാൾക്കു ലഭിച്ചു.

ഇപ്പോൾ രാവിലേയും വൈകീട്ടും വിശ്വനാഥൻ യഥേഷ്ടം കൃഷ്ണപ്രിയന് ആഹാരം നൽകുന്നു. പകലുകളിൽ അലഞ്ഞു നടക്കുന്ന അയാൾ സന്ധ്യയോടെ പതിവായി സ്നേഹലതയുടെ വീട്ടിനു മുമ്പിൽ എത്തുന്നു. ദരിദ്രനും കാൽനടക്കാരനുമായ അയാളെ ഗൂർഖ അകത്തേയ്ക്ക് കടത്തിവിടാറില്ല. എങ്കിലും അവളെ കാണാൻ വേണ്ടി സമയബോധമില്ലാതെ അയാൾ കാത്തുനിൽപു തുടരും.

കാറിൽ വീട്ടിലേക്കും പുറമേയ്ക്കും പോകുന്ന സ്നേഹലതയെ കൃഷ്ണപ്രിയൻ പലപ്പോഴും കാണാറുണ്ട്. അയാളെ കാണുമ്പോൾ അവൾ അസ്വസ്ഥതയോടെ മുഖംതിരിക്കും. ഒരിക്കൽ അയാൾ അവളുടെ കാറിന്റെ മുമ്പിൽ വഴിതടഞ്ഞുനിന്നു.

കൃഷ്ണപ്രിയനെ അടുത്തേയ്ക്ക് കൈമാടി വിളിച്ച സ്നേഹലത പറഞ്ഞു: "കരാറും വാക്കും തെറ്റിക്കുന്നവളല്ല ഞാൻ. പണമുണ്ടെങ്കിൽ നിങ്ങൾക്ക് എപ്പോഴും എന്റെ അടുത്ത് വരാം. ദരിദ്രരെ ഞാൻ സ്വീകരിക്കാറില്ല. വെറുതെ എന്നെ ശല്യം ചെയ്യരുത്."

അയാളുടെ വാക്കുകൾക്ക് ചെവികൊടുക്കാതെ സ്നേഹലത നഗരത്തിലെ പ്രവാഹമായി.

സ്നേഹലതയെ തന്റെ ജീവിതത്തിന്റെ സാഫല്യമായി കരുതിയ കൃഷ്ണപ്രിയൻ വീണ്ടും അവളുടെ വഴിതടഞ്ഞു നിൽക്കുന്നതിനെയാണ് ഇനി നമ്മൾ കാണുന്നത്.

തികച്ചും കാർക്കശ്യത്തോടെ സ്നേഹലത കൃഷ്ണപ്രിയനോടുപറഞ്ഞു:

"ഗൂർഖ നാട്ടിൽ പോകണമെന്നു പറയുന്നുണ്ട്. പകരം ഒരു കാവൽക്കാരനെ അന്വേഷിക്കുകയാണ് ഞാൻ. നിങ്ങൾക്ക് വിരോധമില്ലെങ്കിൽ വീട്ടുകാവൽക്കാരന്റെ പണിതരാം. ഭക്ഷണം സൗജന്യമാണ്. മാന്യമായ ശമ്പളം തരാം."

സ്നേഹലതയെ എപ്പോഴും കാണാമല്ലോ എന്ന വിചാരത്തോടെയാണ് കൃഷ്ണപ്രിയൻ വീട്ടുകാവൽക്കാരന്റെ ജോലി ഏറ്റെടുക്കുന്നത്. അതോടെ അയാൾ കാര്യങ്ങളെ തെളിച്ചത്തോടെ കാണുന്നു. സിനിമാനിർമ്മാതാക്കളും നായകനടൻമാരും പ്രമുഖ സംവിധായകരും സ്നേഹലതയുടെ രാത്രികളിലെ ഇടപാടുകാരാണ്. നഗരത്തിലെ വൻ വ്യവസായികളേയും അവൾ ആദരവോടെ സൽക്കരിച്ചു. ചിലപ്പോൾ അവൾ സമ്പന്നരുടെ കൂടെ രാത്രികളെ ആഘോഷിക്കാൻ അന്യനാടുകളിലേക്ക് പോകാറുമുണ്ട്.

സിനിമാനടിയുടെ വഴിവിട്ട ഇടപാടുകളെക്കുറിച്ച് കൃഷ്ണപ്രിയന് പണ്ടുതന്നെ ഏകദേശ ധാരണയുണ്ട്. സ്നേഹലതയുടെ പലരുമായുള്ള ബന്ധത്തെക്കുറിച്ച് അറിഞ്ഞെങ്കിലും അയാൾക്ക് യാതൊരു വിഷമവും തോന്നിയില്ല. അപ്പോഴും അയാളുടെ മനസ്സിൽ സ്നേഹലത കാമത്തിന്റെ പൂർണ്ണതയായി ജ്വലിച്ചുകൊണ്ടിരുന്നു.

കാവൽക്കാരനായ കൃഷ്ണപ്രിയനെ സ്നേഹലത ഒട്ടും പരിഗണിച്ചില്ല. മിന്നലിന്റെ വേഗതയോടെയാണ് അവൾ അയാളുടെ മുമ്പിൽക്കൂടെ കടന്നുപോകുക.

മുപ്പത്തിമൂന്നാം വയസ്സിലാണ് കൃഷ്ണപ്രിയൻ സ്നേഹലതയുടെ വീട്ടുകാവൽക്കാരനാകുന്നത്. യാതൊരു വിഷമവും പ്രകടിപ്പിക്കാതെ ഏഴു വർഷം അയാൾ കാവൽക്കാരനായി വീട്ടുപടിയ്ക്കൽ നിന്നു. കാവൽക്കാര നായ കൃഷ്ണപ്രിയനോട് സംസാരിക്കുവാൻപോലും അവൾ തയ്യാറായില്ല. മന:പ്രയാസങ്ങളെ ഉള്ളിൽ ഒതുക്കിയ അയാൾ സ്നേഹലതയെ കാണുന്ന തിനുവേണ്ടി ജീവിതകാലം മുഴുവൻ വീട്ടുകാവൽക്കാരനാവാൻ തയ്യാറാ യിരുന്നു.

ഇവിടെവെച്ച് നമ്മൾ സ്നേഹലതയുടെ ജീവിതത്തിലേയ്ക്ക് കട ന്നുചെല്ലുകയാണ്. ഇതിനിടെ സ്നേഹലതയുടെ ജീവിതത്തിൽ അനേകം മാറ്റങ്ങൾ ഉണ്ടായി. യൗവ്വനത്തിന്റെ മേദസ് നഷ്ടപ്പെട്ടതോടെ അവൾ തിര ശ്ശീലയിൽനിന്ന് പുറന്തള്ളപ്പെട്ടു. പുതിയ നടികളാണ് ഇപ്പോൾ സിനിമയിൽ നിറഞ്ഞു നിൽക്കുന്നത്. വെറുതെ സമയംകളഞ്ഞ് വീട്ടിലിരുന്ന സ്നേഹ ലത വീണ്ടും തിരശ്ശീല പിടിച്ചടക്കാൻ തയ്യാറായി.

തനിക്ക് ആദ്യമായി സിനിമയിൽ അഭിനയിക്കാൻ അവസരം നൽകിയ സംവിധായകനെ ഉപയോഗിച്ച് സിനിമ നിർമ്മിക്കാൻ സ്നേഹലത തീരുമാനിച്ചു. സ്വയം നായികയായ അവൾ കനത്ത പ്രതിഫലം നൽകി ഒന്നാം നിര നായകനുമായി കരാർ ഉറപ്പിച്ചു. നായികയ്ക്ക് അമിതമായ പ്രധാന്യം നൽകുന്ന തിരക്കഥയാണ് അവൾ തിരഞ്ഞെടുക്കുന്നത്.

ചിട്ടയോടെ ആരംഭിച്ച സിനിമാനിർമ്മാണം പെട്ടെന്നുതന്നെ പൂർത്തി യാക്കാൻ സ്നേഹലതയ്ക്കു കഴിഞ്ഞു. തുടർന്ന് ഒരുമാസം കഴിഞ്ഞപ്പോൾ സിനിമാ തിയേറ്ററുകളിൽ എത്തി. കാണികൾ സ്നേഹലതയുടെ സിനിമയെ പൂർണ്ണമായും കയ്യൊഴിഞ്ഞു. നാലാംദിവസം സ്നേഹലതയുടെ സിനിമ തിയ്യേ റ്ററുകളിൽനിന്ന് പിൻവാങ്ങി. കനത്ത സാമ്പത്തിക നഷ്ടവും അപമാന ഭാരവും സ്നേഹലതയുടെ നിലതെറ്റിച്ചു. ഒരാഴ്ചയോളം അവൾ മദ്യത്തിന്റെ ലഹരിയിൽ സ്വയം മറന്നു.

സംവിധായകൻ വീണ്ടും വന്നപ്പോൾ സ്നേഹലത പരിസരബോധ ത്തിലേക്ക് മടങ്ങി. ഇത്തവണ പുതിയൊരു കഥയുമായാണ് സംവിധായകൻ വരുന്നത്. സ്നേഹലതയുടെ ശരീരവടിവുകളെ യഥേഷ്ടം ഉപയോഗപ്പെ ടുത്തി കാണികളെ വശീകരിക്കാമെന്ന് അയാൾ എടുത്തുപറഞ്ഞു. നിരാശ യിൽ അകപ്പെട്ട അവളെ അയാൾ പതുക്കെപ്പതുക്കെ ഉണർത്തി. ഒടുവിൽ മറ്റൊരു സിനിമനിർമ്മിക്കാനുള്ള തീരുമാനത്തിൽ സ്നേഹലത എത്തിച്ചേ രുന്നു.

ഇത്തവണ കനത്ത സാമ്പത്തിക ബാദ്ധ്യതയിയിലേക്ക് സ്നേഹലത അകപ്പെട്ടു. സിനിമയുടെ വിജയത്തിനുവേണ്ടി പല രംഗങ്ങളും സംവി ധായകൻ വിദേശത്തുവെച്ചാണ് ചിത്രീകരിച്ചത്. അവസാനത്തെ ഷെഡ്യൂൾ പൂർത്തിയാക്കാൻ കഴിയാതെ സ്നേഹലത വല്ലാതെ വിഷമിച്ചു. അവളുടെ

സാമ്പത്തിക പ്രതിസന്ധിയെ മറികടക്കാനുള്ള വഴിയും സംവിധായകൻ കണ്ടെത്തി. വീടു പണയംവെച്ച് മാർവാടിയിൽനിന്ന് പണം വാങ്ങാമെന്ന് സംവിധായകൻ പറഞ്ഞപ്പോൾ സ്നേഹലത അവസാനത്തെ പരീക്ഷണത്തിന് തയ്യാറായി.

സ്നേഹലതയുടെ അർദ്ധനഗ്നതയെ വെളിപ്പെടുത്തുന്ന പോസ്റ്ററുകളാണ് എവിടേയും. പത്രങ്ങളിൽ മുഴുക്കെ അവളുടെ സിനിമയുടെ പരസ്യമാണ്. എങ്കിലും ഇവയൊന്നും സ്നേഹലതയെ രക്ഷിക്കുന്നില്ല. കാണികൾ കയ്യൊഴിഞ്ഞ സ്നേഹലതയുടെ സിനിമയെ തിയേറ്റർ ഉടമകൾ പെട്ടെന്നുതന്നെ പിൻവലിച്ചു. കനത്ത സാമ്പത്തിക ബാദ്ധ്യത സ്നേഹലതയുടെ സമനില തെറ്റിച്ചു. അഭിനയത്തിൽനിന്ന് നിർമ്മാതാവിലേക്കുള്ള മാറ്റം അവളെ തികച്ചും ദരിദ്രയാക്കി. ഇരുണ്ട ഭാവിയെ കണ്ട് അമ്പരന്ന അവൾ മദ്യലഹരിയിൽ മുങ്ങിതാഴ്ന്നു.

മാർവാടി വീടും കാറും പിടിച്ചടക്കിയപ്പോൾ സ്നേഹലത വെറും കാഴ്ചക്കാരിയായി നിന്നു. ഇത്തരമൊരു പ്രതിസന്ധി ഘട്ടത്തിലാണ് സ്നേഹലതയുടെ ജീവിതത്തിലേക്ക് കൃഷ്ണപ്രിയൻ വീണ്ടും കടന്നുചെല്ലുന്നത്.

ജീവിതത്തിന്റെ മുമ്പിൽ അമ്പരന്നുനിന്ന സ്നേഹലതയോട് കൃഷ്ണപ്രിയൻ പറഞ്ഞു:

“എന്റെ മുറിയിലേക്ക് വരു. പിന്നീട് നമുക്ക് വേണ്ടതു ചെയ്യാം.”

അയൽക്കാരുടെ മുമ്പിൽ അപമാനിതയായി നിന്ന സ്നേഹലത കൃഷ്ണപ്രിയന്റെ വാക്കുകളെ അനുസരിക്കുന്നു. വാടകക്കാറിൽ അവൾ അയാളുടെ ലൈൻ മുറിയിലെത്തി. കസേരയിൽ മനോവിഷമത്തോടെ ഇരുന്ന അവളോട് കൃഷ്ണപ്രിയൻ പറഞ്ഞു:

“നിങ്ങൾക്കുവേണ്ടി ഞാനെല്ലാം നശിപ്പിച്ചു. അവസാനം എന്റെ ജീവിതം ലൈൻ മുറിയിലായി. കാരണങ്ങൾ മറ്റു ചിലതാണെങ്കിലും നിങ്ങളും അവസാനം ഇവിടെയെത്തി. എല്ലാം വിധിയാണെന്നു കരുതി ആശ്വസിക്കുക. എന്നെ വിശ്വസിക്കുക; ജീവിതാവസാനംവരെ ഞാൻ നിങ്ങളുടെ കൂടെയുണ്ടാകും.”

പരിമിതമായ സൗകര്യങ്ങളോടെയാണ് ഇപ്പോൾ കൃഷ്ണപ്രിയൻ ജീവിക്കുന്നത്. ഇരുമ്പു കട്ടിലും പഴയൊരു മേശയും കസേരയും ഇടുങ്ങിയ മുറിയിൽ നിറഞ്ഞുകിടക്കുന്നു. അടുക്കളയിൽ ഒരാൾക്കു നിന്നുതിരിയാൻപോലും കഴിയില്ല. പൊതു വരാന്തയെ ഓരോ ലൈൻ മുറിക്കാരും തട്ടികവെച്ച് വേർതിരിച്ചിരിക്കുന്നു.

തനിച്ച് താമസിക്കുന്ന കൃഷ്ണപ്രിയൻ വീട്ടിൽ ഭക്ഷണം ഉണ്ടാക്കാറില്ല. വിശപ്പ് തുടങ്ങിയപ്പോൾ അയാൾ ഹോട്ടലിൽനിന്ന് ഊണു വാങ്ങിച്ചു. അയാൾ നിർബ്ബന്ധിച്ചപ്പോഴാണ് സ്നേഹലത കുറച്ചെങ്കിലും ഊണു കഴിക്കുന്നത്.

നഷ്ടപ്പെട്ട നിധി തിരിച്ചുകിട്ടിയ ആഹ്ലാദത്തോടെ കൃഷ്ണപ്രിയൻ ജീവിതത്തെ നേരിടാൻ തയ്യാറായി. പുതിയൊരു തൊഴിൽ അയാൾ അന്വേഷിച്ചുതുടങ്ങി. തൊഴിൽ അന്വേഷണത്തിന്റെ അവസാനമായി അയാൾ സ്വകാര്യകമ്പനിയിൽ ക്ലാർക്കായി.

ചോറും കുട്ടാനും വെച്ചും സ്നേഹലതയുടെ അടിവസ്ത്രങ്ങൾവരെ തിരുമ്പിയും കാലം കഴിക്കുന്ന കൃഷ്ണപ്രിയനെയാണ് നമ്മൾ ഇപ്പോൾ കാണുന്നത്. കട്ടിലിൽ സ്നേഹലതയും താഴെ പുൽപായയിൽ കൃഷ്ണപ്രിയനും രാത്രി ഉറങ്ങുന്നു. മാനസികമായി തകർന്ന അവളെ അയാൾ യാതൊരുവിധത്തിലും ഉപദ്രവിച്ചില്ല.

ഇതിനിടെ സ്നേഹലത പനിപിടിച്ച് കിടപ്പിലായി. കമ്പനിയിൽനിന്ന് അവധിയെടുത്ത കൃഷ്ണപ്രിയൻ അവളെ പരമാവധി ശുശ്രൂഷിച്ചു. രണ്ടു രാത്രികൾ അയാൾ ഉറക്കമിളച്ച് മുറിയിൽത്തന്നെ ഇരുന്നു.

അഞ്ചാം ദിവസമാണ് സ്നേഹലത പനിമാറി കുളിക്കുന്നത്. പനിച്ചൂടിൽ കിടന്ന അവൾ സത്യത്തിന്റെ തെളിച്ചത്തെ കണ്ടുതുടങ്ങി. സ്നേഹത്തിന്റെ അഗാധതയേയും ആത്മസമർപ്പണത്തിന്റെ വിശുദ്ധിയേയും അവൾ അനുഭവിച്ചു. അതോടെ ശരീരത്തെ കേന്ദ്രീകരിച്ച അവളുടെ ധിക്കാരങ്ങളെല്ലാം ഇല്ലാതായി.

രാത്രി പായ വിരിച്ച് കിടക്കാൻ ഒരുങ്ങിയ കൃഷ്ണപ്രിയനെ സ്നേഹലത കട്ടിലിലേക്ക് വിളിച്ചുവരുത്തി. ഇപ്പോൾ അവർ ആത്മസമർപ്പണത്തിന്റെ രതിമുഹൂർത്തങ്ങളെ അനുഭവിച്ചു തുടങ്ങുകയാണ്.

ക്ഷത്രജൻ വീണ്ടും പറഞ്ഞു:

കഴിഞ്ഞ കാലങ്ങളെ ഓർത്ത് കൃഷ്ണപ്രിയനും സ്നേഹലതയും ഒരിക്കലും ദു:ഖിച്ചില്ല. തീവ്രമായ അനുഭവങ്ങളിൽ കുടെ കടന്നുപോയ അവർ ജീവിതത്തിന്റെ സത്യത്തെ തിരിച്ചറിഞ്ഞു. കൃഷ്ണപ്രിയനും സ്നേഹലതയും മദിരാശിയിൽ തന്നെ ജീവിതം തുടർന്നു.

ഇവിടെവെച്ച് കൃഷ്ണപ്രിയന്റെ ഭാര്യയായ മാലതിയുടെ ജീവിതത്തിലേക്ക് നമ്മൾ തിരിച്ചുപോകുകയാണ്.

ഒരു വർഷത്തോളം മാലതി കൃഷ്ണപ്രിയനെ കാത്തിരുന്നു. പിന്നീട് അവൾ വീട്ടിലേക്ക് തിരിച്ചുപോയി. പത്രത്തിൽ പരസ്യംകൊടുത്ത് സാങ്കേതികമായി കൃഷ്ണപ്രിയനുമായുള്ള വിവാഹബന്ധം അവസാനിപ്പിച്ചു. തുടർന്ന് മാലതി വക്കീൽ ഗുമസ്ഥൻ ഗോപാലൻകുട്ടിയുടെ ഭാര്യയായി. രണ്ടു പെൺമക്കളുടേയും ഒരാൺകുട്ടിയുടേയും അമ്മയുമായി.

ക്ഷത്രജൻ കഥ പറഞ്ഞുനിർത്തിയപ്പോൾ മൂന്നാം പ്രതിമ പുരുഷന്റെ ആത്മത്യാഗത്തിന്റെ മഹത്വത്തെ തിരിച്ചറിഞ്ഞു.

മൂന്നാം പ്രതിമയിൽനിന്ന് ആവേശത്തെ ഉൾക്കൊണ്ട ക്ഷത്രജൻ വീണ്ടും കഥ പറഞ്ഞുതുടങ്ങി.

## ഇരുപത്തൊമ്പതാമത്തെ കഥ: ഒഴുകിത്തീർന്ന പുഴ

ക്ഷത്രജൻ അടുത്ത കഥയിലേക്ക് പ്രവേശിച്ചു.

പ്രപഞ്ചവൻ വീണ്ടും കഥ പറഞ്ഞു തുടങ്ങി:

പാലക്കാട്ടെ വലിയങ്ങാടി കഴിഞ്ഞാൽ ജില്ലയിലെ പ്രമുഖ പലവ്യഞ്ജന വ്യാപാരകേന്ദ്രമാണ് കൊടുവായൂർ. വലിയങ്ങാടിയിലെപ്പോലെ കൊടുവായൂരിലും മൂത്താൻമാരാണ് പ്രധാന കച്ചവടക്കാർ. നൂറ്റാണ്ടുകൾക്കു മുമ്പ് തമിഴ്നാട്ടിൽനിന്നു വരുമ്പോൾ അവർ തങ്ങളുടെ പ്രിയപ്പെട്ട ദൈവമായ കണ്ണകിയെ തുണക്കൂട്ടി.

മറ്റ് പാലക്കാടൻ ഗ്രാമങ്ങളുടെ പ്രത്യേകത തന്നെയാണ് കൊടുവായൂരിനും ഉള്ളത്. എവിടേയും ജാതീയമായ തറക്കൂട്ടങ്ങളാണ്. നമ്മൾ ഇപ്പോൾ കടന്നുചെല്ലുന്നത് കൊടുവായൂരിലെ പടിഞ്ഞാറേതറയിലേക്കാണ്. പുത്തൻ വീട്ടുകാരുടെ ജീവിതമാണ് ഈ കഥയിൽ ചുരുൾ നിവരുന്നത്.

ഇപ്പോൾ പുത്തൻ വീട് പ്രതാപത്തിന്റെ ഓർമ്മകളില്ലാതെ ജീർണ്ണിച്ചിരിക്കുന്നു. തെക്കിനിയും വടക്കിനിയും ചിതൽതിന്ന് നശിച്ചുകഴിഞ്ഞു. ഓടും മര ഉരുപ്പടികളും കാലത്തിന്റെ ആക്രമണമേറ്റ് നിലമ്പറ്റാറായി. അനേകം അവകാശികൾ ഉള്ളതുകൊണ്ട് ആരും പുത്തൻവീടിന്റെ കേടുപാടുകൾ തീർക്കാൻ തയ്യാറല്ല. ഉണ്ണിമായയും നാലു മക്കളുമാണ് പുത്തൻ വീടിന്റെ ഇപ്പോഴത്തെ അവകാശികൾ.

ഉണ്ണിമായയുടെ മൂത്തമകനായ ശങ്കരദാസ്മേനോനും മക്കളുമാണ് ഇപ്പോൾ പുത്തൻവീട്ടിൽ താമസിക്കുന്നത്. തെക്കിനിയും ചുറ്റുപാടുമുള്ള മുറികളും അവർ അവകാശംവെച്ചിരിക്കുന്നു. മറ്റു മുറികൾ പൂട്ടിക്കിടക്കുന്നു. ഭൂപരിഷ്ക്കരണം നടപ്പിലായതോടെ പുത്തൻ വീട്ടുകാരുടെ കഷ്ടകാലവും ആരംഭിച്ചു. നാട്ടുന്യായങ്ങൾ നടപ്പിലാക്കി സമയം കളഞ്ഞിരുന്ന അവർ വിശപ്പറിയാതെ കാലം കഴിച്ചു. കുടിയാൻമാർ കൃഷിഭൂമിയുടെ അവകാശികളായതോടെ പാട്ടം വരവു നിലച്ചു. അതോടെ പുത്തൻ വീട്ടുകാർ ജീവിക്കാൻവേണ്ടി പല തൊഴിലുകളും ചെയ്തുതുടങ്ങി. മിക്കവരും അന്യനാടുകളിൽ കുടിയേറി.

എട്ടാംക്ലാസ്സിൽ രണ്ടുതവണ ഉറച്ചിരുന്നു പഠിച്ച ശങ്കരദാസമേനോൻ പടിഞ്ഞാറെതറ വിടാൻ തയ്യാറായില്ല. വെറുതെ നേരംകളഞ്ഞു ജീവിച്ച അയാൾ ഒടുവിൽ കൊടുവായൂരിലെ പലചരക്കുകടയിലെ പണിക്കാരനായി. തുച്ഛമായ വരുമാനത്തിൽ ദിവസങ്ങൾ തള്ളിനീക്കാൻ അയാൾ ഏറെ പ്രയാസപ്പെട്ടു. ശങ്കരദാസമേനോന്റെ അനുജൻ ഗൗരീദാസൻ പത്താന്തരം കഴിഞ്ഞതോടെ മദിരാശിയിലേക്ക് വണ്ടികയറി. നഗരത്തിന്റെ ഭാഗമായിത്തീർന്ന അയാൾ പിന്നീട് ഒരിക്കലും നാട്ടിലേക്ക് വരുന്നില്ല. രേവതിയും കാർത്തികയുമാണ് ശങ്കരദാസമേനോന്റെ പെങ്ങൻമാർ. പുത്തൻവീട് ക്ഷയിച്ചു തുടങ്ങുന്ന കാലത്താണ് രേവതിയുടെ വിവാഹം നടക്കുന്നത്. കൊഴിഞ്ഞാ

മ്പാറയിലെ സർക്കിൾ ഇൻസ്പെക്ടറായ അനന്തൻമേനോനുമായുള്ള രേവതിയുടെ വിവാഹം തറക്കാരുടെ എല്ലാം ഉത്സവമായിത്തീർന്നു.

വിവാഹം കഴിഞ്ഞ് കൊല്ലം തികഞ്ഞതോടെ രേവതി ഒരാൺകുട്ടിയുടെ അമ്മയായി. സർക്കിൾ ഇൻസ്പെക്ടറുടെ കൂടെ സ്ഥലംമാറ്റത്തിന് അനുസരിച്ച് അവൾ പല നാടുകളിലും താമസിച്ചുകൊണ്ടിരുന്നു. ഭർത്താവിന്റെ മുമ്പിൽ വിശ്വസ്ത ഭാര്യയായി ജീവിക്കുമ്പോഴും രേവതി അന്യപുരുഷൻമാരുമായി ഇടയ്ക്കിടെ ബന്ധംവെച്ചുകൊണ്ടിരുന്നു. കറുത്തു തടിച്ച അനന്തൻമേനോനെ ഒരിക്കലും ഇഷ്ടപ്പെടാൻ അവൾക്ക് കഴിഞ്ഞിരുന്നില്ല. അയാളുടെ ജോലിയേയും അധികാരത്തേയുമാണ് അവൾ എപ്പോഴും ഇഷ്ടപ്പെട്ടത്.

രേവതി അനന്തൻമേനോന്റെ സഹപ്രവർത്തകരുമായാണ് മിക്കപ്പോഴും ബന്ധപ്പെട്ടിരുന്നത്. പോലീസ് ക്വാർട്ടേഴ്സുകളിൽ ജീവനക്കാരാണല്ലോ താമസം. ഒരിക്കൽ കോൺസ്റ്റബിൾ കേശവനുമായി രേവതി ബന്ധപ്പെടുകയായിരുന്നു. യാദൃച്ഛികമായി പകൽനേരത്ത് വീട്ടിലേക്കുവന്ന അനന്തൻമേനോൻ അവരുടെ വേഴ്ചയെ കാണുകയുണ്ടായി. ഭാര്യയുടെ വഴിവിട്ട ബന്ധങ്ങളെക്കുറിച്ച് പലരും പറഞ്ഞ് അയാൾക്ക് അറിയാം. അയാളുടെ മന:ക്ഷോഭങ്ങളെല്ലാം രേവതിയുടെ വശ്യമായ ചിരിയിൽ ഇല്ലാതാകും. ഭർത്താവിന്റെ സംശയിക്കുന്ന കണ്ണുകളെ വികാരത്തള്ളിച്ചകൊണ്ട് രേവതി അടക്കികിടത്താറാണ് പതിവ്.

മറ്റ് ആണുങ്ങളുമായുള്ള രേവതിയുടെ ബന്ധത്തെ സഹിക്കാൻ അനന്തൻമേനോന് കഴിഞ്ഞില്ല. കുനിഞ്ഞ തലയോടെ പോലീസ് സ്റ്റേഷനിൽ എത്തിയ അയാൾ അധികം വൈകാതെ സ്വയം വെടിവെച്ചു മരിക്കുന്നു.

അനന്തൻമേനോൻ ആത്മഹത്യചെയ്തതോടെ രേവതി മകനുമായി പുത്തൻവീട്ടിലേക്ക് മടങ്ങിയെത്തി. അനന്തൻമേനോന്റെ ആത്മഹത്യയെ ചുറ്റിപ്പറ്റിയ കഥകൾ കൊടുവായൂർകാർക്ക് പറഞ്ഞു ചിരിക്കാനുള്ള വകയായി. നിറപ്പകിട്ടോടെയുള്ള കഥകളെ കേൾക്കുന്ന രേവതി വാശിയോടെ ലോകത്തിന്റെ മുഖത്തേയ്ക്ക് കാർക്കിച്ചു തുപ്പി. കുടുംബ പെൻഷന്റെ പരിമിതിയിൽ ആവശ്യങ്ങളെ ഒതുക്കാൻ അവൾക്കു കഴിഞ്ഞില്ല. അനന്തൻമേനോന്റെ പി.എഫും ഗ്രാറ്റുവിറ്റിയും ഫയലുകളുടെ നുലാമാലകളിൽ കെട്ടിക്കിടക്കുകയാണ്.

ഇപ്പോഴും കത്തിനിൽക്കുന്ന യൗവ്വനമാണ് രേവതിയ്ക്കുള്ളത്. അവളുടെ മാദകമായ ശരീരപ്രകൃതത്തിൽനിന്ന് മനസ്സിനെ കണ്ടെത്താൻ നമുക്ക് കഴിയും.

ഒന്നരവർഷത്തിനുശേഷം അനന്തൻമേനോന്റെ വക പണമെല്ലാം രേവതിക്കു ലഭിച്ചു. തന്റേയും മകന്റേയും ഭാവിയെ മുമ്പിൽ കണ്ട അവൾ കൃഷിഭൂമിയിൽ പണമിറക്കാൻ നിശ്ചയിച്ചു. കുടിയാനായ പരമന്റെ മകൻ

ഗംഗാധരനെ ആവശ്യംപോലെ ഉപയോഗിക്കാൻ രേവതി തീരുമാനിക്കുകയും ചെയ്തു. ഗംഗാധരന്റെ വീട്ടിലേക്ക് രേവതി തനിയെയാണ് കടന്നുചെല്ലുന്നത്. അവളെ സഹായിക്കാൻ തയ്യാറായ അയാൾ തന്റെ കൃഷിയുടെ അടുത്തു തന്നെ അവൾക്കുവേണ്ട അറുപതുപറ നിലവും കണ്ടെത്തി.

നഗരത്തിൽ താമസിച്ചു ശീലിച്ച രേവതിയ്ക്ക് നെല്ലും പതിരും തിരിച്ചറിയാനാവാത്ത അവസ്ഥയാണ്. രേവതി കൃഷി നടത്താൻ ഏൽപ്പിച്ചപ്പോൾ ഗംഗാധരൻ ചുമതലകളെയെല്ലാം സന്തോഷത്തോടെ ഏറ്റുവാങ്ങി. അതോടെ അയാൾ പുത്തൻവീട്ടിലേക്ക് കൃഷിവിചാരങ്ങളുമായി വന്നുതുടങ്ങി. തുടർന്ന് രേവതി ഗംഗാധരനെ കിടക്കറ പങ്കാളിയുമാക്കുന്നു.

തറക്കാരും ജാതിക്കാരും ഈഴുവനായ ഗംഗാധരനുമായുള്ള രേവതിയുടെ ബന്ധത്തെ അംഗീകരിക്കാൻ തയ്യാറായില്ല. അവർ പുത്തൻവീടിന്റെ മതിലിൽ രേവതിയുടേയും ഗംഗാധരന്റേയും നഗ്നരുപങ്ങൾ വരച്ചുവെച്ചു. അതോടെ രേവതിയും മകനും കൊടുവായൂരിലെ താമസം അവസാനിപ്പിച്ചു.

രേവതിയ്ക്ക് കരിപ്പോടിൽ വീടുകണ്ടെത്തി വാങ്ങിച്ചുകൊടുക്കുന്നത് ഗംഗാധരനാണ്. പഴയവീടിനെ മോടിപിടിപ്പിക്കാൻ അയാൾ ധാരാളം പണം ഇറക്കുകയും ചെയ്തു. ഇപ്പോൾ ഗംഗാധരൻ അവകാശത്തോടെയാണ് രേവതിയെ സമീപിക്കുന്നത്. പണവും രാഷ്ട്രീയ പിൻബലമുള്ള ഗംഗാധരനെ കരിപ്പോടുകാർ വിമ്മിഷ്ടത്തോടെയാണെങ്കിലും അംഗീകരിച്ചു.

ഈ കഥയിലേക്ക് പൊടുന്നനെ കടന്നുവന്ന ഗംഗാധരന്റെ ചുറ്റുപാടുകളെ നമുക്ക് പരിശോധിക്കാം. കുടിയാനായ പരമന്റെ ഏകമകനാണ് ഗംഗാധരൻ. അയാൾക്ക് ചന്ദ്രിക മാത്രമാണ് പെങ്ങളായുള്ളത്. അവളെ പട്ടഞ്ചേരിയിലെ കൃഷിക്കാരനായ ചന്ദ്രന് വിവാഹംചെയ്തു കൊടുത്തു. ഇപ്പോൾ അവൾ മൂന്നു മക്കളുടെ അമ്മയാണ്. ഗംഗാധരൻ തന്റെ ഇരുപത്തിയേഴാം വയസ്സിൽ ഭാനുമതിയെ ഭാര്യയാക്കി. ആറുകൊല്ലത്തിനുള്ളിൽ അവൾ നാലു മക്കളുടെ അമ്മയായി. ഓരോ പ്രസവം കഴിയുന്തോറും ഭാനുമതിയുടെ ആരോഗ്യം ക്ഷയിച്ചുകൊണ്ടിരുന്നു. ഭർത്താവിൽനിന്ന് അകന്നുമാറി കിടക്കാനാണ് അവൾ എപ്പോഴും ഇഷ്ടപ്പെട്ടത്.

ഇത്തരമൊരു സാഹചര്യത്തിലാണ് ഗംഗാധരന്റെ ജീവിതത്തിലേക്ക് രേവതി കടന്നുവരുന്നത്.

ഗംഗാധരനെ രേവതിയുടെ ഭർത്താവായി നാട്ടുകാരും വീട്ടുകാരും ഒരുപോലെ അംഗീകരിച്ചു. രേവതി ഗംഗാധരന്റെ രണ്ടുമക്കളുടെ അമ്മയുമായി.

ഇനി നമുക്ക് രേവതിയുടെ അനുജത്തിയായ കാർത്തികയുടെ ജീവിതത്തിലേക്ക് പ്രവേശിക്കാം.

സുന്ദരിയായ കാർത്തിക ചെറുപ്പംതൊട്ടേ വികാരങ്ങളെ ഉള്ളിൽ ഒതുക്കിയാണ് ജീവിച്ചത്. പ്രായത്തിന്റെ വികാരത്തള്ളിച്ചകളെ തടയിട്ട അവൾ

സമ്പ്രദായങ്ങളെ ധിക്കരിക്കാതെ ജീവിച്ചു. കാർത്തികയുടെ സൗമ്യഭാവങ്ങളേയും സൗന്ദര്യത്തേയും കണ്ടാണ് രാധാകൃഷ്ണൻനായർ വിവാഹാലോചനയുമായി വരുന്നത്. തൊടിയിലെ തേക്കുകളും പുളിമരങ്ങളും വിറ്റ ശങ്കരദാസൻ കേമമായിത്തന്നെ പെങ്ങളുടെ വിവാഹം നടത്തി.

എട്ടുകെട്ടും ആൾക്കൂട്ടവുമുള്ള തറവാടിലേക്കാണ് കാർത്തിക വധുവായി കടന്നുചെല്ലുന്നത്. വീതംവെയ്ക്കാത്ത നെൽക്കൃഷി തറവാട്ടിലെ എല്ലാവരുടേയും പൊതുമുതലാണ്. പുലർച്ചെതൊട്ടു സന്ധ്യവരെ പണിയെടുക്കുന്ന രാധാകൃഷ്ണൻനായർക്ക് ഇരുന്ന് ആശ്വസിക്കാനുള്ള സമയമുണ്ടായിരുന്നില്ല. രാധാകൃഷ്ണൻനായരുടെ അനുജൻമാർ വിവാഹിതരായതോടെ അടുക്കളയിൽ പെണ്ണുങ്ങൾ ഏറ്റുമുട്ടിത്തുടങ്ങി. ഒടുവിൽ ഭാഗംവെയ്പോടെ പ്രശ്നങ്ങളെല്ലാം അവസാനിച്ചു.

രാധാകൃഷ്ണൻനായർക്ക് അഞ്ചേക്കർ നെൽകൃഷിയും വീടുവെയ്ക്കാനുള്ള പറമ്പും ലഭിച്ചു. ഭാര്യയുടെ ആഭരണങ്ങൾ വിറ്റും ബാങ്കിൽനിന്ന് വായ്പയെടുത്തും രാധാകൃഷ്ണൻനായർ വീടുപണിയിച്ചു. പുതിയ വീട്ടിൽ താമസിക്കുമ്പോഴാണ് കാർത്തിക ഗർഭിണിയാകുന്നത്. അപ്പോഴേയ്ക്കും അവരുടെ വിവാഹം കഴിഞ്ഞ് ഏഴുവർഷമായിരുന്നു. വാത്സല്യത്തിന്റേയും സ്നേഹത്തിന്റേയും നടുവിലേക്കാണ് ചാന്ദിനി കടന്നുവരുന്നത്.

വളരെ കരുതലോടെയാണ് രാധാകൃഷ്ണൻനായരും കാർത്തികയും പണം ചെലവഴിച്ചിരുന്നത്. അതുകൊണ്ട് മകൾക്കുവേണ്ടി നല്ലൊരു സംഖ്യ അവർക്ക് സ്വരുപിക്കാൻ കഴിഞ്ഞു. എടുത്തു പറയത്തക്ക പ്രത്യേകതകളില്ലാത്ത കാർത്തികയുടെ ജീവിതം പൊടുന്നനെ പ്രക്ഷുബ്ധമാകുന്നതിനെയാണ് ഇനി നമ്മൾ കാണുന്നത്.

പണിക്കാർക്ക് പതമ്പു നെല്ലു നൽകി വീട്ടിൽ എത്തിയ രാധാകൃഷ്ണൻ നായർ ചാരുകസേരയിൽ ആശ്വാസത്തോടെ ഇരുന്നു. മുരൾച്ചയോടെ അയാൾ നിലവിളിച്ചപ്പോൾ കാർത്തിക ഓടിയെത്തി. ചുണ്ടുകോട്ടി വലതുകൈ വിറങ്ങലിച്ച് കസേരയിൽ ചായ്ഞ്ഞിരുന്ന അയാളെ അവൾ എണീപ്പിക്കാൻ ശ്രമിച്ചു. അപ്പോഴും രാധാകൃഷ്ണൻനായർ കുഴഞ്ഞുമറിഞ്ഞവാക്കുകളുമായി കാർത്തികയെ ആശ്വസിപ്പിക്കാൻ ശ്രമിച്ചു.

മനസ്സാന്നിദ്ധ്യത്തോടേയും ആത്മസമർപ്പണത്തോടേയും കാർത്തിക രാധാകൃഷ്ണൻനായരെ ശുശ്രുഷിച്ചുകൊണ്ടിരുന്നു. അലോപ്പതിയും ആയുർവ്വേദവും രാധാകൃഷ്ണൻനായരുടെ രോഗത്തിന്റെ മുമ്പിൽ തോറ്റെന്നു പറയാം. ആരോഗ്യത്തിന്റെ പ്രസരിപ്പുകളിലേക്ക് പിന്നീട് ഒരിക്കലും അയാൾ മടങ്ങുന്നില്ല. നിശ്ചലാവസ്ഥയിൽനിന്ന് അയാൾ പതുക്കെപ്പതുക്കെ ചലിച്ചുതുടങ്ങി. ഇപ്പോൾ അയാൾക്ക് മറ്റുള്ളവരുടെ സഹായമില്ലാതെ നടക്കാൻ കഴിയും. സ്വന്തം കാര്യങ്ങൾ തനിയെ ചെയ്യാനും രാധാകൃഷ്ണൻനായർക്ക് കഴിയുന്നുണ്ട്. എങ്കിലും അയാൾക്ക് വലതുകയ്യും മുഖവും ഭാഗികമായാണ് ചലിപ്പിക്കാനാകുക.

കരുതിവെച്ച പണം തീർന്നു കടംകയറിയപ്പോൾ കാർത്തിക രണ്ടേക്കർ കൃഷിഭൂമി വിറ്റു. തുടർന്നു നടത്തിയ ചികിത്സയും പൂർണ്ണമായ ഫലം കണ്ടില്ല. ഒടുവിൽ ഭർത്താവിന്റെ രോഗത്തെ തന്റെ ജീവിതത്തിന്റെ ഭാഗമായി കാർത്തിക സ്വീകരിച്ചു. അതോടെ കൃഷിയും മറ്റും അവർ നടത്തിത്തുടങ്ങി.

ഇപ്പോൾ ചാന്ദിനിക്ക് പതിനേഴുവയസ്സ് തികഞ്ഞിരിക്കുന്നു. അച്ഛൻ രോഗിയായതോടെ അവളുടെ പഠിത്തത്തിലുള്ള ശ്രദ്ധ കുറഞ്ഞു. അതുകൊണ്ട് പ്രീഡിഗ്രി ജയിക്കാൻ ചാന്ദിനിക്ക് കഴിഞ്ഞില്ല. ചെറുപ്പംതൊട്ടേ അവൾ പഠനത്തിന് വലിയ പ്രാധാന്യമൊന്നും നൽകിയിരുന്നില്ല. പണമുണ്ടെങ്കിൽ ഏതു മന്ദബുദ്ധികളേയും സമൂഹം ആദരിക്കുമെന്ന് അവൾക്ക് അറിയാം. അതുകൊണ്ട് പണമുണ്ടാക്കാനുള്ള വഴികളെക്കുറിച്ചാണ് അവൾ എപ്പോഴും ചിന്തിച്ചുകൊണ്ടിരുന്നത്.

ഇനി നമുക്ക് ചാന്ദിനിയുടെ രൂപസൗഭഗത്തെ പരിശോധിക്കാം. ആരുടേയും ശ്രദ്ധ ആകർഷിക്കുന്ന ഇരുനിറമാണ് അവളുടേത്. നീണ്ട കണ്ണുകളും സുന്ദരമായ മുഖവും ഏതൊരു പുരുഷനേയും അസ്വസ്ഥനാക്കുന്നതാണ്. മേദസ്സില്ലാത്തതുകൊണ്ട് അവളുടെ ചലനങ്ങളും ചടുലമാണ്. പണവും ഉയർന്ന വിദ്യാഭ്യാസവുമില്ലാത്ത തനിക്ക് ശരീരം മാത്രമാണ് മൂലധനമെന്ന് അവൾക്ക് ബോദ്ധ്യമുണ്ടായിരുന്നു.

കാർത്തികയുടെ കൃഷിനടത്തിപ്പ് വമ്പിച്ച നഷ്ടത്തിൽ അവസാനിച്ചു. രാധാകൃഷ്ണൻനായർ രംഗത്തുനിന്ന് പിന്മാറിയപ്പോൾ പണിക്കാർ അലസരായി. സമയത്തിന് കളപറിക്കാതേയും വളം വീശാതേയും നെൽച്ചെടികൾ ശോഷിച്ചു. നെല്ലുവിറ്റപ്പോൾ കനത്തനഷ്ടമാണ് അവർക്കുണ്ടായത്.

നീണ്ട ദിവസങ്ങളിലെ കൂടിയാലോചനകൾക്കുശേഷം രാധാകൃഷ്ണൻനായരും കാർത്തികയും കൃഷിയും വീടും വിൽക്കാൻ തീരുമാനിച്ചു. നല്ല വില കിട്ടിയപ്പോൾ അവർ വില്പന നടത്തി. കൂടുതൽ പലിശ കണക്കാക്കിയ രാധാകൃഷ്ണൻനായർ പണത്തെ കോപ്പറേറ്റീവ് ബാങ്കിൽ നിക്ഷേപിച്ചു. ഇതിനിടെ കൊടുവായൂരിലെ അഗ്രഹാരത്തിൽ അവർ ചെറിയൊരു വീടും വാങ്ങിച്ചിരുന്നു.

ഇനിയാണ് നമ്മൾ ചാന്ദിനിയുടെ ജീവിതത്തിലേക്ക് പ്രവേശിക്കുന്നത്. പണത്തെ മാനദണ്ഡമാക്കിയ അവൾ മൂല്യങ്ങൾക്ക് യാതൊരു വിലയും കല്പിച്ചില്ല. ചാന്ദ്നിയുടെ ഇരയായ പുരുഷന്റെ ജീവിതാവസ്ഥയിലേക്ക് ഇനി നമ്മൾ കടന്നുചെല്ലുകയാണ്.

കൊടുവായൂരിലെ അഗ്രഹാരത്തിൽ താമസം ആരംഭിച്ച ചാന്ദ്നി അയൽക്കാരുടെ തരാതരങ്ങളെ ഇഴപിരിച്ചു മനസ്സിലാക്കി. എണ്ണത്തിൽ കുറവാണെങ്കിലും പണംകൊണ്ടും സ്ഥാനംകൊണ്ടും പട്ടൻമാരാണ് ഉയർന്നതരക്കാർ. അഗ്രഹാരത്തിൽ വീടുവാങ്ങിച്ച മറ്റു ജാതിക്കാർ ഇടത്തരക്കാരാണ്.

പണവും സാമൂഹ്യമാന്യതയുമുള്ള ചെറുപ്പക്കാരനായ പട്ടരെയാണ് ചാന്ദ്നി തന്റെ ഇരയാക്കുന്നത്. എതിർ വീട്ടുകാരനായ ശേഷഗിരിയെ അവൾ കൗശലത്തോടെ തന്റെ വലയിൽ കുരുക്കുകയും ചെയ്തു.

ബംഗ്ലാദേശ് യുദ്ധത്തിൽ മരിച്ച വെങ്കിട്ടരാമന്റെ ഒടുവിലത്തെ മകനാണ് ശേഷഗിരി. വെങ്കിടാചലവും ബാലസുബ്രഹ്മണ്യനും അയാളുടെ ഏട്ടൻമാരാണ്. രണ്ടുപേരും ബാങ്ക് ജീവനക്കാരാണ്. വെങ്കിടാചലം വിവാഹിതനായി കുടുംബത്തോടെ കോയമ്പത്തൂരിൽ താമസിക്കുന്നു. ബാലസുബ്രഹ്മണ്യൻ മദിരാശിയിൽ ഭാര്യവീട്ടിൽ താമസിക്കുന്നു. അമ്മ മീനാംബാൾ കൊടുവായൂർ ഹൈസ്കൂൾ ടീച്ചറായി ഇപ്പോഴും ജോലിയിൽ തുടരുന്നു.

കുടുംബത്തിൽ എല്ലാവരും പഠിച്ചു മുന്നേറിയെങ്കിലും ശേഷഗിരി പത്താംതരം ജയിക്കുന്നില്ല. ഗ്രാമത്തിലെ ആലിൻചുവട്ടിലും വീടുകളുടെ തിണ്ണകളിലും വെറുതെ ഇരുന്ന് അയാൾ നേരം കളഞ്ഞു. ഇരുപതു വയസ്സു തികഞ്ഞപ്പോഴാണ് ശേഷഗിരിയ്ക്ക് കുറച്ചെങ്കിലും പരിസരബോധമുണ്ടായത്. അതോടെ അയാൾ കൊടുവായൂരിൽ സ്റ്റേഷനറിക്കട ആരംഭിച്ചു. തുറന്ന മന:സ്ഥിതിക്കാരനായ അയാൾക്ക് അധികകാലം കട നടത്താനായില്ല. നഷ്ടത്തിന്റെ കണക്കുകളെക്കുറിച്ചറിഞ്ഞ മീനാംബാൾ കടപൂട്ടാൻ അയാളെ നിർബ്ബന്ധിച്ചു.

ഇനി നമ്മൾ ശാന്തിക്കാരനായി തീർന്ന ശേഷഗിരിയെയാണ് കാണുന്നത്. ഇപ്പോൾ അയാൾ കൊടുവായൂർ വിഘ്നേശ്വരൻകോവിലെ ശാന്തിക്കാരനാണ്. കൂട്ടത്തിൽ മുരുകൻകോവിലിലും അയാൾ ശാന്തിപ്പണി ചെയ്യുന്നു.

ശാന്തിപ്പണിയാണെങ്കിലും സാമ്പത്തികസ്ഥിതിയുള്ള ശേഷഗിരിയെ തന്റെ ആഗ്രഹങ്ങൾക്കുള്ള കേന്ദ്രമായി ചാന്ദിനി കണ്ടെത്തി. മീനാംബാൾ മകന്റെ ഭാവിയെ മുന്നിൽക്കണ്ട് ചില മുൻകരുതലുകളെല്ലാം ചെയ്തിരുന്നു. ശേഷഗിരിയുടെ പേരിൽ അവൾ കനത്ത സംഖ്യ ബാങ്കിൽ നിക്ഷേപിക്കുകയുണ്ടായി. വീടിന്റെ ഉടമാവകാശവും അവൾ അയാൾക്കു നൽകി. മീനാംബാളുടെ അനുജത്തിയായ കനകാംബാളിന്റെ സ്വത്തുക്കളുടേയും പണത്തിന്റേയും അവകാശി അയാളാണ്. വിധവയായ കനകാംബാൾ ശേഷഗിരിയെ മകനായി കരുതി. വിധവയായ അവൾ ഇപ്പോൾ ചിറ്റൂർ തെക്കേഗ്രാമത്തിലാണ് താമസം.

ശേഷഗിരിയെ തന്റെ വലയിൽ ഒതുക്കാനുള്ള ശ്രമങ്ങൾ ചാന്ദിനി നടത്തിത്തുടങ്ങി. അയാൾ വീട്ടിൽനിന്ന് പടിയിറങ്ങുമ്പോഴെല്ലാം അവൾ നേർക്കാഴ്ചയായി എതിരെ നിന്നു. ക്രമേണ അവളെ കാണുക അയാളുടെയും ആവശ്യമായി. ശേഷഗിരിയുടെ മനസ്സറിഞ്ഞ ചാന്ദിനി പിന്നീട് കരുതലോടെയാണ് ഓരോ ചുവടും വെയ്ക്കുന്നത്.

ഒരിക്കൽ സന്ധ്യയോടെ ചാന്ദിനി വിഘ്നേശ്വരൻ കോവിലിൽ

എത്തി. അരയാലിനെ യാന്ത്രികമായി വലംവെച്ച് അവൾ ശേഷഗിരിയുടെ അനക്കങ്ങളെപ്പോലും പ്രത്യേകം ശ്രദ്ധിച്ചു.

ചാന്ദിനിക്ക് പ്രസാദം നൽകുമ്പോൾ ശേഷഗിരി ഒച്ചതാഴ്ത്തി പറഞ്ഞു:

"പതുക്കെ നടന്നാൽ മതി. ഞാൻ വേഗം വരാം."

പല കടകളിലും കയറി ഇറങ്ങി നേരം കളഞ്ഞ ചാന്ദിനി പതുക്കെ വീട്ടിലേക്ക് നടന്നുതുടങ്ങി. ശേഷഗിരിയുടെ മൊപ്പഡ് പെട്ടെന്നുതന്നെ അവളുടെ അടുത്തെത്തി. ഗ്രാമത്തിന്റെ അതിരുവരെ അയാൾ വണ്ടി തള്ളിക്കൊണ്ടു നടന്നു. അരമണിക്കൂർ ഒന്നിച്ചു നടന്നെങ്കിലും അവർ നിശ്ശബ്ദരായിരുന്നു.

പിറ്റേന്നും സന്ധ്യയോടെ ചാന്ദിനി വിഘ്നേശ്വരൻ കോവിലിൽ എത്തി. തുടർന്ന് ഗ്രാമത്തിന്റെ അതിരുവരെ അവർ ഒന്നിച്ചുനടന്നു. ഇപ്പോൾ ചാന്ദിനിയും ശേഷഗിരിയും വഴിനീളെ വാതോരാതെ സംസാരിക്കാറുണ്ട്. നാട്ടുകാരുടെ ചുഴ്ന്നിറങ്ങുന്ന കണ്ണുകളെ അവർ അവഗണിക്കുകയും ചെയ്തു.

ഒരിക്കൽ യാത്രയുടെ അവസാനത്തിൽവെച്ച് ശേഷഗിരി ചാന്ദിനിയോടു പറഞ്ഞു:

"രാത്രി ഞാൻ തൊടിയിൽ വരാം. എനിക്കു നിന്നോട് ഒരുപാട് സംസാരിക്കാനുണ്ട്."

അത്തരമൊരു അവസരത്തിനുവേണ്ടിയാണ് ചാന്ദിനി ഇതുവരെ കാത്തിരുന്നത്. ശേഷഗിരി പറഞ്ഞ സമയത്തുതന്നെ അവൾ തൊടിയിൽ എത്തി. അയാൾ ആവേശത്തോടെ കടന്നുപിടിച്ചപ്പോൾ അവൾ തന്ത്രപൂർവ്വം ഒഴിഞ്ഞുമാറി. തന്റെ ശരീരത്തെക്കുറിച്ചും ജീവിതത്തെക്കുറിച്ചും അവൾക്ക് വ്യക്തമായ ധാരണകളുണ്ടായിരുന്നു.

വീണ്ടും പല രാത്രികളിലും ശേഷഗിരിയും ചാന്ദിനിയും തൊടിയിൽവെച്ച് കണ്ടുമുട്ടി. ശേഷഗിരിയുമായി താൻ തീവ്രമായ പ്രണയത്തിലാണെന്ന് അവൾ തിരിച്ചറിഞ്ഞുതുടങ്ങി. എങ്കിലും ശരീരത്തിലേയ്ക്ക് നീളുന്ന അയാളുടെ വിരലുകളെ അവൾ എപ്പോഴും തട്ടിമാറ്റി.

ജാതിയും മതവും സാമ്പത്തികസ്ഥിതിയും മനസ്സുകൾക്ക് തടയിടുന്നതിനെ നമുക്ക് അറിയാമല്ലോ. പ്രണയ തീവ്രതയോടെ സമൂഹത്തെ ധിക്കരിച്ച് മുന്നേറാൻ ശേഷഗിരിയ്ക്കും ചാന്ദിനിയ്ക്കും കഴിഞ്ഞില്ല. അവരുടെ ബന്ധത്തെക്കുറിച്ചുള്ള വർണ്ണശബളമായ കഥകൾ ഗ്രാമത്തിൽ പ്രചരിച്ചുതുടങ്ങി. അതോടെ അവരുടെ കുടുംബങ്ങൾ പ്രക്ഷുബ്ധമാകുന്നു.

മീനാംബാൾ നിലംമെതിച്ചു കടന്നുവന്നപ്പോൾ ചാന്ദിനി പതുക്കെ അകമുറിയിലേക്ക് പിൻവാങ്ങി. ചാന്ദിനിയെ നിലയ്ക്കുനിർത്തണമെന്ന്

മീനാംബാൾ പറഞ്ഞപ്പോൾ ശേഷഗിരിയെ അടക്കി നിർത്താനാണ് കാർത്തിക ആവശ്യപ്പെട്ടത്. പ്രശ്നം അവസാനിപ്പിക്കാൻ മീനാംബാൾ അന്യനാടുകളിലുള്ള മക്കളെ വിവരം അറിയിക്കുകയും ചെയ്തു.

ചാന്ദിനിയും ശേഷഗിരിയുമായുള്ള ബന്ധത്തെ കാർത്തിക നിശ്ശബ്ദമായി അംഗീകരിച്ചു. എങ്കിലും മകൾക്ക് അവൾ താക്കീതുനൽകുകയുമുണ്ടായി. പണ്ടുകാലത്ത് നായർ തറവാടുകളിൽ പല ബ്രാഹ്മണരും സംബന്ധക്കാരായിരുന്നു. അതുകൊണ്ട് ശേഷഗിരിയുമായുള്ള ചാന്ദിനിയുടെ ബന്ധത്തെ അവൾ അഭിമാനത്തോടെ സ്വീകരിച്ചു.

ഇനി നമുക്ക് ശേഷഗിരിയുടെ അവസ്ഥയെ പരിശോധിക്കാം. മീനാംബാൾ വിവരം അറിയിച്ചെങ്കിലും ശേഷഗിരിയുടെ ഏട്ടൻമാർ അനുജന്റെ പ്രണയത്തെ ഗൗരവമായി എടുത്തില്ല. അവർ അവഗണിച്ചെങ്കിലും മീനാംബാൾ പ്രതിഷേധത്തോടെ ശേഷഗിരിയുടെ വഴിതടുത്തു. മീനാംബാൾ മകനുവേണ്ടി പെണ്ണന്വേഷിച്ചുതുടങ്ങി. വിവരം അറിഞ്ഞ ശേഷഗിരി താൻ ചാന്ദിനിയെ അല്ലാതെ മറ്റാരേയും കല്ല്യാണം കഴിക്കില്ലെന്ന് ഉറപ്പിച്ചുപറഞ്ഞു. മീനാംബാൾ തന്റെ തീരുമാനവുമായി വീണ്ടും മുന്നോട്ടു നടന്നു.

മറ്റൊരു ജാതിക്കാരിയെ മരുമകളായി മീനാംബാൾ സ്വീകരിക്കില്ലെന്ന് ഉറപ്പായപ്പോൾ ശേഷഗിരി തന്നിഷ്ടപ്രകാരം പ്രവർത്തിക്കാൻ തീരുമാനിച്ചു. ചാന്ദിനിയുമായി ഒളിച്ചോടാനാണ് അയാൾ നിശ്ചയിച്ചത്. അയാളുടെ തീരുമാനത്തെ പൂർണ്ണമനസ്സോടെ ചാന്ദിനിയും പിന്തുണച്ചു. കലക്കം തെളിയുമ്പോൾ കൊടുവായൂരിലേക്കുതന്നെ മടങ്ങാനും അവർ തീരുമാനിച്ചു.

പിറ്റേന്ന് പുലർച്ചെ ശേഷഗിരിയും ചാന്ദിനിയും കൊടുവായൂരിൽനിന്ന് പാലക്കാട്ടേയ്ക്ക് ബസ്സുകയറി. ഉച്ചയോടുകൂടി അവർ പഴനിയിൽ എത്തിച്ചേർന്നു. വെങ്കിടേശ്വരാലോഡ്ജിൽ നാലു ദിവസം ആഹ്ലാദതിമർപ്പോടെ അവർ താമസിച്ചു. തുടർന്ന് അവർ മധുരയിൽ എത്തി. മീനാക്ഷിയമ്മൻ ലോഡ്ജിൽ അവർ ഒരാഴ്ച താമസിച്ചു.

നാട്ടിലെ വിശേഷങ്ങളെല്ലാം ശേഷഗിരി ദിവസേന സുഹൃത്തായ രാമനാഥനിൽനിന്ന് അറിഞ്ഞുകൊണ്ടിരുന്നു. വിവരം അറിഞ്ഞ് നാട്ടിൽ എത്തിയ ഏട്ടൻമാർ മൂന്നാംദിവസം തിരിച്ചുപോയി. മൂന്നുദിവസം വീട്ടിൽത്തന്നെ ഇരുന്ന മീനാംബാൾ ഇപ്പോൾ സ്കൂളിലേയ്ക്ക് പോകുന്നു. അമ്മ യാതൊന്നും സംഭവിക്കാത്തതുപോലെയാണ് പെരുമാറുന്നതെന്നും രാമനാഥൻ പ്രത്യേകം പറഞ്ഞു. ചാന്ദിനിയുടെ വീട്ടിൽ വിശേഷങ്ങളൊന്നുമില്ലെന്നും അയാൾ പറഞ്ഞു.

മധുരയിൽനിന്ന് അവർ കന്യാകുമാരിയിലേക്കാണ് പോകുന്നത്. അവിടെ അവർ പത്തു ദിവസം താമസിച്ചു.

ശേഷഗിരിയും ചാന്ദിനിയും ഇരുപത്തിരണ്ടാംദിവസം കൊടുവായൂരിൽ മടങ്ങിയെത്തി. അമ്മയെ നേരിടാൻ മടിച്ച ശേഷഗിരി ചാന്ദിനിയുടെ

വീട്ടിൽ എത്തി. കാർത്തിക തുറന്ന മനസ്സോടെ മകളേയും മരുമകനേയും സ്വീകരിച്ചു. കാൽതൊട്ടു നമസ്ക്കരിച്ച അവരെ രാധാകൃഷ്ണൻനായർ അനുഗ്രഹിച്ചു. രോഗംകൊണ്ട് പരവശനായ അയാൾ നിശ്ശബ്ദനായി കരയുകയും ചെയ്തു. തേങ്ങലുകൾക്കുശേഷം അയാൾ അവ്യക്തമായി പറഞ്ഞു:

"വിവാഹം മനസ്സിലാണ് സംഭവിക്കേണ്ടത്. പരസ്പരം സ്നേഹിച്ചും വിശ്വസിച്ചും ജീവിക്കുക."

അച്ഛൻ സ്വന്തം ജീവിതത്തെക്കുറിച്ച് ചിന്തിക്കുകയാണെന്ന് തിരിച്ചറിഞ്ഞ ചാന്ദിനി ശേഷഗിരിയുമായി മുറിയിൽനിന്നിറങ്ങി.

ശേഷഗിരിയും ചാന്ദിനിയും മടങ്ങിയെത്തിയ വിവരം പെട്ടെന്നുതന്നെ ഗ്രാമത്തിൽ പരന്നു. വാസ്തവം അറിയാൻ പലരും കാർത്തികയെ സമീപിച്ചു. മകളേയും മരുമകനേയും അവർ ഗ്രാമക്കാരുടെ മുമ്പിൽ നിർത്തി. വിവരം അറിഞ്ഞ മീനാംബാൾ യാതൊന്നും സംഭവിക്കാത്തതുപോലെ പെരുമാറി. എങ്കിലും അവളുടെ മനസ്സിന്റെ ദാർഢ്യം പതുക്കെപ്പതുക്കെ കുറഞ്ഞുതുടങ്ങി.

മൂന്നാംദിവസം ഉച്ചയോടെ മീനാംബാൾ കാർത്തികയുടെ വീട്ടിൽ എത്തി. അമ്മയെക്കണ്ട് അമ്പരന്നു നിന്ന ശേഷഗിരിയോട് അവൾ പറഞ്ഞു;

"സംഭവങ്ങളുടെ ന്യായാന്യായങ്ങളെക്കുറിച്ച് ഇനി ചിന്തിച്ചിട്ടു കാര്യമില്ല. ഭാര്യവീട്ടിൽ തിന്നിരിക്കുക ആണത്തമല്ല. നിന്നേയും ചാന്ദിനിയേയും വീട്ടിലേക്ക് കൊണ്ടുപോകാനാണ് ഞാൻ വന്നത്."

കാലിൽ വീണു നമസ്ക്കരിച്ച ശേഷഗിരിയേയും ചാന്ദിനിയേയും നിറഞ്ഞ മനസ്സോടെ മീനാംബാൾ അനുഗ്രഹിച്ചു. അവർ അപ്പോൾത്തന്നെ വീട്ടിലേക്ക് പുറപ്പെടുകയും ചെയ്തു. ശേഷഗിരിയുടെ വിവാഹം ഗ്രാമക്കാരുടെ ആഘോഷമാക്കണമെന്ന് മീനാംബാൾ കരുതിയതാണ്. അതിനുള്ള അവസരമാണ് അവൾക്ക് നഷ്ടപ്പെട്ടത്. എങ്കിലും നാട്ടുകാർക്കും ബന്ധുക്കൾക്കും സദ്യനൽകി മീനാംബാൾ ശേഷഗിരിയുടെ വിവാഹത്തെ ആഘോഷിച്ചു.

കൊടുവായൂരിൽ തിരിച്ചെത്തിയ ശേഷഗിരി വീണ്ടും വിഘ്നേശ്വരൻ കോവിലിലെ ശാന്തിക്കാരനായി.

ശാന്തമായി നീങ്ങേണ്ടതല്ലല്ലോ ശേഷഗിരിയുടെ ജീവിതം. ചിട്ടപ്പടി കാര്യങ്ങൾ നടന്നിരുന്നുവെങ്കിൽ നമുക്ക് ഈ കഥ പറയേണ്ടിവരില്ല. ഇനി നമ്മൾ ശേഷഗിരിയുടേയും ചാന്ദിനിയുടേയും ജീവിതത്തിന്റെ വഴിത്തിരിവിലേക്കാണ് പ്രവേശിക്കുന്നത്.

ശേഷഗിരിയുടെ വിവാഹം കഴിഞ്ഞ് മൂന്നാംമാസം കനകാംബാൾ മരിച്ചു. അതോടെ അവരുടെ ചിറ്റൂരിലെ വീടിനും കനത്ത ബാങ്ക് നിക്ഷേപത്തിനും ഏക അവകാശി അയാളായി. ബലിയടിയന്തരങ്ങൾ കഴിയുന്നതുവരെ ശേഷഗിരി ചിറ്റൂരിലായിരുന്നു. പിന്നീട് വീട്ടിൽ എത്തിയ അയാൾ സമ്പ

ന്നനായി തീർന്നതിന്റെ ആവേശത്തോടെ ചാന്ദിനിയോട് കാര്യങ്ങളെല്ലാം വിസ്തരിച്ചു.

രാത്രി ശേഷഗിരിയുടെ നെഞ്ചിൽ മുഖം ചേർത്തുകിടന്ന ചാന്ദിനി പറഞ്ഞു:

"ഇപ്പോൾ നിങ്ങൾ ലക്ഷപ്രഭുവാണ്. ചെറിയമ്മയുടേയും അച്ഛന്റേയും പണമെല്ലാം നിങ്ങൾക്കാണ്. രണ്ടു വീടുകളുടെ ഉടമയുമാണ് നിങ്ങൾ. നിങ്ങൾ ഉപേക്ഷിച്ചാൽ ഞാൻ തെരുവാധാരമാകും. ഇനി നിങ്ങൾ എന്റെ കാര്യവും ശ്രദ്ധിക്കണം."

ചാന്ദിനിയുടെ വാക്കുകളെ അവഗണിച്ച ശേഷഗിരി പതുക്കെ ചോദിച്ചു:

"നീ എന്താണ് പറയുന്നത്?"

കിടക്കയിൽ എണീറ്റിരുന്ന ചാന്ദിനി ശബ്ദം കനപ്പിച്ചു പറഞ്ഞു:

"എന്റെ സൗന്ദര്യം കണ്ടാണ് നിങ്ങൾ എന്നെ ഇഷ്ടപ്പെട്ടത്. കൂടുതൽ സൗന്ദര്യമുള്ള മറ്റൊരുത്തിയെ കണ്ടാൽ നിങ്ങൾ അവളുടെ കൂടെക്കൂടാം. ആണുങ്ങളെ പൂർണ്ണമായും വിശ്വസിക്കാൻ കഴിയില്ല. അതുകൊണ്ട് ഒരു വീടും കുറേ പണവും എന്റെ പേർക്ക് വേണം."

ദേഷ്യത്തോടെ എണീറ്റ ശേഷഗിരി പറഞ്ഞു:

"നിന്റെ സൗന്ദര്യം കണ്ടിട്ടൊന്നുമല്ല ഞാൻ നിന്നെ ഇഷ്ടപ്പെട്ടത്. നീ എന്റെ സ്വത്തിനേയും പണത്തേയുമാണ് സ്നേഹിച്ചത്. സത്യം തുറന്നു പറഞ്ഞതിന് നിന്നോട് എനിക്ക് നന്ദിയുണ്ട്. എന്റെ സ്വത്തിനും പണത്തിനും നീ തന്നെയാണ് അവകാശി. അതെല്ലാം എന്റെ കാലശേഷം മാത്രമായിരിക്കും നിനക്കു കിട്ടുക."

ശേഷഗിരി ചാന്ദിനിയെ മയപ്പെടുത്താൻ ശ്രമിച്ചു.

"എനിക്ക് സ്വത്തും പണവുമാണ് വലുത്. ആ സത്യം ഞാൻ തുറന്നുപറഞ്ഞെന്നു മാത്രം. ഒരു പെണ്ണിന്റെ കൂടെ ഇറങ്ങിയ ആൾ മറ്റൊരു പെണ്ണിന്റേയും കൂടെ പോകാം. സ്വത്തും പണവും എന്റെ പേർക്ക് തന്നതിനുശേഷം മതി ഇനി നമുക്ക് ദാമ്പത്യം."

കട്ടിലിൽനിന്ന് തലയിണ എടുത്ത അവൾ പുതപ്പ് നിലത്തു വിരിച്ചു കിടന്നു. ശേഷഗിരി സാന്ത്വനിപ്പിക്കാൻ ശ്രമിച്ചെങ്കിലും അവൾ അയാളുടെ വാക്കുകളെ അവഗണിച്ചു.

ശേഷഗിരിയും ചാന്ദിനിയും തമ്മിലുള്ള വേറിട്ടുള്ള കിടത്തം നാലു ദിവസം നീണ്ടുനിന്നു. അഞ്ചാംദിവസം അവൾ അമ്മയുടെ വീട്ടിൽ എത്തി. രാത്രിയിലും അവൾ ശേഷഗിരിയുടെ അടുത്തെത്തുന്നില്ല. മരുമകളുടേയും മകന്റേയും നിശ്ശബ്ദമായ പെരുമാറ്റങ്ങളെ മീനാംബാൾ ശ്രദ്ധിച്ചുകൊണ്ടിരുന്നു. ചാന്ദിനി പടി ഇറങ്ങിയപ്പോൾ അവൾ കാര്യമറിയാൻ ശേഷഗിരിയെ

സമീപിച്ചു. അമ്മയോട് അയാൾ എല്ലാം തുറന്നുപറയുന്നു.

വിവരമറിഞ്ഞ മീനാംബാൾ മന:ക്ഷോഭത്തെ ഉള്ളിൽ ഒതുക്കിപ്പറഞ്ഞു:

“സ്വത്തും പണവും തന്റെ പേർക്ക് വേണമെന്നു പറയുന്ന ഒരു പെണ്ണിനേയും വിശ്വസിക്കരുത്. പണക്കാരിയായാൽ അവൾ നിന്നെ പുറന്തള്ളും. പിന്നെ നിന്റെ ജീവിതം പെരുവഴിയിലാകും.”

മീനാംബാളുടെ വാക്കുകൾ ശേഷഗിരിയുടെ മനസ്സിലേക്ക് ആഴത്തിൽ ഇറങ്ങിച്ചെന്നു. അതുകൊണ്ട് അയാൾ ചാന്ദിനിയുമായി ഒരു ഒത്തുതീർപ്പിനും തയ്യാറായില്ല.

ഇനി നമുക്ക് ചാന്ദിനിയുടെ സാഹചര്യത്തെ പരിശോധിക്കാം.

ചാന്ദിനിയുടെ തീരുമാനം ശരിയാണെന്ന് കാർത്തിക വിശ്വസിച്ചു. മകളെ ശാസിച്ച് ഒതുക്കാൻ ശ്രമിച്ച രാധാകൃഷ്ണൻ നായരെ രൂക്ഷമായ നോട്ടംകൊണ്ട് കാർത്തിക നിശ്ശബ്ദനാക്കി. ഭാര്യാ ഭർത്തൃബന്ധത്തിൽ വസ്തുവഹകളുടെ വീതംവെയ്പ്പുകൾ അനാവശ്യമാണെന്ന് അയാൾ എടുത്തുപറഞ്ഞു.

കാര്യങ്ങൾ എളുപ്പത്തിൽ അവസാനിക്കുമെന്നാണ് ചാന്ദിനി കരുതിയത്. തന്റെ ആവശ്യങ്ങളെ അംഗീകരിച്ച് ക്ഷമാപണത്തോടെ ശേഷഗിരി വരുമെന്ന് അവൾ കരുതി. അവളെ കാണുമ്പോഴെല്ലാം അയാൾ പുഞ്ചിരിക്കുക പതിവാണ്. എങ്കിലും യാതൊരു വിട്ടുവീഴ്ചയ്ക്കും ശേഷഗിരി തയ്യാറായില്ല. ചാന്ദിനിയും തന്റെ തീരുമാനത്തിൽനിന്ന് പിന്മാറുന്നില്ല.

പതിനഞ്ചാം ദിവസം മീനാംബാൾ കാർത്തികയെ തിരഞ്ഞെത്തി. യാതൊരു മുഖവുരയും കുടാതെ അവൾ കാര്യത്തിലേക്കു കടന്നു.

“എന്റെ മകന്റെ സ്വത്തും പണവും അവന്റെ ഭാര്യയ്ക്കും മക്കൾക്കും തന്നെയാണ്. പെൺകുട്ടികൾ ഭർത്താവിന്റെ മനസ്സറിഞ്ഞ് ജീവിക്കണം. അനാവശ്യമായ പിടിവാശി പ്രശ്നങ്ങളെ അവസാനിപ്പിക്കില്ല.”

കാർത്തിക ചാന്ദിനിയെ തള്ളിപ്പറയാൻ തയ്യാറായില്ല.

“എന്റെ മകൾ സ്വന്തം സുരക്ഷിതത്വം നോക്കിയതിൽ തെറ്റൊന്നുമില്ല. പെണ്ണിന്റെ സൗന്ദര്യത്തിൽ മയങ്ങുന്ന ആണുങ്ങളെ പൂർണ്ണമായും വിശ്വസിക്കരുത്. അയാൾ മറ്റൊരു സുന്ദരിയെ സ്വീകരിച്ചെന്നിരിക്കും.”

“എവിടേയും നഷ്ടം സ്ത്രീയ്ക്കാണ്. അത് അമ്മയും മകളും ഓർമ്മിക്കണം.”

ഇത്തവണ ചാന്ദിനിയാണ് മീനാംബാളെ നേരിടുന്നത്. നഷ്ടം ഒഴിവാക്കാനാണ് താൻ ഭർത്താവിന്റെ സ്വത്തിന് അവകാശം പറഞ്ഞതെന്ന് അവൾ എടുത്തുപറഞ്ഞു. മകനെ നിലയ്ക്ക് നിർത്താനും നല്ലവഴിയ്ക്ക് നടത്താനും തനിക്ക് കഴിയുമെന്ന് മീനാംബിക സൂചിപ്പിച്ചു.

തിരിച്ചു നടക്കുമ്പോൾ മീനാംബിക ചാന്ദിനിയോടു പറഞ്ഞു:

"നിന്നോടുള്ള അവന്റെ ആർത്തിയെല്ലാം അവസാനിച്ചു കഴിഞ്ഞു. ഇനി എന്തുചെയ്യണമെന്ന് എനിക്കറിയാം. രണ്ടാഴ്ച ഞാൻ സമയം തരുന്നു. അതിനുള്ളിൽ നീ വേണ്ടതുപോലെ തീരുമാനിക്കുക. അല്ലെങ്കിൽ ഞാനവന് വേറൊരു പെണ്ണിനെ കണ്ടെത്തും."

ശേഷഗിരിയ്ക്ക് തന്നെ ഒഴിവാക്കാനാവില്ലെന്ന തോന്നലാണ് ചാന്ദിനിക്ക് ഉണ്ടായിരുന്നത്. വാശിക്കാരനാണെങ്കിലും അയാൾ സ്നേഹം നിറഞ്ഞവനാണ്. കുറഞ്ഞ ദിവസങ്ങൾക്കൊണ്ടുതന്നെ അയാളുടെ സ്വഭാവ വിശേഷങ്ങളേയും അവൾ തിരിച്ചറിഞ്ഞു. അവൾ ആവശ്യപ്പെടുന്ന സാധനങ്ങളെല്ലാം ശേഷഗിരി ഉടനടി വാങ്ങിച്ചുകൊടുത്തിരുന്നു.

ശേഷഗിരിയുടേയും ചാന്ദിനിയുടേയും സുഹൃത്തുക്കൾ അവരുടെ അകൽച്ചയെ ഇല്ലാതാക്കാൻ ശ്രമിച്ചു. ചാന്ദിനിയുടെ ദുർവാശി അവരുടെ ഇടപെടലുകളെ ഫലശൂന്യമാക്കി.

ശേഷഗിരി തനിച്ചും ചാന്ദിനിയെ സമീപിക്കുകയുണ്ടായി. വാതിൽക്കൽനിന്ന അവളോട് മൊപ്പഡിൽ നിന്നിറങ്ങിയ അയാൾ പറഞ്ഞു:

"നീ വാശിപിടിച്ച് നമ്മുടെ ജീവിതത്തെ നശിപ്പിക്കരുത്. എന്റെ സ്വത്തെല്ലാം നിനക്കും മക്കൾക്കും തന്നെയാണ്. നീ വീട്ടിലേക്കു വരണം. അമ്മ വാശിക്കാരിയാണ്."

അയാളുടെ വാക്കുകൾക്ക് ചെവികൊടുക്കാതെ ചാന്ദിനി മുഖം തിരിച്ചു നടന്നു. പിന്നീട് ഒരിക്കലും ശേഷഗിരി ചാന്ദിനിയെ സമീപിക്കുന്നില്ല. വിവരം അറിഞ്ഞുവന്ന രേവതിയും ചാന്ദിനിയുടെ തീരുമാനത്തെ പിന്തുണച്ചു. അപ്പോഴും മകളുടെ ഭാവിയെ ഓർത്ത് രാധാകൃഷ്ണൻനായർ അസ്വസ്ഥനായി. അയാളുടെ വാക്കുകളെ ആരും പരിഗണിച്ചില്ല.

ശേഷഗിരി പടികയറി വരുമെന്ന പ്രതീക്ഷയിൽ ചാന്ദിനി ഓരോ ദിവസവും കാത്തിരുന്നു. ഇപ്പോൾ അയാളുടെ വരവുപോക്കുകളെക്കുറിച്ച് അവൾക്ക് വ്യക്തമായ ധാരണയൊന്നുമില്ല. അവളുടെ പതിമൂന്നു ദിവസങ്ങൾ പ്രക്ഷുബ്ധമായാണ് കടന്നുപോയത്. പതിനാലാം ദിവസം കടുംപിടുത്തങ്ങൾ ഉപേക്ഷിച്ച് അവൾ ശേഷഗിരിയുടെ വീട്ടിലേക്ക് പോകാൻ തയ്യാറായതാണ്. ജീവിതകാലം മുഴുക്കെ ശേഷഗിരിയുടെ മുമ്പിൽ അപമാനത്തോടെ കഴിയേണ്ടിവരുമെന്ന് അവൾക്കു തോന്നി. അതുകൊണ്ട് അവൾ പഴയ തീരുമാനത്തിൽത്തന്നെ ഉറച്ചുനിന്നു.

പതിനഞ്ചാം ദിവസം പുലർച്ചെ എണീറ്റ ചാന്ദിനി ധൃതിപ്പെട്ട് വാതിൽ തുറന്ന് ഗ്രാമപാതയിലേക്ക് ഇറങ്ങി. ശേഷഗിരിയുടെ അടച്ചുപൂട്ടിയ വീടിനെയാണ് അവൾ കണ്ടത്. മീനാംബാൾ പറഞ്ഞത് നടപ്പിലാക്കുമെന്ന തോന്നൽ അവൾക്കുണ്ടായി. തന്റെ തീരുമാനത്തിൽ ഉറച്ചുനിന്ന അവൾ എന്തും നേരിടാൻ തയ്യാറായി.

നാലുദിവസം കഴിഞ്ഞാണ് ശേഷഗിരിയും മീനാംബാളും ഗ്രാമത്തിലേക്ക് മടങ്ങിവരുന്നത്. ഇപ്പോൾ അവരുടെ കൂടെ ചില ബന്ധുക്കളെല്ലാമുണ്ട്. പിന്നീട് ശേഷഗിരിയെപ്പറ്റി കൂടുതൽ വിവരങ്ങൾ അവൾ അറിഞ്ഞു. താരേക്കാടിലെ മഹാലക്ഷ്മിയെ മീനാംബാൾ മകനുവേണ്ടി കണ്ടെത്തിയിരിക്കുന്നു. നാലു പെൺമക്കളിൽ മൂത്തവളാണ് മഹാലക്ഷ്മി. കൊടിയ ദാരിദ്ര്യത്തിൽനിന്ന് രക്ഷപ്പെടാനുള്ള അവസരമാണ് അവളുടെ മുമ്പിൽ തെളിഞ്ഞിരിക്കുന്നത്. അച്ഛനായ മഹാദേവയ്യർ കൂടുതലൊന്നും ചിന്തിക്കാതെ ശേഷഗിരിയുമായി മകളുടെ വിവാഹം നടത്താൻ തീരുമാനിച്ചു.

ഇപ്പോൾ ചാന്ദിനി തന്നെത്തന്നെയാണ് കുറ്റക്കാരിയായി കാണുന്നത്. പക്ഷേ അവളുടെ മുമ്പിൽ സമാധാനത്തിന്റെ വാതിലുകൾ എല്ലാം അടഞ്ഞിരിക്കുന്നു. തുടർന്ന് അവൾ മനഃസ്സമാധാനത്തിനുവേണ്ടി രേവതിയുടെ വീട്ടിലേയ്ക്ക് മാറി താമസിച്ചു. കുട്ടിക്കാലത്ത് വലിയമ്മയുടെ വീട്ടിൽ അവധിക്കാലത്ത് താമസിക്കാൻ അവൾ വളരെ അധികം ഇഷ്ടപ്പെട്ടിരുന്നു. എന്നാൽ ഇപ്പോൾ അവൾ വല്ലാത്ത അസ്വസ്ഥതയാണ് അനുഭവിച്ചത്. മനസ്സ് മ്ലാനമായതോടെ അവളുടെ സംസാരവും കുറഞ്ഞു.

ചാന്ദിനിയുടെ ജീവിതത്തെ വീണ്ടും ദുരന്തങ്ങൾ വേട്ടയാടുന്നു. മകളുടെ പ്രതീക്ഷാശൂന്യമായ ഭാവിയെകണ്ട് രാധാകൃഷ്ണൻ നായർ രാവുപകലുകളിൽ മുഴുക്കെ അസ്വസ്ഥനായി. വീണ്ടും അതിശക്തമായ ആക്രമണമാണ് രോഗം നടത്തിയത്. അതോടെ അയാളുടെ വലതുവശം പൂർണ്ണമായും തളർന്നു. വാക്കുകൾ ഉച്ചരിക്കാനാവാതെ അയാൾ വല്ലാതെ പ്രയാസപ്പെട്ടു.

രാധാകൃഷ്ണൻനായരെ ആശുപത്രിയിൽ പ്രവേശിപ്പിച്ചതിനുശേഷമാണ് ചാന്ദിനി വിവരങ്ങൾ എല്ലാം അറിയുന്നത്. കഞ്ചിക്കോട്ടുള്ള ആയുർവ്വേദാശുപത്രിയിൽ രാധാകൃഷ്ണൻനായർ രണ്ടാഴ്ച കിടന്നു. കാർത്തികയും ചാന്ദിനിയും അയാളെ ചിട്ടതെറ്റിക്കാതെ ശുശ്രൂഷിച്ചു.

ഇനി നമുക്ക് ശേഷഗിരിയുടെ ജീവിതത്തിലേക്ക് മടങ്ങിവരാം.

മഹാലക്ഷ്മിയുമായുള്ള ശേഷഗിരിയുടെ വിവാഹം ദിവസവും മുഹൂർത്തവും നിശ്ചയിച്ചതാണ്. എന്നാൽ അതു നടന്നില്ല. വിവാഹത്തിന്റെ തലേന്ന് വീട്ടിൽ നിന്നിറങ്ങിയ ശേഷഗിരി പിന്നീട് കൊടുവായൂരിലേക്ക് മടങ്ങുന്നില്ല. താൻ കാശിയിലേയ്ക്ക് പോകുകയാണെന്ന് അയാൾ അമ്മയ്ക്ക് കുറിപ്പെഴുതിവെച്ചിരുന്നു. തന്റെ മനസ്സിൽ ഇപ്പോഴും ചാന്ദിനിയാണുള്ളതെന്നും അയാൾ വ്യക്തമാക്കി.

ഇനി നമ്മൾ ചാന്ദിനിയിലേക്ക് മടങ്ങുകയാണ്. രാധാകൃഷ്ണൻനായരുടെ ചികിത്സ സ്വകാര്യ ആശുപത്രിയിൽനിന്ന് സർക്കാർ ആശുപത്രിയിലേക്ക് മാറി. കനത്ത സാമ്പത്തിക ബാദ്ധ്യത താങ്ങാൻ അവർക്കു കഴിഞ്ഞില്ല. രണ്ടുമാസം ആശുപത്രിയിൽ കിടന്നെങ്കിലും അയാൾക്ക് എണീ

റ്റിരിക്കാനും സംസാരിക്കാനും കഴിഞ്ഞില്ല. ഒടുവിൽ കാർത്തിക ചികിത്സ അവസാനിപ്പിക്കാൻ തീരുമാനിച്ചു.

ചാന്ദിനിയും കാർത്തികയും വീണ്ടും കൊടുവായൂരിൽ മടങ്ങിയെത്തി. നാട്ടുകാരുടെ പരിഹാസവാക്കുകളെ ചാന്ദിനി പൂർണ്ണമായും അവഗണിച്ചു. അവളുടെ അലസ നിമിഷങ്ങളിൽ ശേഷഗിരി നിറപുഞ്ചിരിയോടെ തെളിഞ്ഞു. ഇപ്പോൾ അവൾ അയാളുടെ നന്മകളെ കണ്ടു തുടങ്ങുന്നു.

കഥ പറഞ്ഞു നിർത്തിയ ക്ഷത്രജൻ തുടർന്നു:

ചാന്ദിനി ഇപ്പോഴും ശേഷഗിരിക്കുവേണ്ടി കാത്തിരിക്കുകയാണ്. കാശിയിലേക്ക് പോയ ശേഷഗിരി പിന്നീട് ഒരിക്കലും നാട്ടിലേക്ക് മടങ്ങിവരുന്നില്ല.

കഥപറഞ്ഞു തീർത്ത ക്ഷത്രജൻ മൂന്നാം പ്രതിമയുടെ മുമ്പിൽ വിനീതനായി നിന്നു. അയാളുടെ കഥകൾ കേട്ട് സംതൃപ്തയായ മൂന്നാം പ്രതിമ ദിവ്യാനുഗ്രഹത്തിനുവേണ്ടി ആകാശത്തിലേയ്ക്ക് കൈകൾ ഉയർത്തി. അദൃശ്യതയിൽനിന്ന് ദിവ്യമായ ചെപ്പിനെ സ്വീകരിച്ച മൂന്നാം പ്രതിമ ക്ഷത്രജനോടു പറഞ്ഞു:

"ക്ഷത്രജന്റെ കഥകൾ എന്നെ സംതൃപ്തയാക്കിയിരിക്കുന്നു. ഈ ചെപ്പിനുള്ളിൽ ദിവ്യമായ ഔഷധമുണ്ട്. എത്ര ഉപയോഗിച്ചാലും തീരാത്ത ഔഷധമാണിത്. ഈ ഔഷധം ശരീരത്തിൽ പുരട്ടിയാൽ ആർക്കും നിന്നെ കാണാൻ കഴിയില്ല."

ഭയഭക്തിയോടെ മൂന്നാം പ്രതിമയിൽനിന്ന് ക്ഷത്രജൻ ദിവ്യമായ ഔഷധത്തേയും ചെപ്പിനേയും സ്വീകരിക്കുന്നു. മുമ്പോട്ടുനടന്ന അയാൾ നാലാം പ്രതിമയുടെ അടുത്തെത്തി. നാലാം പ്രതിമയുടെ അനുഗ്രഹത്തിനുവേണ്ടി അയാൾ നിറകണ്ണുകളോടെ പ്രാർത്ഥിച്ചു.

ക്ഷത്രജന്റെ മനസ്സറിയാൻ വേണ്ടി നാലാം പ്രതിമ ചോദിച്ചു:

"ലോകത്തിലെ ഏറ്റവും വലിയ വിഡ്ഢി ആരാണ്?"

ഒരു നിമിഷം അമ്പരന്നു നിന്ന ക്ഷത്രജൻ പറഞ്ഞു:

"തന്നേയും കാലത്തേയും അറിയാത്ത മനുഷ്യനാണ് ലോകത്തിലെ ഏറ്റവും വലിയ വിഡ്ഢി. തന്നേയും കാലത്തേയും അറിയുന്നവൻ തന്റെ സ്വത്വത്തെ കാലാതീതമാക്കുന്നു. അതറിയാത്തവൻ മൃഗത്തെപ്പോലെ ജീവിച്ചു മരിക്കുന്നു. അവൻ യാതൊന്നും പുതുതായി സൃഷ്ടിക്കുന്നില്ല. തലമുറകളായി ചെയ്യുന്ന സമ്പ്രദായങ്ങളെ അവൻ ആവർത്തിച്ചു ചെയ്യുന്നു. സ്രഷ്ടാവായ മനുഷ്യനാണ് മരണത്തേയും കാലത്തേയും അതിജീവിക്കാനാകുക. ചിന്തയുടേയും വിവേകത്തിന്റേയും സ്വത്വമാണ് പൂർണ്ണ മനുഷ്യൻ. മറ്റുള്ളവർ വെറും ആൾക്കൂട്ടം മാത്രമാണ്. ആൾക്കൂട്ടം ചിന്തയുടേയും വിവേകത്തിന്റേയും വക്താക്കളല്ല. അവരുടെ പ്രശ്നം വയറും ലൈംഗിക

തയുമാണ്. അതുകൊണ്ട് തന്നേയും കാലത്തേയും അറിയാത്തവനെ ഞാൻ വിഡ്ഢിയാണെന്നു പറയും."

നാലാം പ്രതിമ സംതൃപ്തിയോടെ പുഞ്ചിരിച്ചപ്പോൾ ക്ഷത്രജൻ വീണ്ടും കഥ പറഞ്ഞുതുടങ്ങി.

ഇത്തവണ ജ്ഞാനാംബിക വീണ്ടും കഥപറയാൻ എത്തുന്നു. തന്റെ മനസ്സിലെ കഥകളുടെ ഭാരത്തെ ഇറക്കിവെയ്ക്കാൻ തയ്യാറായ ജ്ഞാനാംബിക കഥ പറഞ്ഞുതുടങ്ങി.

"മിഥ്യയും സങ്കല്പവും യാഥാർത്ഥ്യവും കഥകളിൽ ഉണ്ടാവണമെന്ന് ഞാൻ വിശ്വസിക്കുന്നു. തികച്ചും സാമ്പ്രദായിക വിശ്വാസിയാണ് ഞാൻ. ഭൂതകാലത്തിലെ അനേകം ജന്മങ്ങളെ നമ്മൾ വർത്തമാനകാലായി അനുഭവിക്കുന്നു. മരണത്തിനുശേഷം വീണ്ടും നമ്മൾ ജനിക്കുന്നു. മനുഷ്യരും ജീവികളും നിരന്തരം പുനർജ്ജനിക്കുകയാണ്. ഇനി ഞാൻ പറയുന്നത് പുനർജ്ജന്മ കഥകളാണ്. എന്റെ കഥകളെ ഗൗരവത്തോടെ കാണണമെന്ന് ഞാൻ പ്രത്യേകം അപേക്ഷിക്കുന്നു."

ലേഖനം

# വർഗ്ഗസമരചരിത്രവും സാമ്പത്തിക മനുഷ്യനും

**ജെയ്സൺ**

'കമ്മ്യൂണിസ്റ്റ് അധികാരവാഴ്ച ലോകത്ത് നിലനിൽക്കുന്നുണ്ടെങ്കിലും അത് സജീവവും ആകർഷകവുമായ ആശയത്തെ പ്രതിനിധാനം ചെയ്യാതായിരിക്കുന്നു' എന്ന ധാരണ അറുപതുകളുടെ ആരംഭത്തിൽത്തന്നെ ബുദ്ധിജീവികളിൽ വേരുറയ്ക്കാൻ തുടങ്ങിയിരുന്നു. മാർക്സിസത്തോടുള്ള അവിശ്വാസമായാരംഭിച്ച് ആധുനികതയോടുള്ള നിഷേധമായി അത് വളർന്നു. വ്യവസായാനന്തരയുഗത്തിൽ വർഗ്ഗസമരം തിരോഭവിച്ചതായി അവർ വാദിച്ചു. സ്വാഭാവികമായും അത് ചരിത്രത്തിന്റെ അന്ത്യമായി വ്യാഖ്യാനിയ്ക്കപ്പെട്ടു. യഥാർത്ഥത്തിൽ മാർക്സിസത്തിന്റെ അന്ത്യം പ്രഖ്യാപിയ്ക്കാനാണവർ ആഗ്രഹിച്ചത്. യാഥാസ്ഥിതിക മാർക്സിസ്റ്റുകളെപ്പോലെ 'വലതുപക്ഷ ബുദ്ധിജീവികൾ' എന്ന പരിഹാസ വിശേഷണം നൽകി ഈ വാദത്തിൽനിന്നൊഴിഞ്ഞു മാറുവാൻ നവ മാർക്സിസ്റ്റുകൾക്കാകുമായിരുന്നില്ല. വ്യവസായാനന്തര യുഗമെന്ന സംജ്ഞതന്നെ തള്ളിക്കളഞ്ഞുകൊണ്ടും സോഷ്യലിസ്റ്റ് പരീക്ഷണം ബോധപൂർവ്വം നടത്തുമ്പോഴുണ്ടാകുന്ന പിഴവുകളും കുറ്റങ്ങളും തിരിച്ചറിയുമ്പോൾതന്നെ, വർഗ്ഗരഹിതസമൂഹം കമ്യൂണിസത്തിലേ സാധ്യമാകൂ എന്നു വാദിച്ചുകൊണ്ടും സമകാലികലോകത്തിൽ മാർക്സിസത്തിന്റെ പ്രസക്തി വർദ്ധിയ്ക്കുകയാണ് ചെയ്തിട്ടുള്ളതെന്ന് സ്ഥാപിയ്ക്കാനാണവർ ശ്രമിച്ചത്.

ഈ രണ്ടു വാദങ്ങളും ഏറ്റുമുട്ടുന്നതായി പുറമേ തോന്നുമെങ്കിലും അകമേ ഒരേ ഞാണിൽനിന്നുതന്നെ പുറപ്പെട്ട രണ്ടു ശരങ്ങളാണവ. കാരണം, ഇരു വിഭാഗവും വർഗ്ഗരഹിതസമൂഹത്തെ ചരിത്രത്തിന്റെ അന്ത്യമായി കരുതുന്നു. രണ്ടിന്റെയും അടിസ്ഥാനം ചരിത്രത്തിന്റെ മാർക്സിയൻ രീതിശാസ്ത്രംതന്നെയാണ്. അതുകൊണ്ടുതന്നെ മാർക്സിയൻ ചരിത്രരീതിശാസ്ത്രത്തെ വിശകലനം ചെയ്തുകൊണ്ടേ ഈ പ്രശ്നത്തെ യഥാർത്ഥത്തിൽ വിലയിരുത്താൻ സാധിയ്ക്കൂ.

മൃതവസ്തുതകളുടെ വിവരപ്പട്ടിക എന്ന നിലയിൽനിന്നും പുതിയ വീക്ഷണത്തോടെ ലോകത്തെ നോക്കിക്കാണാൻ ചരിത്രത്തെ കെല്പുള്ളതാക്കിയെന്നതാണ് മാർക്സിസ്റ്റ് രീതിശാത്രത്തിന്റെ ചരിത്രരചനയിലെ സംഭാവന. മാർക്സിന്റെ 'ചരിത്രം' ആരംഭിയ്ക്കുന്നത് 'ഉപജീവനോപാധികൾ ഉല്പാദിപ്പിയ്ക്കാൻ തുടങ്ങുന്ന മനുഷ്യനിൽ

നിന്നാണ്. മാർക്സ് പറയുന്നു: 'ഞങ്ങൾ ആരംഭമായെടുക്കുന്ന പൂർവ്വപക്ഷങ്ങൾ സ്വേച്ഛാപരമായി എടുത്തിട്ടുള്ളവയല്ല, മാമൂൽ പ്രമാണങ്ങളുമല്ല. യഥാർത്ഥപൂർവ്വപക്ഷങ്ങളാണവ... ജീവനുള്ള മനുഷ്യവ്യക്തികൾ നിലനിൽക്കുന്നുവെന്നതാണ് തീർച്ചയായും മാനവചരിത്രത്തിന്റെയാകെത്തന്നെ പൂർവ്വപക്ഷം... ബോധവും മനനവുമെന്നല്ല, ഇഷ്ടമുള്ളതെന്തുംവെച്ച് മനുഷ്യരെ തിര്യക്കുകളിൽനിന്നു വേർതിരിയ്ക്കാൻ പറ്റും. അവർ, സ്വയം തിര്യക്കുകളിൽനിന്ന് വേർതിരിയാൻ തുടങ്ങുന്നത് സ്വന്തം ഉപജീവനോപാധികൾ ഉല്പാദിപ്പിയ്ക്കാൻ തുടങ്ങുന്ന മാത്രയിലാണ്". അങ്ങനെ ഉപജീവനോപാധികളുടെ ഉല്പാദനത്തിലാരംഭിച്ച് ഉല്പാദനബന്ധങ്ങളിലൂടെ (കുടുംബം, ഗോത്രം, വർഗ്ഗം....) വികസിക്കുന്ന വർഗ്ഗസമരങ്ങളുടെ ചരിത്രമാണ് മാർക്സിനെ സംബന്ധിച്ചിടത്തോളം മനുഷ്യന്റെ ചരിത്രം.

ഒരു സാമ്പത്തികജീവിയായി മാത്രം മനുഷ്യനെ പരിഗണിയ്ക്കുന്നത് മാർക്സിസത്തിന്റെ പരിമിതിയായി പലരും ചൂണ്ടികാണിച്ചിട്ടുണ്ട്. അതങ്ങനെ ആയിത്തീരുന്നത് മാർക്സിസത്തിന്റെ അടിസ്ഥാന സങ്കല്പങ്ങളുടെ സ്വാഭാവിക വികാസത്തിൽനിന്നാണ്. അങ്ങനെ അല്ലാതാവണമെങ്കിൽ അടിസ്ഥാന സങ്കൽപത്തിൽ മാറ്റം വരേണ്ടിവരും. ഉപജീവനോപാധികളുടെ ഉല്പാദനത്തിൽ നിന്നാരംഭിയ്ക്കുമ്പോൾ മനുഷ്യനെ രൂപപ്പെടുത്തുന്നത് ഉത്പാദനബന്ധങ്ങളായേ പറ്റൂ. "വ്യക്തികൾ എങ്ങനെയാണെന്നത് അവരുടെ ഉല്പാദനവുമായി - അവർ എന്ത് ഉല്പാദിപ്പിക്കുന്നുവെന്നതുപോലെത്തന്നെ അവർ എങ്ങനെ ഉല്പാദിപ്പിക്കുന്നു വെന്നതുമായി - ഒത്തുവരുന്നു. അതുകൊണ്ട് വ്യക്തികൾ എങ്ങനെയുള്ളവരാണെന്നത് അവരുടെ ഉല്പാദനത്തിന്റെ ഭൗതികസാഹചര്യങ്ങളെ ആശ്രയിച്ചിരിക്കുന്നു." ഇത് അടിസ്ഥാന സങ്കല്പത്തിന്റെ സ്വാഭാവിക വികാസമാണ്. അതങ്ങനെയല്ലാതാകുക സാദ്ധ്യമല്ല.

എന്തുകൊണ്ട് മാർക്സ് ഉപജീവനോപാധികൾ ഉല്പാദിപ്പിയ്ക്കാനാരംഭിക്കുന്ന മനുഷ്യനിൽനിന്ന് തുടങ്ങുന്നു എന്നതാണ് നമുക്കു ചോദിക്കാവുന്ന ചോദ്യം. അതിനുള്ള മറുപടി മാർക്സ് നൽകുന്നുണ്ട്. "വ്യക്തികളെ തിര്യക്കുകളിൽനിന്നു വേർതിരിയ്ക്കുന്ന ചരിത്രപരമായ ആദ്യത്തെ പ്രവൃത്തി അവർ ചിന്തിയ്ക്കുന്നുവെന്നതല്ല, പിന്നെയോ, അവർ സ്വന്തം ഉല്പാദനോപാധികൾ ഉല്പാദിപ്പിയ്ക്കാൻ തുടങ്ങുന്നുവെന്നതാണ്." ഇതാണ് മുൻപു സൂചിപ്പിച്ച മാർക്സിസ്റ്റ് ചരിത്രവിശകലനത്തിന്റെ അടിസ്ഥാന സങ്കല്പം.

നവമാനവികതാവാദത്തിന് താത്വികാടിത്തറ ഒരുക്കുമ്പോൾ, മാർക്സിന്റെ ഈ അടിസ്ഥാനസങ്കല്പത്തെയാണ് എം.എൻ.റോയ് ഖണ്ഡിയ്ക്കുന്നത്. ഉപജീവനോപാധിയുടെ സൃഷ്ടിയല്ല, മറിച്ച്

അതിനെക്കുറിച്ചുള്ള ആശയത്തിന്റെ സൃഷ്ടിയാണ് ആദ്യം നടന്നതെന്ന് റോയ് വാദിയ്ക്കുന്നു. ഉദാഹരണമായി, ഉയരത്തിൽക്കിടക്കുന്ന ഒരു പഴം പറിയ്ക്കാനായി മനുഷ്യൻ അതിനുള്ള ഒരു ഉപാധി എന്ന നിലയിൽ ഒരു വടി തിരഞ്ഞെടുക്കുമ്പോൾ 'വടി' എന്നത് ആദ്യത്തെ ഉപജീവനോപാധി ആകുന്നു. എന്നാൽ ഒരു വടി ഉപയോഗിച്ചാൽ ആ പഴം പറിയ്ക്കാം എന്ന ആശയത്തിന്റെ സൃഷ്ടിയാണ് ആദ്യം നടക്കുക എന്നതാണ് റോയിയുടെ വാദം.

മാർക്സിനെ സംബന്ധിച്ചിടത്തോളം 'ആശയം' എന്നത് ഒരു ഉപോൽപന്നം മാത്രമാണ്. അഥവാ ബോധത്തിന്റെയും ഭാഷയുടെയും ഉൽപന്നം. ബോധവും ഭാഷയും രൂപമെടുക്കുന്നതിനെപ്പറ്റി മാർക്സിന്റെ സങ്കല്പം ഇങ്ങനെയാണ്: "മറ്റുള്ളവർക്കുവേണ്ടി നിലനിൽക്കുന്നതും അക്കാരണത്താൽ മാത്രം എനിക്കുവേണ്ടികുടി നിലനിൽക്കുന്നതുമായ പ്രായോഗികബോധമാണ് ഭാഷ. ബോധത്തെപ്പോലെ ഭാഷയും ഉൽഭൂതമാകുന്നത് മറ്റാളുകളുമായുള്ള സമ്പർക്കത്തിന്റെ ആവശ്യകതയിൽ നിന്നു മാത്രമാണ്." ഇവിടെ മാർക്സ് വ്യക്തമാക്കുന്നത് ഇപ്രകാരമാണ്: സാമൂഹ്യബന്ധങ്ങളുടെ സൃഷ്ടിയാണ് ബോധവും ഭാഷയും. സാമൂഹ്യ ബന്ധങ്ങളെ സൃഷ്ടിക്കുന്നത് ഉത്പാദനബന്ധങ്ങളുമാണ്. അങ്ങനെ യെങ്കിൽ സ്വാഭാവികമായും മനുഷ്യൻ സാമ്പത്തിക ജീവിതന്നെയാണ്. ആശയത്തിന് ബോധത്തിന്റെ സൃഷ്ടിയാകാനേ കഴിയൂ എന്നതിൽ സംശയമില്ല. സാമൂഹ്യബന്ധങ്ങളാണ് ബോധത്തെ സൃഷ്ടിയ്ക്കുന്നതെങ്കിൽ മാർക്സിന്റെ അടിസ്ഥാന സങ്കല്പം തികച്ചും ശരിയാണ്. സാമൂഹ്യ ബന്ധങ്ങളുടെ ഫലമാണ് ഭാഷ എന്നു തെളിയിക്കേണ്ടതില്ല. കാരണം സാമൂഹ്യബന്ധങ്ങളിലെ ഭാഷയ്ക്കു പ്രസക്തിയുള്ളൂ. എന്നാൽ ബോധത്തിന്റെ സ്ഥിതിയും അത് തന്നെയോ എന്നന്വേഷിയ്ക്കേണ്ടതാണ്. ജൈവപരിണാമചരിത്രത്തിന്റെ പഠനത്തിലൂടെ ഈ പ്രശ്നം നമുക്കു പരിഹരിക്കാനാവും. അല്ലെങ്കിൽ 'അണ്ടിയോ മാങ്ങയോ മൂത്തത്' എന്ന പഴയ ചോദ്യത്തിൽ തട്ടിനിൽക്കും.

നിലനിൽപ്പിന്റെയും പ്രജനനത്തിന്റെയും സാധ്യതകൾ ഒരു ജീവി നേടിയെടുക്കുന്നത് ശാരീരിക പരിണാമത്തിലൂടെയാണ്. ജീവിയ്ക്കാനുള്ള അർഹത നേടുന്നത് പരിണാമത്തിലൂടെയാണെന്നർത്ഥം. ഉദാഹരണത്തിന്, ഒരു ചെടിയ്ക്ക് പ്രജനനം നടത്തണമെങ്കിൽ തന്റെ പരാഗരേണുക്കൾ സമാനജാതിയിലുള്ള ചെടിയുടെ പരാഗണസ്ഥലത്തെത്തിയ്ക്കണം. പക്ഷെ ദൂരത്തിന്റെ പ്രശ്നം (ചെടികൾ തമ്മിലുള്ള ദൂരം) പരിഹരിക്കുന്നതിന് അത് കാറ്റിനെ ആശ്രയിക്കുന്നു. നല്ല കാറ്റുള്ള ദിവസം അത് പരാഗരേണുക്കൾ കാറ്റിൽ പറത്തിവിടുന്നു. പക്ഷെ പരാഗരേണുക്കളിൽ ഒന്നോ രണ്ടോ മാത്രമാണ് ലക്ഷ്യസ്ഥാനത്തെത്താനുള്ള സാധ്യതയുള്ളത്. മറ്റൊരു ചെടി ഇതേ ലക്ഷ്യത്തിനായി വേറൊരു ജീവിയെ (ചിത്രശലഭം, വണ്ട്....)

ആശ്രയിക്കുമ്പോൾ ആദ്യത്തേതിനെ അപേക്ഷിച്ച് പ്രജനന സാധ്യത വർദ്ധിക്കുന്നു. എന്നാൽ ആ ജീവിയെ അതിന് പ്രേരിപ്പിക്കുന്നതിനായി പ്രതിഫലം (തേൻ) നൽകേണ്ടിവരുമെന്നു മാത്രം. അപ്പോൾ ചെടിയ്ക്ക് തേനുല്പാദിപ്പിക്കാനായി പരിണാമത്തെ ആശ്രയിക്കേണ്ടിവരുന്നു. ജീവിവർഗ്ഗങ്ങളിൽ പല്ല്, നഖം, നിറം, കൈകാലുകളുടെ നീളം, ആകൃതി, വലുപ്പം തുടങ്ങി എല്ലാംതന്നെ നിലനില്പിനും പ്രജനനത്തിനും സഹായകരമാകുന്ന രീതിയിൽ പരിണമിച്ചുകൊണ്ടിരിക്കുന്നു.

പരിണാമത്തിലൂടെയാണ് ജീവിവർഗ്ഗം ജീവിയ്ക്കാനുള്ള അർഹത നേടിയെടുക്കുന്നതെങ്കിൽ പരിണമിയ്ക്കാനുള്ള പ്രേരണ എവിടെനിന്നു വരുന്നു എന്ന ചോദ്യം ന്യായമായും ഉയരാവുന്നതാണ്. ജീവന്റെ അടിസ്ഥാന സ്വഭാവംതന്നെ നിലനിൽക്കുകയും പ്രജനനം നടത്തുകയും ചെയ്യുക എന്നതാണ്. പദാർത്ഥത്തിന്റെ അടിസ്ഥാന സ്വഭാവം ചലനമാണല്ലോ. എന്നാൽ ചലിക്കുന്ന പദാർത്ഥമേയുള്ളു. ചലനത്തിന് കേവലമായ നിലനിൽപ്പില്ല. എന്നതുപോലെതന്നെ നിലനിൽക്കാനും പ്രജനനം നടത്താനുമുള്ള ഉൾപ്രേരണയാണ് ജീവന്റെ അടിസ്ഥാന സ്വഭാവം. ജീവനിൽനിന്ന് അത് വേർപെടുത്താനാവില്ല. പരിണാമത്തിന്റെ വികാസഘട്ടത്തിൽ നിലനിൽപ്പിനായുള്ള ഉൾപ്രേരണ പ്രാഗ് മസ്തിഷ്കമായി മാറുന്നു. തെറാപ്സിഡുകളിൽനിന്നും സസ്തനികളിലേക്കുള്ള വ്യതിയാനഘട്ടത്തിൽത്തന്നെ തലച്ചോറിന്റെ ബാഹ്യഭാഗമായ നിയോകോർട്ടെക്സിന്റെ വികാസം ആരംഭിക്കുന്നുണ്ട്. അതിനുകാരണം, മുലയൂട്ടലിന്റെ കാലം മാതാവിൽനിന്നു കുഞ്ഞിനു ലഭിക്കുന്ന സംരക്ഷണകാലംകൂടിയാകുന്നുവെന്നതാണ്. ഇത് പ്രാഗ്മസ്തിഷ്കത്തിന്റെ രൂപപ്പെടലിന് സഹായകമാകുന്ന ഭൗതിക സാഹചര്യമായി മാറുന്നു. ഈ ഘട്ടത്തെ ബുദ്ധിശക്തിയുടെ ആരംഭഘട്ടം എന്നു വിശേഷിപ്പിക്കാം. ഹോമോനോയിഡുകളുടെ കാലമാകുമ്പോഴേയ്ക്കും മനുഷ്യനുമായി താരതമ്യപ്പെടുത്തുമ്പോൾ വളരെ കുറഞ്ഞ തോതിലാണെങ്കിലും, പൂർവ്വഘട്ടങ്ങളുമായി താരതമ്യപ്പെടുത്തുമ്പോൾ വളരെ ഉയർന്ന തോതിലുള്ള മസ്തിഷ്കവികസനം സംഭവിച്ചിരുന്നു. ഉപജീവനോപാധി ആദ്യമായി ഉപയോഗിക്കുന്ന ജീവിവർഗ്ഗം ഇതായിരുന്നിരിക്കണം. കാരണം, രണ്ടു കാലിൽ നിവർന്നു നിൽക്കാൻ കഴിയുന്ന, മസ്തിഷ്ക വികാസത്തിലൂടെ ഉയർന്ന ബുദ്ധിശക്തി നേടിയ ഒരു ജീവിവർഗ്ഗം പരിണമിച്ചുണ്ടാകുന്നതിപ്പോഴാണ്. സാമൂഹ്യബന്ധങ്ങൾ രൂപപ്പെട്ടിട്ടില്ലെങ്കിലും പ്രാഗ് മസ്തിഷ്കഘട്ടത്തിൽ നിന്നാരംഭിച്ച് മസ്തിഷ്ക വികാസത്തിന്റെ സഹായത്താൽ പ്രകൃതിയുമായുള്ള ബന്ധത്തിൽനിന്ന് രൂപപ്പെട്ട പ്രകൃതിയെക്കുറിച്ചുള്ള പ്രാകൃതബോധം അവനിൽ ഉണ്ടായിക്കഴിഞ്ഞിരുന്നു. സാമൂഹ്യബന്ധത്തിന്റെ സൃഷ്ടിയായിരുന്നില്ല ബോധം എന്ന് ഇതിൽനിന്നും വ്യക്തമാണ്. പിന്നീട്, സാമൂഹ്യബന്ധങ്ങൾ ബോധത്തിൽ മാറ്റംവരുത്തുന്നുണ്ടെന്നാണ് വസ്തുത.

ഇതിലൂടെ റോയിയുടെ വാദം ശരിയാണെന്ന് തെളിയുന്നു. എന്നാൽ റോയ് സാമ്പത്തികനിർണ്ണയവാദത്തെ തള്ളിക്കളയുകയല്ല ചെയ്യുന്നത്, പകരം രണ്ടിന്റെയും (സാമ്പത്തികശക്തികൾക്ക് തുല്യമായി ആശയങ്ങൾക്കുള്ള പ്രാധാന്യം) പരസ്പരപൂരകബന്ധത്തിന്റെ ആകെത്തുകയാണ് ചരിത്രം എന്ന് ചൂണ്ടിക്കാട്ടുകയാണ് ചെയ്യുന്നത്. ഈ പരസ്പര പൂരകബന്ധത്തെ മനസ്സിലാക്കാൻ മാർക്സിനു കഴിഞ്ഞില്ല. അതുകൊണ്ടു തന്നെ മാർക്സ് അവതരിപ്പിക്കുന്ന മിച്ചമൂല്യസിദ്ധാന്തത്തിനും ഈ പിഴവ് വന്നുകൂടുന്നു. 1865 ജൂണിൽ ചേർന്ന ഒന്നാം ഇന്റർനാഷണലിന്റെ ജനറൽ കൗൺസിൽ യോഗത്തിൽ, ജോൺ വെസ്റ്റൺ എന്ന അംഗത്തിന്റെ വാദത്തിനുള്ള മറുപടിയായിട്ടാണ് മാർക്സ് ഈ സിദ്ധാന്തം അവതരിപ്പിക്കുന്നത്. കൂലിവർദ്ധനവിനുവേണ്ടി തൊഴിലാളികൾ നടത്തുന്ന സമരത്തിനെതിരെയായി വെസ്റ്റൺ വാദിച്ചത്. "കൂലിയായി നാലു ഷില്ലിംഗിനു പകരം അഞ്ചു ഷില്ലിംഗ് നൽകാൻ തൊഴിലാളിവർഗ്ഗം മുതലാളിവർഗ്ഗത്തെ നിർബ്ബന്ധിച്ചാൽ അഞ്ചു ഷില്ലിംഗ് വിലവരുന്ന ചരക്കുകൾക്ക് പകരം നാലു ഷില്ലിംഗ് വില വരുന്ന ചരക്കുകളായിരിക്കും മുതലാളി തിരിച്ചുകൊടുക്കുക" എന്നതായിരുന്നു വെസ്റ്റണിന്റെ വാദം. മറ്റൊരുതരത്തിൽ പറഞ്ഞാൽ, ചരക്കിന്റെ വില വർദ്ധിപ്പിച്ച് ലാഭത്തിൽ കുറവുവരാതെ മുതലാളി ശ്രദ്ധിക്കുമെന്നർത്ഥം. അതായത്, തൊഴിലാളിയുടെ കൂലിവർദ്ധനവ് അവന്റെ ഭൗതികസാഹചര്യത്തിലോ മുതലാളിയുടെ ലാഭത്തിലോ മാറ്റമൊന്നുമുണ്ടാക്കില്ല. ഇതിന് മാർക്സ് നൽകിയ മറുപടിയുടെ രത്നച്ചുരുക്കമാണിവിടെ കൊടുക്കുന്നത്: "തൊഴിലാളിയുടെ കൂലിയിലുണ്ടാകുന്ന വർദ്ധനവ് അവശ്യവസ്തുക്കളുടെ വിലവർദ്ധിപ്പിക്കുന്നതിനിടയാക്കും എന്നത് ശരിയാണ്. കാരണം, തൊഴിലാളിവർഗ്ഗം തങ്ങളുടെ വരുമാനം ചെലവഴിക്കുന്നത് അവശ്യവസ്തുക്കൾക്കു വേണ്ടിയാണ്. അവശ്യവസ്തുക്കളുടെ ഡിമാന്റ് വർദ്ധിക്കുന്നത് അവയുടെ വിലവർദ്ധിപ്പിക്കും. അവശ്യവസ്തുക്കൾ ഉല്പാദിപ്പിക്കുന്ന മുതലാളിമാർക്ക് കൂലിവർദ്ധനകൊണ്ടുണ്ടാകുന്ന നഷ്ടം വിലവർദ്ധനകൊണ്ട് നികത്തപ്പെടുന്നു. എന്നാൽ അവശ്യവസ്തുക്കൾ ഉല്പാദിപ്പിക്കാത്ത മുതലാളിമാർക്ക് നഷ്ടം നികത്തുക സാദ്ധ്യമല്ല. കാരണം, അവയുടെ ഡിമാന്റ് കൂടിയിട്ടില്ലെന്നു മാത്രമല്ല, കുറയുകയും ചെയ്തിട്ടുണ്ട്. അവശ്യവസ്തുക്കൾ ഉല്പാദിപ്പിക്കാത്ത മുതലാളിമാരുടെ വരുമാനം കുറയുന്നത് അവരുടെ ചരക്കുകളുടെ പരസ്പരാവശ്യവും കുറക്കുന്നു. അങ്ങനെ ഡിമാന്റു കുറയുകയും തന്മൂലം വില കുറയുകയും ചെയ്യുന്നു. അതുകൊണ്ട് ഈ വ്യവസായശാഖകളിൽ ലാഭനിരക്കു കുറയുന്നത് കൂലിനിരക്കിലുള്ള പൊതുവർദ്ധനവിന്റെ അനുപാതത്തിൽ മാത്രമല്ല, കൂലിവർദ്ധനവിന്റെയും അവശ്യവസ്തുക്കളുടെ വിലക്കയറ്റത്തിന്റെയും സുഖഭോഗസാമഗ്രികളുടെ വിലയിടിവിന്റെയും കൂടിയുള്ള അനുപാതത്തിലാണ്. സ്വാഭാവികമായി, മൂലധനവും അധ്വാനവും ലാഭം കുറഞ്ഞ

മേഖലകളിൽനിന്നും ലാഭം കൂടിയ മേഖലയിലേയ്ക്കു മാറ്റപ്പെടും. അത് അവശ്യവസ്തുക്കളുടെ ഉല്പാദനവും സപ്ലൈയും കൂടുന്നതിനു കാരണമാകുന്നു. തത്ഫലമായി അവയുടെ ഡിമാന്റ് കുറയുകയും വില കുറയുകയും ചെയ്യുന്നു. വീണ്ടും പഴയ അവസ്ഥയിലേക്ക് സമീകരിക്കപ്പെടുന്നു. ചുരുക്കത്തിൽ, കൂലിയിലുണ്ടാകുന്ന വർദ്ധനവ് ചരക്കുകളുടെ വിലവർദ്ധനവിലേയ്ക്കല്ല, മുതലാളിയുടെ ലാഭത്തിൽ വരുന്ന കുറവിലാണവസാനിക്കുന്നത്. ഉദാഹരണത്തിന് അധ്വാനമൂല്യം 2-ഉം ലാഭം 6-ഉം വില 10-ഉം ആയ ഒരു ചരക്കിന്റെ അധ്വാനമൂല്യം 4 ആകുന്നതോടെ ലാഭം 6-ൽനിന്ന് 4 ആയി കുറയുന്നു. എന്നുവെച്ചാൽ, മുതലാളിയുടെ ലാഭത്തിൽ മാറ്റംവരുത്തുന്നത് തൊഴിലാളിയുടെ അധ്വാനമൂല്യമായിരിക്കും".

എന്നാൽ പത്തൊമ്പതാം നൂറ്റാണ്ടിന്റെ അവസാനത്തോടെ, പൊതു വൈദ്യുതിവിതരണ സമ്പ്രദായം സ്ഥാപിതമായതോടെ മേൽപറഞ്ഞ സിദ്ധാന്തത്തിന്റെ അടിസ്ഥാന ധാരണയ്ക്ക് (കൂലിയും ലാഭവും തമ്മിലുള്ള ബന്ധം) ഇളക്കം തട്ടി. വൈദ്യുതിവിതരണം യന്ത്രങ്ങളുടെ പരിഷ്ക്കരണത്തിലേക്കും വൻതോതിലുള്ള ചരക്കുൽപാദനത്തിലേക്കും നയിച്ചു.[2] തൊഴിലാളിയുടെ അധ്വാനമൂല്യം മുതലാളിയുടെ ലാഭത്തെ ബാധിയ്ക്കില്ലെന്നായി. ആശയവും ഉപജീവനോപാധി (അല്ലെങ്കിൽ ഉല്പാദനോപകരണം)യുമായുള്ള യഥാർത്ഥബന്ധത്തെ അവഗണിച്ച മാർക്സിസത്തിന് അനിവാര്യമായും സംഭവിക്കുമായിരുന്ന പിഴവുതന്നെയായിരുന്നു അത്.

തുടക്കം മുതൽ നമുക്കു വീണ്ടും വിശകലനം ചെയ്യേണ്ടി വന്നിരിക്കുന്നു. പഴം പറിയ്ക്കാനായി മരക്കൊമ്പെടുക്കുന്ന ജീവി തന്റെ ഉപജീവനോപാധി എന്ന നിലയിലാണ് അത് ഉപയോഗിക്കുന്നതെങ്കിലും അത് ഒരേസമയം രണ്ട് പ്രശ്നങ്ങളെ പരിഹരിക്കുന്നതിന് കാരണമാകുന്നു. ഒന്നാമത്തേത് ഉപജീവനത്തിന്റെ പ്രശ്നം - വിശപ്പ്. രണ്ടാമത്തേത് പരിണാമപരമായ പ്രശ്നം - ഉയരക്കുറവ് . അതായത് ഒരു വസ്തു ഉപജീവനോപാധിയാകുന്ന സമയത്തുതന്നെ അത് പ്രകൃതിനിർദ്ധാരണപരമായ പരിണാമത്തോടുള്ള വെല്ലുവിളികൂടിയായിത്തീരുന്നു. മറ്റൊരുവിധത്തിൽ പറഞ്ഞാൽ ബുദ്ധിശക്തിയുടെ സഹായത്താൽ (ആശയസൃഷ്ടി) കൃത്രിമോപാധികളിലൂടെ ഭൗതിക ആവശ്യങ്ങൾ നിറവേറ്റാമെന്നു വന്നതോടെ പരിണമിക്കുക എന്ന ബാധ്യതയിൽ നിന്നും അവ സ്വതന്ത്രമായി. (മറ്റു ജീവിവർഗ്ഗങ്ങൾക്ക് ഭൗതികാവശ്യങ്ങൾ നിറവേറ്റാൻ പരിണാമത്തെ ആശ്രയിക്കണമെന്ന് നമ്മൾ കണ്ടുകഴിഞ്ഞു).

സ്വാഭാവികമായി, പ്രകൃതിനിർദ്ധാരണപരമായ പരിണാമത്തിന്റെ തോത് കുറയുകയും ലൈംഗികനിർദ്ധാരണപരമായ മസ്തിഷ്ക വികാസത്തിന്റെ തോത് കൂടുകയും ചെയ്യുന്നു. കൂടുതൽ വ്യക്തതയ്ക്കു വേണ്ടി ലൈംഗികനിർദ്ധാരണത്തെക്കുറിച്ച് ഇവിടെ അല്പം വിശദീകരിക്കേണ്ടതുണ്ട്. എസ്റ്റർ യൂണിവേഴ്സിറ്റിയിലെ പ്രൊഫസറാ

യിരുന്ന ഡോ. ജോൺ എഡ്ലർ നടത്തിയ ഒരു പരീക്ഷണം ഇതിന് ഉപകരിക്കുമെന്ന് പ്രതീക്ഷിക്കുന്നു. എഡ്ലർ, ഗപ്പികളിൽ (അക്വേറിയത്തിൽ വളർത്തുന്ന ഒരിനം വർണ്ണമത്സ്യം) ആയിരുന്നു പരീക്ഷണം നടത്തിയത്. ആ പരീക്ഷണത്തെക്കുറിച്ച് റിച്ചാർഡ്ഡോക്കിൻസ് വിവരിക്കുന്നത് നോക്കുക: എഡ്ലർ, ഗപ്പികളുടെ ആവാസസ്ഥലമായ ഉഷ്ണമേഖലാ പ്രദേശങ്ങളുടെ പ്രതീതി സൃഷ്ടിക്കാനായി വലിയൊരു ഹരിതഗൃഹം തയ്യാറാക്കി. തുടർന്ന് അതിനുള്ളിൽ പത്ത് കുളങ്ങളും നിർമ്മിച്ചു. അവയിൽ ഗപ്പികളെ അനിയതമായി നിക്ഷേപിച്ച് ആറുമാസത്തേയ്ക്ക് പ്രജനനം നടത്താൻ അനുവദിച്ചു. ഇനിയാണ് എഡ്ലർ തന്റെ പരീക്ഷണം ആരംഭിക്കുന്നത്. ചില കുളങ്ങളിലേക്ക് അദ്ദേഹം അപകടകാരികളായ ഇരപിടിയൻമാരേയും ചിലതിലേക്ക് ദുർബലരായ ഇരപിടിയന്മാരേയും വിട്ടു. ബാക്കിയുള്ളവ പഴയതുപോലെ ഇരപിടിയന്മാരില്ലാതെ നിലനിർത്തുകയും ചെയ്തു. ആറുമാസത്തിനുശേഷവും പിന്നീട് ഒമ്പതു മാസത്തിനുശേഷവും (അതായത് ആകെ പതിനഞ്ചുമാസം) അദ്ദേഹം ഗപ്പികളുടെ ശരീരത്തിലെ പുള്ളികൾ അളക്കുകയും എണ്ണുകയും ചെയ്തു. ഫലങ്ങൾ അത്ഭുതപ്പെടുത്തുന്നതായിരുന്നു; ഇത് ചെറിയൊരു കാലയളവായതു കൊണ്ട് വിശേഷിച്ചും അപകടകാരികളായ ഇരപിടിയന്മാരെ നിക്ഷേപിച്ച കുളങ്ങളിലെ ഗപ്പികളിൽ പുള്ളികളുടെ എണ്ണം കുറയുകയും വലുപ്പം കുടുകയും അനാകർഷകമാകുകയും ചെയ്തു. ദുർബലരായ ഇരപിടിയന്മാരെ ഇട്ട കുളങ്ങളിൽ പുള്ളികളിൽ സാരമായ വ്യത്യാസം വന്നിരുന്നില്ല. എന്നാൽ ഇരപിടിയന്മാരില്ലാതിരുന്ന കുളങ്ങളിൽ പുള്ളികളുടെ എണ്ണം കൂടുകയും ആകർഷണീയത വർദ്ധിക്കുകയും ചെയ്തു. പെൺ ഗപ്പികൾ നടത്തിയ തെരഞ്ഞെടുപ്പിന്റെ അനന്തരഫല മായിരുന്നു. എഡ്ലർ പരീക്ഷണശാലയിൽ നടത്തിയ പരീക്ഷണം യൂണിവേഴ്സിറ്റി ഓഫ് കാലിഫോർണിയയിലെ പ്രൊഫസർ ഡേവിഡ് റെസ്നിക്കും കുട്ടരും പ്രകൃതിദത്തമായ അരുവിയിൽ പരീക്ഷിച്ചപ്പോഴും സമാനഫലം തന്നെ ഉളവായി. വേറേയും ധാരാളം ഉദാഹരണങ്ങൾ അവശേഷിക്കുന്നു.

ഹോമോനോയിഡുകളിൽ കൂടുതൽ യുക്തിബോധമുള്ളവയുടെ തെരഞ്ഞെടുപ്പ് കൂടുതൽ കൂടുതൽ യുക്തിബോധത്തിലേക്കും മസ്തിഷ്ക വികാസത്തിലേക്കും നയിക്കുകയാണ് ചെയ്തത്. അത് തന്നെയാണ് ആവർത്തന ലൈംഗികബന്ധങ്ങൾക്കും ഇടയാക്കുന്നത്. ചിമ്പാൻസി യുടെയും ഗറില്ലയുടെയും മനുഷ്യന്റെയും പൊതുപൂർവ്വികൻ കുടിയായ ഹോമോനോയിഡുകളിൽനിന്നും ആദിമനുഷ്യനായ ഹോമോസാപ്പിയൻസി ലേക്കുള്ള ആദ്യ കാൽവെപ്പ് ഇവിടെ തുടങ്ങുന്നു. കാരണമാകുന്നതാകട്ടെ, യുക്തിബോധമുള്ള തെരഞ്ഞെടുപ്പുകളും ആവർത്തന ലൈംഗിക ബന്ധങ്ങളും. ആവർത്തന ലൈംഗികബന്ധങ്ങളാണ് പ്രാകൃത കുടുംബ

വ്യവസ്ഥയ്ക്ക് കാരണമാകുന്നതെന്നു കുടി നമുക്കിവിടെ കാണാൻ കഴിയും; ഉല്പാദനബന്ധങ്ങളായിരുന്നില്ലെന്നും.

ചുരുക്കത്തിൽ, ആദ്യത്തെ ഉപജീവനോപാധി സൃഷ്ടിക്കുമ്പോൾ അവൻ ഒരു ഭൗതികാവശ്യം നിറവേറ്റുന്നതോടൊപ്പം അബോധപൂർവ്വമാണെങ്കിലും പ്രകൃതിയോടുള്ള ഒരു സ്വാതന്ത്ര്യ പ്രഖ്യാപനവും കുടി നടത്തുന്നുണ്ട്. അതാണ് അവനെ മനുഷ്യന്റെ വഴിയിലേക്ക് തിരിച്ചുവിടുന്നതും. ഇതാണ് മാർക്സിനു കാണാൻ കഴിയാതെ പോയത്. ഈ സ്വാതന്ത്ര്യാവാഞ്ഛ ഭൗതിക സാഹചര്യങ്ങൾക്കനുസരിച്ച് മാറിക്കൊണ്ടിരുന്ന അവനെ ഭൗതികസാഹചര്യങ്ങൾ മാറ്റുന്നതിലേക്കും കൊണ്ടുചെന്നെത്തിക്കുന്നു. സാങ്കേതികമായിപ്പറഞ്ഞാൽ കൃത്രിമ നിർദ്ധാരണത്തിലേക്ക്. അവൻ പ്രകൃതിയെ അവനാവശ്യമുള്ള നിലയിൽ പുനഃസൃഷ്ടിക്കാൻ തുടങ്ങുന്നു. മൃഗങ്ങളെ വളർത്തുമ്പോഴും കൃഷിചെയ്യുമ്പോഴുമെല്ലാം അവൻ ഈ പുനഃസൃഷ്ടിയാണ് നടത്തുന്ന്. എന്നുവെച്ചാൽ ഒരിക്കൽ അവൻ നേടിയ സ്വാതന്ത്ര്യബോധമാണ് അവനെ അവനാക്കിത്തീർത്തത്, അതാണ് അവനെ ഉത്പാദനബന്ധങ്ങളിലേക്ക് നയിച്ചത്: മറിച്ചല്ല, മറിച്ചാകുമ്പോഴാണ് അവൻ സാമ്പത്തികജീവിയായി പരിമിതപ്പെടുന്നത്. ഇവിടെ മനുഷ്യൻ എന്നത് ഉത്പാദനബന്ധങ്ങളുടെ ആകെത്തുകയല്ല, ജൈവപരിണാമത്തിന്റെ ആകെത്തുകയാണ്.

സാമ്പത്തികമനുഷ്യൻ ഒരു കെട്ടുകഥയാകുന്നതോടെ വർഗ്ഗസമര ചരിത്രത്തിനും അടിസ്ഥാനമില്ലാതെയാകുന്നു. സാമ്പത്തിക മനുഷ്യൻ യാഥാർത്ഥ്യമല്ലാത്തതുകൊണ്ടുതന്നെ വർഗ്ഗരഹിത സമൂഹം ചരിത്രത്തിന്റെ അന്ത്യവുമല്ല.

### കുറിപ്പുകൾ

1. സാമുഹ്യബന്ധങ്ങളിൽ നിന്നാണ് ബോധം രുപമെടുക്കുന്നതെന്ന് മാർക്സിനു സങ്കല്പിക്കേണ്ടിവന്നു. കാരണം അതിനുമുമ്പ് ബോധം നിലനിന്നിരുന്നു എന്ന് കരുതുന്നത് ബോധത്തിന് കേവലാസ്തിത്വം കല്പിച്ചുകൊടുക്കുന്നതിനു തുല്യമായിരിക്കും. അത് ആശയവാദത്തിലെത്തിച്ചേരുകയും ചെയ്യും. ഡാർവിനുമുമ്പ് അതങ്ങനെയേ ആകുമായിരുന്നുള്ളു.
2. ഉല്പാദനോപകരണങ്ങളുടെ (യന്ത്രങ്ങളുടെ) പരിഷ്കരണം മാർക്സ് പരിഗണിക്കുന്നത് ചരക്കുകളുടെ മുല്യവുമായി ബന്ധപ്പെടുത്തിയാണ്. അധ്വാനശക്തിയുടെ പരിണാമവും മാർക്സ് പരിശോധിക്കുന്നുണ്ട്. എന്നാൽ അവിടെയും ആശയത്തിനുള്ള പ്രാധാന്യത്തെ അവഗണിക്കുകയാണ് അദ്ദേഹം.

കവിത

# അരിവാളും ഹരിജനങ്ങളും

പി.എൻ.വിജയൻ

പുല്ലു തല പൊക്കുന്നതും
നെല്ലു കതിരിടുന്നതും
അരിവാളിന്റെ മൂർച്ച പരീക്ഷിക്കാനല്ല
അതിന്റെ ധർമ്മം ഉറപ്പിക്കാനാണ്.
പുൽനാമ്പുകൾ
പശുക്കളിലൂടെ
പാലായും തൈരായും / നിങ്ങളുടെ
വെണ്ണയാവുന്നത്
ആ ഉറപ്പിന്റെ വിളംബരമാണ്.
നെൽക്കതിരുകൾ
അരിയായും അന്നമായും / നിങ്ങളുടെ
ആരോഗ്യമാവുമ്പൊഴും
ആ വിളംബരം തന്നെയാണ്
നടപ്പിലാവുന്നത്.
അരിക്കുവേണ്ടി വളയുമ്പോൾ
അരിവാൾ ഒരു ഉപകരണമാണ്.
അരിക്കെതിരെ നിവരുമ്പോൾ
അതൊരു ആയുധമാണ്.
അരിവാൾ വളഞ്ഞുപോയ
ഒരു വികാരമല്ല.
അത്
വിളവെടുപ്പിനുള്ള
ഒരു വിചാരമാണ്.
അനുഭവം അറിവാകുന്നതും
അറിവ് അരിയാവുന്നതും
ഔദാര്യത്തിനോ അവകാശത്തിനോ അല്ല
നിലനില്പിനും നിർമ്മാണത്തിനുമാണ്.
അത് ഉൽപന്നം മാത്രമല്ല
ഉപാധികൂടിയാണ്.
അരി ആഹാരമാവുമ്പോൾ
അത് വളർച്ചയുടെ വളമാകുന്നു.
അനുഭവം അറിവാവുമ്പോൾ
അത് മുതിർച്ചയുടെ വാളാവുന്നു.
അതുകൊണ്ടാണ്
അരിയുണ്ടാക്കുന്നവർ
ഹരിയുടെ ജനങ്ങളാവുന്നത്
നാടിന്റെയും നഗരത്തിന്റെയും
ഐശ്വര്യമാവുന്നതും
ആയുസ്സിന്റെയും ആരോഗ്യത്തിന്റെയും
ഈശ്വരനാമമാവുന്നതും.
ഹരി വിശ്വാസമാണ്
അരി വിശപ്പാണ്
വിശ്വാസത്തിൽനിന്ന്
വിശപ്പിനെ വേർതിരിക്കുന്നത്
ഹരിജനങ്ങളുടെ
അരിവാളാണ്.
ഉപകരണമാവുമ്പോൾ
അത് വിശ്വാസത്തെ നേടുന്നു.
ആയുധമാവുമ്പോൾ
അത് വിശപ്പിനെ നേരിടുന്നു.
പറമ്പുകളിലും പാടങ്ങളിലും
അരിവാൾ തിളങ്ങുന്നു
പണിയാലകളിലും തൊഴിൽശാലകളിലും
അത് ചുറ്റികയായി മുഴങ്ങുന്നു.
തിളങ്ങുന്നത് നക്ഷത്രമാണെന്നത്
നിരീക്ഷണം.
മുഴങ്ങുന്നത് വസന്തത്തിനാണെന്നത്
പ്രവചനം.
പുല്ല് നെല്ലാവുന്നത്
കാട്ടിൽനിന്ന് / നാട്ടിലേക്കുള്ള വഴി.
നെല്ല് അരിയാവുന്നത്
പരിശീലനത്തിൽനിന്ന് /
പ്രതീക്ഷയിലേക്കുള്ള വാതിൽ.
അരി ആരോഗ്യമാവുന്നത്
അദ്ധ്വാനത്തിൽനിന്ന്
സമൃദ്ധിയിലേയ്ക്കുള്ള വിളക്ക്.
അരിവാളുകൾക്ക് ഒരു തിളക്കം കൂടി
ഹരിജനങ്ങൾക്ക് ഒരു വണക്കം കൂടി.

കവിത

# സ്വർഗ്ഗം

മോഹൻദാസ് തെമ്പള്ളം

അല്ലയോ കുഞ്ഞാടുകളേ
അവർ വരും
അതേ വഴിയിലൂടെ
കണ്ണുകളിൽ
കരുണയിറ്റിച്ച്
ക്രൗര്യം ഒളിപ്പിച്ച്
വിടർന്ന കൈകകളോടെ
നിങ്ങളുടെ അടുത്തേക്ക്

ചുണ്ടുകളിൽ
വിപ്ലവവും
ജനസേവക നാട്യവും പകർത്തി
ചെറുപുഞ്ചിരിയോടെ
നിങ്ങൾക്കരികിലേക്ക്

മാറ്റത്തേക്കുറിച്ച്
വാ തോരാതെ പറയുകയും
ഒരു മാറ്റവും
അംഗീകരിക്കാതിരിക്കുകയും ചെയ്യും

പെറ്റമ്മയേക്കാളും
പ്രിയപ്പെട്ടവരെന്ന നാട്യത്തിൽ
നിങ്ങളെ തൊട്ടുരുമ്മാൻ
കെട്ടിപ്പുണരാൻ
എപ്പോഴും സന്നിഹിതരായിരിക്കും
കസേരകൾക്കായി
ഓരോരുത്തരും
ഓരോ കുപ്പായമണിയും
വാ തോരാതെ
അപരനെ കുറ്റം പറഞ്ഞ്
നിങ്ങളുടെ കൈയ്യടി നേടും

പട്ടിണിയെക്കുറിച്ചു പറഞ്ഞ്
നിങ്ങളെ പട്ടികളാക്കും
സ്നേഹത്തെക്കുറിച്ചുപറഞ്ഞ്
നിങ്ങലെ സ്നേഹരഹിതരാക്കും

കസേരകിട്ടുന്നതുവരെ
അവർ
കടുവകളും
പുലികളും
സിംഹങ്ങളുമായിരിക്കും

കസേരയിലമർന്നാർ
കാലത്തെ പുച്ഛിക്കും
അപരനെ തൊഴിക്കും
അണികളെ പരിഹസിക്കും
താഴേക്കു നോക്കി അട്ടഹസിക്കും
നീതിമാന്മാരെന്ന് അഹങ്കരിക്കും
തൊഴുതിയ കൈകൊണ്ട്
നിങ്ങളെ അടിക്കും
കണ്ണുചുവപ്പിച്ച്
നിങ്ങളെ ദഹിപ്പിക്കും
വാരിപ്പുണർന്ന കൈയാൽ
നിങ്ങളെ വലിച്ചെറിയും

പ്രീണിപ്പിക്കാൻ
പ്രീതിപ്പെടുത്താൻ
ബഹുമിടുക്കർ
വാക്കുകൾ
അവരുടെ താങ്ങുകൾ

അതുകൊണ്ട്
അല്ലയോ കുഞ്ഞാടുകളേ
ഊണിലും
ഉറക്കത്തിലും
അവരുടെ നാമം
ഉച്ചരിക്കുക
അവരുടെ വാക്കുകൾ
ദൈവവചനമെന്നു പറയുക
അവർ തരുന്നത്
ദൈവഹിതമെന്നോർത്ത്
സന്തോഷിക്കുക.
ഇവരല്ലോ
പുത്തൻ വർഗ്ഗക്കാർ
മൊബൈലും
ലാപ്ടോപ്പുമെടുത്ത്
സ്നേഹഗീതം പാടുന്നവർ
പുത്തൻ പുലരിയെ
ചൂണ്ടിക്കാണിക്കുന്നവർ
ആംഗലേയവും
അഭ്യാസതഴമ്പും
ആകർഷകമാക്കിയ
വരുംകാല അറിവാളികൾ
ഇവർക്കായി
ഹാരങ്ങളെത്ര
കരഘോഷങ്ങളെത്ര
പുണരാൻ കൈകളെത്ര
ഇവരെ കാണുക
പുണ്യമത്രെ

കഥ

# ഉത്തമൻ പൂതക്കുന്ന് തുടങ്ങിയ ബിംബങ്ങൾ

**മനോജ് വീട്ടിക്കാട്**

ഇരുട്ടും നിലാവും തച്ചുമണ്ടിക്കളിക്കുന്ന മേടമാസരാത്രിയിൽ പുഴച്ചാല് ഒരു മിന്നലിന്റെ കഷ്ണംപോലെ...

രാത്രി ഏറെ വൈകിയിരുന്നു. ഇനിയും ചൂടു മാറിയിട്ടില്ലാത്ത മണൽത്തിട്ടയിൽ വളരെ നേരമായി നിശബ്ദരായിരിക്കുകയാണ് ഉത്തമനും ശ്രേയസിയും...

പെട്ടെന്ന് എന്തോ ഓർത്തിട്ടെന്ന പോലെ അവൾ ഉത്തമന്റെ അടുത്തേക്ക് ചേർന്നിരിക്കുകയും അവന്റെ വലം കൈയിനെ മുറുകെ പിടിച്ച് അതിന്മേൽ തന്റെ കവിൾ ചേർത്തുവെയ്ക്കുകയും ചെയ്തു.

അവരപ്പോൾ തങ്ങളുടെ പ്രണയത്തെ അടയാളപ്പെടുത്തേണ്ടതെങ്ങനെ എന്ന് ആലോചിക്കുകയായിരുന്നു.

അക്കാര്യത്തിൽ മുമ്പെത്തിച്ചേർന്ന ചില ഒത്തുതീർപ്പുകൾ പുതിയ സാഹചര്യങ്ങളിൽ പ്രതിസന്ധിയിലായതിനാലാണ് പിന്നെയും അവർക്കതേ പ്രശ്നത്തെ നേരിടേണ്ടിവന്നത്. അതതു കാലത്തെ രാഷ്ട്രീയ സാഹചര്യങ്ങൾ ഏറ്റവും കൂടുതലായി ബാധിക്കുക പ്രണയത്തെയാണല്ലോ.

പുഴയ്ക്കു കുറുകെ അവരിപ്പോൾ ഇരിക്കുന്നതിന്റെ നേരെ മുകളിൽ തൂണുകളിൽ ഉയർന്നുനിൽക്കുന്ന പുതിയ പാലമാണ് സത്യത്തിൽ അവരുടെ പ്രണയത്തിന്റെ മുന്നിൽ വലിയൊരു പ്രശ്നചിഹ്നമായി അവതരിച്ചിരിക്കുന്നത്.

ഉത്തമൻ പറയുന്നതിങ്ങനെയാണ്.

“നിങ്ങൾ വിചാരിക്കുന്നുണ്ടോ അതൊരു വെറും പാലമാണെന്ന്? അല്ല, അല്ലേയല്ല... അത് പുഴക്കക്കരെ, കാടിനപ്പുറം ദുര മൂത്ത് കാത്തിരിക്കുന്ന നഗരഭൂതത്തിന് നമ്മുടെ നാട്ടിലേക്ക് കടന്നുകയറാനുള്ള പ്രവേശനദ്വാരമാണ്.”

അവന് വികാരപാരമ്യതയിൽ വാക്കുകൾ മുട്ടി. അത് ഉത്തമന് ഇനിയും അതിജീവിക്കാൻ കഴിഞ്ഞിട്ടില്ലാത്ത വെല്ലുവിളിയാണ്. വലിയ കാര്യങ്ങൾ പറഞ്ഞു തുടങ്ങുമ്പോൾ തൊണ്ടയിൽ എന്തൊക്കെയോ വന്ന് അവനെ തടസ്സപ്പെടുത്തും.

"പാലം വരട്ടെ കുട്ടരേ... നമ്മളു മാത്രം ഇതെത്ര കാലമാണ് വണ്ടീം വള്ളോമില്ലാത്ത നാട്ടിൽ കഴിഞ്ഞുട്ടാ... ഇതിനൊക്കെയൊരു മാറ്റം വേണ്ടേ...? നമുക്കും വേണ്ടേ കുട്ടരേ വികസനം?"

ആൾക്കൂട്ടത്തിൽ നിന്നാരോ ഉത്തമനെ ചെറുത്തു.

"ഇതിപ്പോ വെറുമൊരു പാലം മാത്രമല്ല... പാലം മുതൽ പൂതക്കു ന്നുവരെ നല്ല ടാറിട്ട റോഡും കൂടി പണിയും."

അത് ഉത്തമനെ ശരിക്കും ഭ്രാന്തു പിടിപ്പിച്ചു.

പൂതക്കുന്ന് ഉത്തമന് മാത്രമല്ല, ഈ ഗ്രാമത്തിലെ ആർക്കുംതന്നെ അങ്ങനെയങ്ങ് ഇറക്കി വിടാനാവുന്ന ഒരു സംഗതിയല്ല.

പൂതക്കുന്നിനു ചുറ്റുമായിരുന്നു ഗ്രാമം പിച്ചവച്ചിരുന്നത്.

ഓരോ ബാല്യത്തിന്റെയും പേടിയുറക്കത്തിന് പൂതക്കുന്നിലെ പെരും ഭൂതങ്ങൾ കാവലുണ്ടായിരുന്നു.

നാടുമുഴുവൻ പെരുംമാരിക്കാലത്ത് പകർന്നാടുന്ന ജ്വരഗുളികന്മാരെ വെളിച്ചപ്പാട് ആട്ടിയോടിച്ചിരുന്നതും ഇതേ കുന്നിലേക്കായിരുന്നു.

ഈ പൂതക്കുന്നിലേക്കാണ് പുതിയ ടാറിട്ട റോഡ് വരാൻ പോകുന്ന ത്. ഉത്തമന് തന്റെ നാഡീഞരമ്പുകൾക്ക് കുറുകെ മൂർച്ചയേറിയ എന്തൊ ക്കെയോ കടന്നുപോകുന്നതുപോലെ...

ഉത്തമന് തോന്നി... ഇത് ഒരു കുന്നല്ല... തനിക്കത് ഉത്തമൻ കുന്നാ ണ്... അതുപോലെ ഓരോരുത്തർക്കും അവനവന്റേതായ സ്വകാര്യ കുന്നു കൾ... നൂറുകണക്കിന് പൂതക്കുന്നുകൾ...

അഭിമാനത്തിന്റെ വാഴനാരിന്റെ തലപ്പത്ത് കഴുത്തു കുരുക്കി അച്ഛൻ തങ്ങളെയൊക്കെ തോൽപ്പിച്ചപ്പോൾ ഏകാന്തതയ്ക്ക് കൂട്ടിരുന്നതും സങ്കട പ്പേച്ചുകൾ നിശബ്ദമായി കേട്ടിരുന്നതും ഈ കയറ്റിറക്കങ്ങളായിരുന്നല്ലോ.

ഉത്തമനുറപ്പായും പറഞ്ഞു.

"നോക്കിക്കോളിൻ കുട്ടരേ... നിങ്ങൾ പുതുതായി പണിയുന്ന റോഡി ലൂടെ, പാലത്തിലൂടെ പൂതക്കുന്ന് ഗ്രാമത്തിൽനിന്ന് നാടുവിട്ടുപോകും."

പൂതക്കുന്നിലെ മുക്കുറ്റികളുടേയും ഇലമുളച്ചികളുടേയും ഇടയിൽ അവന്റെ ചില വളപ്പൊട്ടുകൾ ചിതറിക്കിടപ്പുണ്ട്. അവിടുത്തെ കാഞ്ഞിരമര ങ്ങൾക്കിടയിലൂടെ ചില നെടുവീർപ്പുകൾ അലഞ്ഞു നടക്കുന്നുണ്ട്.

അവിടെ വച്ചാണവൻ ശ്രേയസിയെ ആദ്യമായി ഉമ്മവച്ചതും കുമ്പി മൊട്ടിട്ടുവരുന്ന അവളുടെ മുലകളെ സ്പർശിച്ചതും. അന്നത്തെ വിറയൽ ഇപ്പോഴും അവന് കൈകളിൽനിന്ന് നഷ്ടപ്പെട്ടിട്ടില്ല... ആ വളപ്പൊട്ടുകളെ

യാണവർ നാളെ ലോറിയിൽ കയറ്റി ഏതോ മഹാനഗരത്തിന്റെ നാറുന്ന കുപ്പത്തൊട്ടികൾക്കു മീതെ നിക്ഷേപിക്കാൻ പോകുന്നത്.

ഉത്തമന് അതൊരുതരത്തിലും സമ്മതിക്കാനാവുമായിരുന്നില്ല.

പാലംപണിയുടെ (കുന്നിടിക്കലിന്റേയും) മുന്നോടിയായി കുറേ പുതിയ ആൾക്കാർ ഗ്രാമത്തിലേക്ക് വന്നു. അവരാകട്ടെ ദിവസേന പലതവണ കുന്ന് കയറുകയും ഇറങ്ങുകയും ചെയ്തു.

അന്നു രാത്രി ഉത്തമൻ ശ്രേയസിയോടു പറഞ്ഞു.

"ഇതൊരു തക്കമാണ്"

ശ്രേയസിക്ക് മനസ്സിലായില്ലെങ്കിലും അവൾ ഒന്നും പറഞ്ഞില്ല.

ശ്രേയസിയോട് യാത്രപറഞ്ഞ് ധൃതിയിൽ പോയ ഉത്തമനെ അവൾ പിന്നീട് കാണുന്നത് പോലീസ് ജീപ്പിൽ രണ്ടു പോലീസുകാരുടെ ഇടയിലിരിക്കുന്നതായിട്ടാണ്.

പാലം പണിക്കിറക്കി വച്ചിരുന്ന സിമന്റു ചാക്കുകൾ അവനെടുത്തു പുഴയിലിട്ടത്രേ...! മന്ത്രിക്ക് അനാവരണം ചെയ്യാൻ വച്ചിരുന്ന ശിലാഫലകം എടുത്തുപൊട്ടിക്കുകയും ചെയ്തുവത്രേ...!

ഒക്കെ ഭൂതങ്ങളാ ചെയ്തത് എന്ന് ഉത്തമൻ പറയുകയും ചെയ്തു പോലും.

"പ്രാന്താ ചെക്കന്..." നാട്ടുകൂട്ടം ഉത്തമനെ നിസ്സാരവൽക്കരിച്ചു.

പക്ഷേ ശ്രേയസിക്കറിയാമായിരുന്നു ഉത്തമന്റേത് വെറും ഭ്രാന്തല്ലെന്ന്.

ഉത്തമന്റെ അസാന്നിധ്യത്തോടൊപ്പം പാലവും വളർന്നുവന്നു.

ആദ്യം തൂണുകളും പിന്നീട് പലകകളുമായി അതങ്ങനെ പുഴയുടെ മീതെ ഉദ്ധൃത വീര്യത്തോടെ തലയുയർത്തി നിന്നു.

പാലത്തിന്റെ പണി പൂർത്തിയായ ദിവസം എവിടെനിന്നെന്നറിയാതെ ഉത്തമൻ പ്രത്യക്ഷപ്പെട്ടു. പാലത്തിനടിയിലൂടെ, പുഴ കടന്ന്.

കുന്നിടിച്ചുകൊണ്ടു പോകാനൊന്നുമാവില്ല പാലം പണി എന്നാശ്വസിച്ചിരുന്നവരൊക്കെ ഉത്തമന്റെ വരവിനായി കാത്തിരിക്കുന്നതുപോലെ തോന്നി ശ്രേയസിക്ക്.

പാലത്തിനപ്പുറത്ത് ഇരമ്പി നിൽക്കുന്ന നിരവധി ലോറികളുടെ ജാഥ മറ്റുള്ളവരോടൊപ്പം അവളും പോയി കണ്ടതാണ്.

പുതക്കുന്ന് തങ്ങൾക്ക് നഷ്ടപ്പെടുകയാണ് എന്ന് എല്ലാവരും അംഗീകരിച്ചു കഴിഞ്ഞു...

അങ്ങനെ പുഴ കടന്ന് ഉത്തമൻ വന്ന ദിവസം രാത്രിയിലാണ്... നാം ഉത്തമനേയും ശ്രേയസിയേയും പുഴക്കരയിൽ കണ്ടുമുട്ടുന്നത്.

ഉത്തമൻ തന്നോടു ചേർന്നിരിക്കുന്ന ശ്രേയസിയുടെ കൈകൾ പിടിച്ചു മാറ്റുകയും അവളുടെ കഴുത്തിനു പിന്നിലൂടെ കൈയ്യിട്ട് അവളെ തന്നിലേക്ക് ചേർത്തുപിടിക്കുകയും ചെയ്തു.

അപ്പോൾ അവന്റെ കൈകൾക്ക് ശക്തി വല്ലാതെ കൂടിയിട്ടുണ്ടെന്ന് അവൾക്കു തോന്നി.

"ഇപ്പോഴിപ്പോൾ ഞാൻ പുനർജന്മത്തിൽ വിശ്വസിക്കാൻ കഴിഞ്ഞെങ്കിൽ എന്ന് ആഗ്രഹിക്കുകയാണ്."

അവനവളുടെ കാതിൽ ചുണ്ടുചേർത്ത് പറഞ്ഞു.

"ഇനിയൊരു ജന്മമുണ്ടാവുമ്പോൾ നീയെന്റെ കുഞ്ഞനുജത്തിയായി പിറന്നെങ്കിൽ എന്ന് ഞാൻ ശരിക്കുമാഗ്രഹിക്കുന്നു കൂട്ടുകാരീ... അപ്പോൾ നമുക്ക് തിരിച്ചറിവുകളും നിയന്ത്രണങ്ങളും പ്രത്യയശാസ്ത്ര ബാധ്യതകളും ഇല്ലാത്ത കാലം സ്വന്തമായുണ്ടാവും. നമുക്കന്യോന്യം മതിവരുംവരെ സ്നേഹിച്ചുകൊണ്ടിരിക്കാം."

ശ്രേയസി അതുവരെ നടത്തിയിരുന്ന എല്ലാ തയ്യാറെടുപ്പുകളും വെറുതെയായി. പ്രണയിനിക്ക് തന്റെ കൂട്ടുകാരനെ വിട്ടുകളയുന്ന അത്ര എളുപ്പമല്ല കുഞ്ഞനുജത്തിക്ക് ഏട്ടനെ കൈവിടുന്നത് എന്നവൾ തിരിച്ചറിഞ്ഞു.

ഇതാകട്ടെ നമ്മുടെ പ്രണയത്തിന്റെ ശിഷ്ടം എന്നവൻ അവളെ ആശിർവദിച്ചു.

അനന്തരം എഴുന്നേറ്റ് ശ്രേയസിയുടെ നെറ്റിയിൽ ചുംബിച്ച് ഉത്തമൻ പാലത്തിനു നേരെ നടന്നു.

അപ്പോൾ അകലെ പട്ടണത്തിലെ പത്രമോഫീസിൽ ന്യൂസ് എഡിറ്ററുടെ മേശയിലേക്ക് ഒരു വാർത്ത ധൃതിപിടിച്ച് കയറിവന്നു.

"അറിഞ്ഞില്ലേ... ഇന്നുൽഘാടനം ചെയ്യേണ്ട പാലം ആ ഭ്രാന്തൻ ചെക്കൻ ബോംബുവച്ചു തകർത്തു കളഞ്ഞു. കഷ്ടം." ●

# തലവിധി

സുകേതു

● മമ്മദ്ക്കാന്റെ വീട് വേശ്യാലയമാണെന്ന് അന്നേ എനിക്കറിയാം. 'അന്നേ' എന്നാൽ ഗോപാലമ്മാഷിന്റെ മടിയിലിരുത്തി എന്നെ അരിയിലെഴുതിക്കും മുമ്പ്.

മമ്മദ് ഒസ്സാനും ഒപ്പം ഒന്നാന്തരം കുട്ടിക്കൊടുപ്പുകാരനുമായിരുന്നു. തലയിലെ താടിയിലെ മീശയിലെ കക്ഷത്തെ - വേണ്ടിവന്നാൽ 'മറ്റേടത്തെ' രോമവും ചെരണ്ടിക്കൊടുക്കും. അതിന് മുറി വേറെയുണ്ട്, കർട്ടനിട്ടത്; ഹോമിയോപ്പതിയിൽ കാണുമ്പോലെ. പെറ്റുമ്മ, നേർപെങ്ങൾ, കെട്ട്യോള് ഇവ മൂന്നും മമ്മദിന് നാണ്യവിളകളാണ്. മകൾ(?) ഒന്നുള്ളത് മുട്ടിലിഴയുന്നു. അതിനെ ആസകലം കണ്ണോടിച്ചും തൊട്ടുതടവിയും നിത്യസന്ദർശകരായ ഉപഭോക്താക്കൾ തടിക്കച്ചവട ഭാഷയിൽ അഭിപ്രായപ്പെട്ടു: '.....ആയില്ല. നാലഞ്ചുകൊല്ലം പിടിക്കും കാതലാകാൻ.'

● അളവിൽ കൂടുതൽ ഉയരമുള്ള കസേരയാണത്. ഇതിന്റെ കൈയിൽ ചെറുപാലംപോലെ ചേറുപിടിച്ച ഒരു പലകത്തുണ്ട്. എന്നെ അതിൽ എടുത്തിരുത്തിയിട്ട് മമ്മദ്ക്കാനോട് എന്തോ സ്വകാര്യം പറഞ്ഞിട്ട് അച്ഛൻ ഒരൊറ്റപ്പോക്ക് പോയ്ക്കളയും, പുരാണ സിനിമയിൽ ദൈവം അപ്രത്യക്ഷമാകുമ്പോലെ. ഇനി എപ്പഴാ തിരിച്ചുവരാന്നറിയില്ല. പേടീം സങ്കടോം തിങ്ങിനിറഞ്ഞ് മനസ്സാകെ വിങ്ങും. കരച്ചിലിന്റെ തിണ്ട്പൊട്ടി കണ്ണീര് കുടകുടാ ഒലിച്ചിറങ്ങും. അപ്പോ മുയിങ്ങ് നാറുന്ന കഷ്ണം തുണി പുതപ്പിച്ച് മമ്മദ്ക്കാ എന്നെ നാരാണഗുരു മട്ടിലാക്കും. മങ്ങിയ കണ്ണാടിയിൽ താണും ചെരിഞ്ഞും നോക്കുമ്പോൾ ഒരഞ്ചാറ് നാരാണഗുരുക്കന്മാർ പടിപടിയായ് പിന്തിരിഞ്ഞിരിക്കുന്നുണ്ടാകും...

അച്ഛൻ മൊരത്ത കമ്മ്യൂണിസ്റ്റായതുകൊണ്ട് അമ്മയുടെ പ്രാർത്ഥനകളൊന്നും ഏശിയില്ല. പളനിനേർച്ചയും പടികേറിയില്ല. ഒരു കുട്ടിക്കൊടുപ്പുകാരന്റെ മുഷിഞ്ഞ കൈകളാൽ - വഴുവഴുത്ത കത്രികപ്പാച്ചിലിൽ കുനിഞ്ഞുകൊടുക്കേണ്ടിവന്നു. അതായിരുന്നു തലവിധി.

കന്നിത്തലമുടി കുട്ടത്തോടെ ചത്തുവീഴുന്നതും നോക്കി കണ്ണിറുക്കി ശ്വാസംപിടിച്ചിരുന്നു. ഒക്കെ തട്ടിത്തെറിപ്പിച്ച് എറങ്ങിയോടിയാലോന്നുവരെ തോന്നി, അത്രയ്ക്ക് വൃത്തികെട്ട നാറ്റാ മമ്മദ്ക്കാന്റെ ദേഹത്തിന്; മുറുക്കും ബീഡിയും കുടിക്കൊയഞ്ഞ മണം.

● അന്നുതൊട്ടിങ്ങോട്ട് ഒരുപാട് കസേരകൾ മാറിമാറി ഇരുന്നു. മീശക്കാരൻ കിട്ടേട്ടൻ, ബാർബർ കുമാരേട്ടൻ. കത്രികകൊണ്ട് ചങ്ങാതിയെ കുത്തിയതിന് തടവും പിഴയും തീർത്ത് തിരിച്ചുവന്ന് കട തുറന്ന ഗോപ്യേട്ടൻ, പറയുമ്പം തുപ്പല് തെറിക്കുന്ന മിത്രേട്ടൻ....

ഒരാളും തൃപ്തി തന്നില്ല. ഇന്ന് ജൻസ് ബ്യൂട്ടിപാർലറായി മാറിയ - വലിക്കുക / തള്ളുക എഴുതിയ ചില്ലിട്ട ഷോപ്പിലെ കറങ്ങുന്ന സീറ്റിൽ ബംഗാളിപ്പയ്യന്റെ മുന്നിലും തല കുമ്പിട്ടു. ഇഷ്ടപ്പെട്ട ഒരു ബാർബറെ ഇജ്ജീവിതത്തിൽ കിട്ടുമെന്നു തോന്നുന്നില്ല ചങ്ങാതീ....

# ഫാസിസത്തിന്റെ തത്ത്വശാസ്ത്രം

എം.എൻ.റോയ്

ഫാസിസം താരതമ്യേന പുതിയ ഒരു സാമൂഹിക-രാഷ്ട്രീയ പ്രതിഭാസമാണ്. അത് ആദ്യം പ്രത്യക്ഷപ്പെട്ടത് 1919-ൽ ഇറ്റലിയിലാണ്. അന്നുതൊട്ട് അത് യൂറോപ്പിലെ എല്ലാ രാജ്യങ്ങളിലും പടർന്നു. അവയിൽ പലതിലും അത് പൂർണ്ണമായും വിജയം നേടുകയും ചെയ്തു. അതിന്റെ പെട്ടെന്നുള്ള പ്രത്യക്ഷപ്പെടലും കണ്ണഞ്ചിപ്പിക്കുന്ന വളർച്ചയും സ്വാഭാവികമായും സമകാലിക ലോകത്തിലെ പ്രധാന ചർച്ചാവിഷയമായി. അതിന്റെ നിഷ്ഠുരതകൾ എല്ലാ പുരോഗമനവാദികളെയും സ്വാതന്ത്ര്യപ്രേമികളെയും ഞെട്ടിച്ചു. അതിന് അനുകൂലമായും എതിരായും ധാരാളം എഴുതപ്പെട്ടിട്ടുണ്ട്. ഫാസിസത്തിന് വൈതാളികരും വക്കാലത്തുകാരും ഉണ്ടെങ്കിലും, അത് രാഷ്ട്രീയമായും സാമൂഹികമായും പ്രതിലോമകരമായ പ്രസ്ഥാനമാണെന്ന് നിന്ദിക്കപ്പെടുന്നുണ്ട്. ജീർണ്ണമുതലാളിത്തത്തെ താങ്ങിനിർത്താനുള്ള ഹിംസാത്മക ശ്രമമായി അത് വിശേഷിപ്പിക്കപ്പെടുന്നു. ഒന്നാം ലോകമഹായുദ്ധത്തിന്റെ വിനാശകരമായ ഫലങ്ങൾ സൃഷ്ടിച്ച ക്രമരാഹിത്യാവസ്ഥയിൽ നിന്നാണ് അത് രൂപംകൊണ്ടതെന്ന് നിരീക്ഷിക്കപ്പെടുന്നു. ജർമ്മനിയിലെ അതിന്റെ വിജയത്തിന് യുക്തിസഹമെന്നു തോന്നിപ്പിക്കുന്ന വിശദീകരണങ്ങൾ പലരും മുന്നോട്ടുവെച്ചിട്ടുണ്ട്.

എന്തൊക്കെ ആയാലും, നമ്മുടെ കാലഘട്ടത്തിലെ ഈ രാക്ഷസീയതയെക്കുറിച്ചുള്ള അന്വേഷണം ഇനിയും വേണ്ടത്ര ആഴത്തിലേക്ക് ഇറങ്ങിച്ചെന്നിട്ടില്ല. ചരിത്രപരമായി അത് യുദ്ധാനന്തരം രൂപംകൊണ്ട ഒന്നല്ല. ഇത്തരം വ്യാപകമായ ഒരു സാമൂഹിക-രാഷ്ട്രീയ പ്രസ്ഥാനത്തിന് പൊടുന്നനെ പ്രത്യക്ഷപ്പെടാൻ കഴിയില്ല. വളരെ നീണ്ട ചരിത്രകാലഘട്ടത്തിലൂടെ വികാസം പ്രാപിച്ചുവന്ന ദാർശനികചിന്തയുടെ സ്വാഭാവികഫലമായിരുന്നു ഫാസിസ്റ്റ് പ്രത്യയശാസ്ത്രം. ഫാസിസം ഒരു സാമൂഹിക-രാഷ്ട്രീയ പ്രതികരണമാണെങ്കിൽ അതിന്റെ പ്രത്യയശാസ്ത്ര അടിത്തറ തത്ത്വശാസ്ത്രപരമായ പ്രതികരണത്താൽ സ്ഥാപിക്കപ്പെടണം. ഫാസിസത്തിന് തത്ത്വശാസ്ത്രമൊന്നുമില്ലെന്ന് പറയപ്പെടുന്നു. ഇത് തെറ്റായ ധാരണയാണ്. ഈ പ്രതിഭാസത്തെ ശരിയായി മനസ്സിലാക്കുന്നതിനെ അത് തടയുന്നു. ഫാസിസം ഒരു സാമൂഹിക-രാഷ്ട്രീയ പ്രസ്ഥാനമായി രൂപംകൊള്ളുന്നതിനുമുമ്പ് വളരെ നീണ്ട കാലത്തിലൂടെ വികാസം പ്രാപിച്ച കൃത്യമായ ഒരു തത്ത്വശാസ്ത്രം അതിനുണ്ട്. ആ തത്ത്വശാസ്ത്രമാകട്ടെ, പതിനെട്ടും പത്തൊമ്പതും നൂറ്റാണ്ടുകളിലെ സാമൂഹികവും രാഷ്ട്രീയവുമായ വിപ്ലവ പ്രസ്ഥാനങ്ങൾക്ക് പ്രത്യയശാസ്ത്രം പ്രദാനംചെയ്ത

ആധുനിക ശാസ്ത്രത്തിൽ അധിഷ്ഠിതമായ തത്ത്വശാസ്ത്രത്തിനെതിരായി രൂപംകൊണ്ടതാണ്.

ഫാസിസത്തിന്റെ തത്ത്വശാസ്ത്രം ഹെഗലിനു ശേഷമുണ്ടായ ആശയവാദത്തിന്റെ സ്വാഭാവികമായ ഫലമായിരുന്നു. കപടശാസ്ത്രീയ ചിന്താസരണികളായ അത്യാധുനിക അനുഭവൈക പ്രമാണവാദം (Ultra modern positivism), നവയാഥാർത്ഥ്യവാദം (New-realism), ആനുഭവികവാദം (Empiricism) എന്നിവ അവയിൽ ചിലതാണ്. അവ ആശയവാദത്തെ നിരാകരിക്കുന്നു എന്ന നാട്യത്തിൽ ഒരു പുതിയ തരത്തിലുള്ള നിഗൂഢവാദ (Mysticism)ത്തെ പുനഃപ്രതിഷ്ഠിക്കാൻ ശ്രമിച്ചു. പ്രച്ഛന്നരൂപത്തിലുള്ള ഇത്തരം ആശയവാദസരണികൾ പ്രായോഗികവാദ (Pragmatism)ത്തിലും നവഹെഗേലിയനിസത്തിലും ഉച്ചകോടിയെ പ്രാപിച്ചു. ആദ്യത്തേത്, "വയറിന്റെയും അരക്കെട്ടിന്റെയും തത്ത്വശാസ്ത്രമായ വഷളൻ ഭൗതികവാദ"ത്തെ "മതാനുഭൂതി"യുമായി സംയോജിപ്പിച്ചു; രണ്ടാമത്തേതാകട്ടെ, വിപ്ലവായുധമായ ഹെഗേലിയൻ വൈരുദ്ധ്യവാദത്തെ അക്രമപ്രവർത്തനങ്ങൾക്കായി ഉപയോഗപ്പെടുത്തി.

ധാർമ്മികതയെയും നീതിയെയും സ്വാതന്ത്ര്യത്തെയുംക്കുറിച്ചുള്ള ലൗകികമാനദണ്ഡങ്ങളെയെല്ലാം ലംഘിച്ചുകൊണ്ട് ഫാസിസം ദൈവികമായ അനുമതി അവകാശപ്പെടുന്നു. ഇറ്റാലിയൻ ഫാസിസത്തിന്റെ ഔദ്യോഗിക ദാർശനികനായ ജിയോവന്നി ജെൻടൈൽ ആണ് ആദ്യമായി ആ അവകാശവാദം മുന്നോട്ടുവെച്ചത്. അദ്ദേഹം എഴുതുന്നു: "മനുഷ്യൻ പ്രകൃത്യാ മതബോധമുള്ളവനാണ്. ചിന്തിക്കുക എന്നാൽ ദൈവത്തെ ധ്യാനിക്കുക എന്നാണർത്ഥം. ഒരാൾ എത്ര കൂടുതൽ ചിന്തിക്കുന്നുവോ, അത്രത്തോളം അയാൾ ദൈവസാന്നിധ്യം അനുഭവിക്കുന്നു. മനുഷ്യനെ അപേക്ഷിച്ച് ദൈവം ആണ് എല്ലാം; മനുഷ്യൻ ഒന്നുമല്ല." (ഫാസിസവും സംസ്കാരവും). രാഷ്ട്രീയ പ്രതിലോമതയെയും സാമൂഹിക കിരാതത്വത്തെയും നീതിമത്ക്കരിക്കുന്നതിനായി ഫാസിസത്തിന്റെ ഈ ദാർശനികൻ ആധുനിക യൂറോപ്യൻ സംസ്കാരത്തിന്റെ മൗലിക തത്ത്വങ്ങളിലൊന്നിനെ - മാനവികവാദത്തെ - അവഗണിക്കുന്നു.

ലൗകിക സ്വാതന്ത്ര്യത്തിനായുള്ള പോരാട്ടം നടത്തുന്നതിന് മനുഷ്യന് ദൈവികമായ രക്ഷാകർതൃത്തിൽനിന്ന് സ്വയം വിമോചിതനാകേണ്ടതുണ്ട്. വളരെ ബുദ്ധിമുട്ടി നേടിയ രാഷ്ട്രീയസ്വാതന്ത്ര്യത്തെയും പൗരസ്വാതന്ത്ര്യങ്ങളെയും അവനിൽനിന്ന് അപഹരിക്കുന്നതിന്, നവോത്ഥാനകാലം മുതൽ പൈതൃകമായി സൂക്ഷിക്കുന്ന അവന്റെ ആത്മീയ സ്വാതന്ത്ര്യത്തെ കബളിപ്പിക്കേണ്ടതനിവാര്യമാണ്. ഫാസിസ്റ്റു തത്ത്വ ശാസ്ത്രം ഉദ്ബോധിപ്പിക്കുന്ന മനുഷ്യന്റെ മതാത്മകമായ സ്വയം ഉന്മൂലനം, ദാർശനിക ഭൗതികവാദത്തിന്റെ വിപ്ലവാത്മക സിദ്ധാന്തങ്ങൾക്കെതിരായി ഉയർന്നുവന്ന വഷളൻ ഭൗതികവാദത്തിന്റെ പ്രകടനമാണ്. ഫാസിസ്റ്റു

വിശ്വാസം പ്രഖ്യാപിക്കുന്ന നശ്വരനായ മനുഷ്യൻ സർവ്വാശ്ലേഷിയായ ദൈവികസത്തയിൽ മുങ്ങിത്താഴുന്നത് ദൈവത്തിന്റെ ഉപകരണമായി ഉയർത്തെഴുന്നേൽക്കുന്നതിനു മാത്രമാണ്. അപ്പോൾ അവന്റെ ഇച്ഛയും കർമ്മങ്ങളുമെല്ലാം ഈ ലോകത്തിന്റെ നിയമങ്ങളിൽനിന്ന് സ്വതന്ത്രമാകുന്നു. പ്രപഞ്ചത്തിലാകെ വ്യാപിച്ചുനിൽക്കുന്ന ഒരു ദൈവിക ഉദ്ദേശ്യത്തെ നടപ്പിലാക്കുന്നതിന്റെ ഭാഗമായി ചെയ്ത കിരാതവും ഹിംസാത്മകവുമായ പ്രവർത്തികളെ നീതിമത്കരിക്കുന്നതിനുവേണ്ടി, അത്തരം പ്രവർത്തികൾ ആവിഷ്കരിക്കുന്ന ചിന്താപ്രക്രിയയെ "ദൈവധ്യാനം" എന്നു കപടമായി സങ്കല്പിക്കുന്നു. ഇത്തരം പ്രവൃത്തികൾ ദൈവികമായി പ്രചോദിതമാണ്. ദൈവം ക്ഷയോന്മുഖവും വിഷമസന്ധിയിലകപ്പെട്ടതുമായ മുതലാളിത്തത്തിന്റെ സംരക്ഷണം ഏറ്റെടുക്കുകയും, വഷളൻ ഭൗതികവാദത്തിന്റെ ജീർണ്ണ ഘടനയുടെ ഓരോ തീവ്രസംരക്ഷകനും ദൈവപ്രചോദിതമായ ഉപകരണമായി മാറുകയും ചെയ്യുന്നു. സ്വയം ഉന്മൂലനമെന്ന ഈ കപടതന്ത്രത്തിലൂടെ, മറ്റുള്ളവർക്ക് നിഷേധിക്കപ്പെടുന്ന അപരിമിതമായ ഇച്ഛാസ്വാതന്ത്ര്യം അയാൾ സ്വയം നിലനിർത്തുന്നു. ഫാസിസ്റ്റ് അതിമാനുഷനാകുന്നു.

എന്തായാലും, സ്വയം ഉന്മൂലനമെന്ന തീവ്രമതാത്മക സിദ്ധാന്തം ഫാസിസത്തിന്റെ സങ്കരവാദിയായ ദാർശനികനെ "മനുഷ്യന്റെ അനന്തവും അനശ്വരവുമായ സത്ത"യെ കണ്ടെത്തുന്നതിൽനിന്നു തടയുന്നില്ല. ക്ഷയോന്മുഖമായ ഒരു സാമൂഹികവ്യവസ്ഥയെ സംരക്ഷിക്കുകയെന്ന ചരിത്രപരമായി അസാദ്ധ്യമായ പ്രവൃത്തിയ്ക്ക് ഈ വിശുദ്ധ ദൗത്യത്തിൽ ഏർപ്പെട്ട മനുഷ്യന്റെ ശക്തി "അനന്തവും നിരുപാധികവും സ്വതന്ത്രവും" ആയിരിക്കണം. സ്വയം ഉന്മൂലനസിദ്ധാന്തവും ഫാസിസ്റ്റിന്റെ സർവ്വശക്തിത്വവും തമ്മിലുള്ള കടുത്ത വൈരുദ്ധ്യത്തിന് "ദാർശനികമായ" വിശദീകരണം നൽകുന്നതിന് ജെൻടൈലിന് പ്രയാസമൊന്നുമില്ല. അദ്ദേഹം ഒരു നവഹെഗേലിയനാണ്. അതുകൊണ്ട് തന്റെ ഉദ്ദേശ്യത്തിനനുസരിച്ച് വൈരുദ്ധ്യവാദത്തെ എങ്ങനെ വികലമാക്കാം എന്ന് അദ്ദേഹത്തിനറിയാം. അവസരവാദത്തിന്റെ "ആത്മീയ" ദർശനമായ പ്രായോഗികവാദവും അദ്ദേഹത്തിന്റെ സഹായത്തിനെത്തുന്നുണ്ട്. "ചിന്ത എന്നാൽ ദൈവത്തെക്കുറിച്ചുള്ള ധ്യാനമാണ്" എന്ന് ഉദ്ബോധിപ്പിച്ചുകൊണ്ട്, ഒരുപക്ഷെ വൈരുദ്ധ്യാത്മക വൈദഗ്ദ്യത്തിന്റെ അത്യുജ്ജ്വലമായ അഭ്യാസമെന്ന് അദ്ദേഹം വിശ്വസിക്കുന്ന പ്രകടനം നടത്തുന്നു.

"ദൈവവും ചിന്തയും ജീവിതത്തിന്റെ വിരുദ്ധധ്രുവങ്ങളെ പ്രതിനിധാനം ചെയ്യുന്നു; രണ്ടും അനിവാര്യമാണ്, എങ്കിലും പരസ്പരവിരുദ്ധമാണ്" (ഫാസിസവും സംസ്കാരവും).

അദ്ദേഹം തുടരുന്നു: "ദൈവവും മനുഷ്യനും ആത്മ സാക്ഷാത്കാരത്തിന്റെ ശാശ്വത പ്രയാണത്തിലെ വഴക്കമുള്ള ഏകതയാണ് -

ജീവനുള്ളതും, തന്മൂലം അശാന്തവും എല്ലായ്പ്പോഴും സ്വയം അസംതൃപ്തവുമായ ഏകത".

ഇത് ഹെഗേലിയൻ വൈരുദ്ധ്യവാദത്തിന്റെ വികലരൂപമാണ്. മധ്യകാല മതചിന്തയുടെ ഈ പുത്തൻ രൂപത്തിന് (Neo-scholasticism) ഹൈന്ദവ മിസ്റ്റിസിസവുമായി ഏറെ സാദൃശ്യമുണ്ട്. പരീക്ഷണങ്ങളിലൂടെ തെളിയിക്കപ്പെട്ട ശാസ്ത്രീയ സത്യങ്ങളെയും യുക്തിപരമായി സ്ഥാപിക്കപ്പെട്ട ദാർശനിക ആശയങ്ങളെയും തിരസ്കരിക്കുന്നതിന് നിഗൂഢതത്ത്വവാദത്തിൽ അഭയംതേടുന്ന ചിന്താക്കുഴപ്പമല്ലാതെ മറ്റെന്താണ് മിസ്റ്റിസിസം? ജെൻടൈൽ വിശദീകരിച്ച ഫാസിസ്റ്റ് ദർശനം മിസ്റ്റിസിസത്തിന്റെ ലക്ഷണമൊത്ത മാതൃകയാണ്.

ചിന്ത ദൈവത്തെക്കുറിച്ചുള്ള ധ്യാനമാണ്; എന്നാൽ ചിന്തയ്ക്ക് ദൈവവുമായുള്ള ബന്ധം വൈരുദ്ധ്യത്തിന്റേതാണ്! ഒരേ വിഷയവസ്തുവിനോട് ഒരേ സമയം നിഷ്ക്രിയമായ ധ്യാനാവസ്ഥയും സക്രിയമായ വൈരുദ്ധ്യഭാവവും പുലർത്തുകയെന്നത് യുക്തിബോധമുള്ള മനസ്സിന് ഉൾക്കൊള്ളാൻ കഴിയാത്ത കാര്യമാണ്. പക്ഷെ, ആത്മീയവാദപരമായ ആശയങ്ങൾ യുക്തിയുടെ പരിധിക്കു പുറത്താണ്. ചിന്തയെ ധ്യാനവുമായി സമീകരിക്കുകയെന്നത് ജ്ഞാനമീമാംസപരമായ ഒരു പുതുമയാണ്. ഒരു കാര്യത്തെക്കുറിച്ച് ചിന്തിക്കുന്നതിലൂടെ നാം അതിനെക്കുറിച്ചുള്ള അറിവ് നേടുന്നു. ധ്യാനം അത്തരത്തിലുള്ള ഫലത്തിലേക്ക് നയിക്കുന്നില്ല. ധ്യാനമെന്നാൽ മുമ്പേതന്നെ അറിവുള്ള ഒന്നിനുമേൽ അടയിരിയ്ക്കലാണ്. ഒരാൾ മതപരമായ മുൻധാരണകളുമായി തുടങ്ങുകയാണെങ്കിൽ അയാൾക്ക് ദൈവത്തിൽ ആരോപിതമായ ഗുണങ്ങളെ ധ്യാനിക്കാനാവും. പക്ഷെ, അയാളുടെ മുൻധാരണകൾതന്നെ ധ്യാനത്തിന്റെ വിഷയവസ്തുവിനെ ചിന്ത എന്നു വിളിക്കപ്പെടുന്ന മാനസികപ്രക്രിയയുടെ പരിധിക്ക് പുറത്തുനിർത്തുന്നു. അതുകൊണ്ട്, ഒന്നുകിൽ അത് ചിന്തയെ ധ്യാനവുമായി താദാത്മ്യപ്പെടുത്തുന്ന തികഞ്ഞ ചിന്താക്കുഴപ്പമാണ്. അല്ലെങ്കിൽ, ജ്ഞാനമീമാംസയുടെ അടിസ്ഥാനതത്ത്വത്തിന്റെ ബോധപൂർവ്വമായ വികലീകരണമാണ്.

ഈ മിസ്റ്റിസിസം തത്ത്വശാസ്ത്രപരമായി എത്രതന്നെ അവ്യക്തവും ചിന്താക്കുഴപ്പവും ഉള്ളതാണെങ്കിലും അതിന്റെ പ്രായോഗികനിഗമനങ്ങൾ വളരെ വ്യക്തമാണ്. വളരെ മോശമായ അർത്ഥത്തിലുള്ള കലർപ്പറ്റ ഭൗതികവാദപരമായ നിഗമനങ്ങളാണവ. ഹെഗേലിയൻ രാഷ്ട്രസിദ്ധാന്തത്തിൽനിന്ന് പ്രചോദനം നേടിക്കൊണ്ട്, ജെൻടൈൽ ഫാസിസ്റ്റ് സർവ്വാധിപത്യത്തിന് അലൗകികമായ സാധൂകരണം കണ്ടെത്തുന്നു.

"മതം അടക്കമുള്ള എല്ലാ ആത്മീയമൂല്യങ്ങളെയും ഫാസിസ്റ്റ് രാഷ്ട്രം അംഗീകരിക്കുകയും ഉൾക്കൊള്ളുകയും ചെയ്യുന്നു... മറ്റേതെങ്കിലും പരമാധികാരശക്തിയെ അംഗീകരിക്കുന്ന രാഷ്ട്രം ആത്മഹത്യ

ചെയ്യുകയാണ്. ആത്മീയമായതെല്ലാം സ്വതന്ത്രമാണ്. എന്നാൽ ഈ സ്വാതന്ത്ര്യം സ്വയം ആത്മീയശക്തിയായ രാഷ്ട്രത്തിന്റെ നിയന്ത്രണത്തിനു വിധേയമാണ്". (ഫാസിസവും സംസ്കാരവും).

ഏതുതരം വഷളൻ ഭൗതികലക്ഷ്യങ്ങൾക്കാണ് ആത്മീയമായ ഫാസിസ്റ്റ് സർവ്വാധിപത്യത്തിന്റെ ദൈവദത്താധികാരം ഉപയോഗിക്കുന്ന തെന്ന് ഫാസിസത്തിന്റെ പ്രയോഗം കാണിച്ചുതരുന്നുണ്ട്.

രക്തപങ്കിലമായ ഫാസിസ്റ്റ് സർവ്വാധികാരം ഉപയോഗിച്ച് തങ്ങളുടെ ദുർബലമായിക്കൊണ്ടിരിക്കുന്ന അധികാരത്തെ സംരക്ഷിച്ചു കൊണ്ട് "രാജാക്കൻമാരുടെ ദൈവദത്താവകാശ"ത്തിന്റെ പൈതൃകം ബുർഷ്വാസി അവകാശപ്പെടുന്നു. രാജാക്കൻമാർ ഭൂതകാലത്തിന്റേതാ യിരിക്കാം. എന്നാൽ, അലൗകികമായ ഹെഗേലിയൻ സിദ്ധാന്തപ്രകാരം അമൂർത്തമായി സങ്കല്പിച്ച രാഷ്ട്രത്തിന് സവിശേഷമായ ദൈവികാനുമതി ഉള്ള കാലത്തോളം രാഷ്ട്രത്തെ നിയന്ത്രിക്കുന്ന വർഗ്ഗത്തിന് നിയമാനുസൃതമായിട്ടല്ലെങ്കിലും താർക്കികമായി അത് അവകാശപ്പെടാൻ കഴിയും. "രാജാവ് തെറ്റുചെയ്യില്ല" എന്ന മധ്യകാല പ്രമാണത്തെ വലിച്ചുനീട്ടി ഫാസിസ്റ്റു ദാർശനികർ "രാഷ്ട്രം തെറ്റുചെയ്യുകയില്ല" എന്ന പുതിയ പ്രമാണത്തിലെത്തിക്കുന്നു.

ഫാസിസ്റ്റ് തത്ത്വശാസ്ത്രത്തിന്റെ വേരുകൾ ഭഗവദ്ഗീതയുടെ ദൈവികതത്ത്വശാസ്ത്രത്തിൽ കണ്ടെത്താൻ കഴിയുമെന്ന കാര്യം സാന്ദർഭികമായി പറയട്ടെ. ഗീതയുടെ അഭിപ്രായത്തിൽ ഭൂമിയിലെ എല്ലാ വിഭൂതികളും (അധികാരങ്ങളും) ദൈവികമാണ്. ഇതിൽനിന്ന്, താത്ത്വികമായി, ഫാസിസം ഒരു പുതിയ പ്രതിഭാസമല്ലെന്നു വ്യക്തമാകുന്നു; മാത്രമല്ല, ഫാസിസത്തിന് തത്ത്വശാസ്ത്രമൊന്നും ഇല്ലെന്ന ധാരണ തെറ്റാണെന്നും. ആത്മീയവാദപരമായ ജീവിതവീക്ഷണത്തിന്റെ താർക്കികഫലമാണ് ഫാസിസ്റ്റ് ദർശനം. ഗീതാസിദ്ധാന്തവും രാഷ്ട്രത്തെക്കുറിച്ചുള്ള ഫാസിസ്റ്റ് നവഹെഗേലിയൻ അലൗകിക സങ്കല്പവും തമ്മിലുള്ള താത്ത്വികബന്ധം വളരെ വ്യക്തമാണ്. വാസ്തവത്തിൽ, ശാസ്ത്രീയ ജീവിതവീക്ഷണത്തിനെതിരായി ഉയർന്നുവന്ന ആത്മീയവാദപരവും നിഗൂഢവാദപരവുമായ ആധുനിക ചിന്താസരണി കളിൽനിന്ന് നേരിട്ട് രൂപംകൊണ്ടതാണ് ഫാസിസ്റ്റ് സർവ്വാധിപത്യത്തിന്റെ തത്ത്വശാസ്ത്രം. ഫാസിസത്തിന്റെ ഇന്ത്യൻ പൈതൃകം ഷോപ്പൻഹവറിലൂടെ കണ്ടെത്താവുന്നതാണ്. അദ്ദേഹത്തിന്റെ ശിഷ്യനായിരുന്നുവല്ലോ ഫാസിസ്റ്റു തത്ത്വശാസ്ത്രത്തിന്റെ പിതാവായ നീത്ഷെ.

ഫാസിസത്തിന്റെ വംശാവലി കണ്ടെത്തുന്നതിനുമുമ്പായി, അതിരുകടന്ന ആത്മീയവാദത്തിന്റെ ഈ രാക്ഷസീയ പ്രകടനത്തെ കുറച്ചുടുത്തറിയാൻ ശ്രമിക്കാം. ജെൻടൈൽ എഴുതുന്നു: "ഫാസിസ്റ്റ് പ്രസ്ഥാനം പ്രവർത്തിക്കുന്നത് അഗാധമായ ഒരു ആത്മീയ പ്രേരണ കൊണ്ടാണ്. ഫാസിസത്തിന്റെ സിദ്ധാന്തം അതിന്റെ പ്രവൃത്തിയാണ്. അത്

ഒരു അടഞ്ഞ പ്രത്യയശാസ്ത്ര സമ്പ്രദായമല്ല. പുതിയ ചിന്താരീതിയും പുതിയ ജീവിതരീതിയുമാണ്. ഫാസിസത്തിന്റെ സവിശേഷത അതിന്റെ മതാത്മക മനോഭാവമാണ്''.

ഫാസിസത്തിന്റെ പ്രേരണ അതിന്റെ പ്രവൃത്തിയിലൂടെ പ്രകടമായിട്ടുണ്ട്. അതിന്റെ ദാർശനികന്റെ അഭിപ്രായപ്രകാരം ഫാസിസത്തിന്റെ പ്രവൃത്തികൾ അതിന്റെ സിദ്ധാന്തസംഗ്രഹമാണ്.

ഫാസിസ്റ്റ് പ്രസ്ഥാനം മോഹഭംഗത്തിൽപ്പെട്ട ഇടത്തരക്കരെ തീവ്രസംഘമായി ഏകോപിപ്പിച്ച് സ്വന്തം അടിമത്തത്തിന്റെ ചങ്ങലകളെ ബലപ്പെടുത്തുന്നതിനുള്ള വിരോധാഭാസകരമായ കുരിശുയുദ്ധത്തിലേക്ക് വികാരങ്ങളിളക്കിവിട്ട് നയിക്കുന്നു. ഫാസിസ്റ്റ് പ്രസ്ഥാനം മുതലാളി ത്തത്തിന്റെ അടിമകളുടെ കലാപത്തെ ഹിംസകൊണ്ട് അടിച്ചമർത്തുന്നു. ഈ ലജ്ജാകരമായ പ്രവൃത്തി നടത്തുന്നതിന് പിന്തിരിപ്പൻ മുതലാളിത്തം അവരെ സംരക്ഷിക്കുകയും സർവ്വാധിപത്യം നേടാൻ സഹായിക്കുകയും ചെയ്യുന്നു. പ്രയോഗത്തിൽ, വഷളൻ ഭൗതികവാദമായ മുതലാളിത്തത്തെ സംരക്ഷിക്കുകയെന്ന വിശുദ്ധലക്ഷ്യത്തിനുവേണ്ടി വർഷങ്ങളായി നടത്തിയ അസംഖ്യം ഹിംസാത്മക പ്രവൃത്തികളിലൂടെ ഫാസിസത്തിന്റെ ''അഗാധമായ ആത്മീയപ്രേരണ'' വെളിപ്പെട്ടിട്ടുണ്ട്. ഇത്തരം പ്രവൃത്തികൾ എങ്ങനെയാണ് ''അഗാധമായ ആത്മീയപ്രേരണ''യുമായി പൊരുത്ത പ്പെടുന്നത്? ഫാസിസത്തിന്റെ ദാർശനികൻ അതിന് ഉത്തരം നൽകുന്നു: ''ഫാസിസത്തിന് ഒരു തത്ത്വവുമില്ല. യുക്തിബദ്ധമായ ഒരു പ്രത്യയ ശാസ്ത്രത്തിന്റെ ഭാരം അതിനില്ല. ആത്മീയവാദത്തിന് യുക്തിവിചാരം അജ്ഞാതമാണ്; തർക്കശാസ്ത്രത്തിന് അതിൽ ഒരു സ്ഥാനവുമില്ല''.

ഫാസിസത്തിന്റെ ആത്മീയസ്വഭാവം അതിന്റെ സ്വേച്ഛാപരതയിൽ പ്രകടമാകുന്നു. മുതലാളിത്തവാഴ്ചയുടെ അവസരവാദമാണ് ആത്മീയ വാദത്തിന്റെ ഈ ഭ്രാന്തമായ പ്രകടനത്തിന്റെ ഒരേയൊരു നിയമം. യഥാർത്ഥമായ ദാർശനിക സിദ്ധാന്തങ്ങളുടെയും യുക്തിഭദ്രമായ ആശയങ്ങളുടെയും ഭാരവുമായി നീങ്ങാൻ അത് ആഗ്രഹിക്കുന്നില്ല. മുതലാളിത്ത നാഗരികതയുടെ വഷളൻ ഭൗതികവാദത്തിൽനിന്ന് സമൂഹത്തെ മോചിപ്പിക്കാൻ ശ്രമിക്കുന്ന ശക്തികൾക്കെതിരായുള്ള യുദ്ധത്തിൽ ഏതായുധവും ഉപയോഗിക്കാൻ പാകത്തിൽ കൈകൾ സ്വതന്ത്രമായിരിക്കണമെന്ന് ഫാസിസം ആഗ്രഹിക്കുന്നു. നിയമ ബദ്ധമല്ലാത്ത, മനുഷ്യനിർമ്മിത നിയമങ്ങൾക്ക് സാധുതയില്ലാത്ത ഒരു ദൈവിക ഉദ്ദേശ്യത്തെ സ്ഥാപിച്ചുകൊണ്ട് അജ്ഞേയമായ ദൈവേച്ഛ, മതാനുഭൂതി, ആത്മീയപ്രേരണ, മതാത്മക പ്രവണത എന്നിവയുമായി ബന്ധപ്പെട്ട സിദ്ധാന്തം ലൗകികാധികാരത്തിന്റെ അതിരറ്റ സ്വേച്ഛാപരതയെ ന്യായീകരിക്കുന്നതിന് വളരെ സഹായകരമായിത്തീരുന്നു.

എങ്കിലും, ജെൻടൈലിന്റെ അഭിപ്രായത്തിൽ ഫാസിസം "എല്ലാത്തരത്തിലുമുള്ള അമൂർത്തവും യുക്തിചിന്താപരവും മതനിഷേധാത്മകവുമായ ചിന്താഗതികളുടെ മാത്രമല്ല, അസ്വാഭാവികമായ ലിബറലിസത്തിന്റേയും, സാരാംശത്തിൽ ഭൗതികവാദപരമായ ആദർശസൗഹൃദത്തിന്റെ പോലും" പ്രഖ്യാപിത ശത്രുവാണ്. ഇവിടെ ആത്മീയവാദം അതിന്റെ തനിസ്വരൂപത്തിൽ നിൽക്കുന്നതായി നാം കാണുന്നു. ഫാസിസം മതാത്മകമാണ്; അതുകൊണ്ട് അത് യുക്തിവാദത്തെ ആപത്തായും ലിബറലിസത്തെ അസ്വാഭാവികതയായും പ്രഖ്യാപിക്കുന്നു. ദാർശനിക ഭൗതികവാദം വഷളൻ ഭൗതികവാദ പ്രവർത്തനങ്ങളുടെ എതിർശക്തി ആയതിനാൽ ഫാസിസം അതിനെതിരാണ്. ബഹുജനങ്ങളെ എളുപ്പത്തിൽ ചൂഷണത്തിന് വിധേയരാക്കുന്ന അജ്ഞതയ്ക്ക് വിശ്വാസം ബഹുമാന്യത നൽകുന്നതിനാൽ ഫാസിസം മതത്തിനു സംരക്ഷണം നൽകുന്നു.

(വിവ: എം.വി.ഹരിദാസൻ)

---

**കവിത - വീണ്ടെടുക്കൽ**

# സുദർശനം

**ഗ്രന്ഥകർത്താ: എസ്.എം.ഡി.**

## വിജ്ഞാനകാണ്ഡപ്രാരംഭം (തുടർച്ച)

**രാഗം – ഹിന്തുസ്ഥാനി തോടി – താളം – (ചായ്പ)**
**ഗാന്ധിമഹാൻ പോലുണ്ടോ**

തന്തുവിശേഷത്താൽ കീടത്തിൽനിന്നങ്ങു
പൊന്തുന്നുതന്തുവിൻശേഷാർത്ഥങ്ങൾ
അങ്ങിനെയുള്ളൊരു തന്തുക്കളെക്കൊണ്ടു
ഭംഗിയിൽകെട്ടി വലയുണ്ടാക്കി
തന്മദ്ധ്യേമേവുന്നൊരൂർന്നനാഭിയെന്ന
സന്മാന്യനാം ചെറുകീടംപോലെ.
സൂത്രങ്ങളിൽവെച്ചു പ്രാധാന്യമേറുന്ന
സൂത്രമല്ലോ ചൊല്ക ബ്രഹ്മസൂത്രം.
അങ്ങിനെയുള്ളൊരു ബ്രഹ്മസൂത്രംകൊണ്ടു
ഭംഗിയിൽകെട്ടി വലയുണ്ടാക്കി.
തന്മദ്ധ്യേമേവുന്നവിദ്വാന്മാരുണ്ടല്ലോ
സന്മാന്യേന്മാരായി മേവീടുന്നു.
തൊകയർ

അങ്ങിനെയുള്ള ബ്രഹ്മസൂത്രജ്ഞന്മാരും
തിങ്ങിയമോദേന വാണീടുന്നു.
അവരെയും കൂടെയയിത്തംവിടുന്നി
ല്ലവലേശംപോലും നിങ്ങൾക്കുണ്ടോ?

**രാഗം – ചെഞ്ചുരുട്ടി – താളം – ആദി**
**എന്നചൊല്ലുവനപ്പാ – എന്ന വർണ്ണമട്ട്**

ദേഹത്തെയല്ലോ രഥരൂപമാക്കിയും
ദേഹിയെയല്ലോ രഥികനെന്നും.
ബുദ്ധിയെയാകുന്നു സാരഥിയാക്കിയും
വിധിമാനസം കടിഞ്ഞാണായി.
കതിരുകളല്ലോ ഇന്ദ്രിയങ്ങളായും
പാതയാകുന്നു വിഷയങ്ങളും.
ആത്മേന്ദ്രിയങ്ങൾ മനോയുക്തങ്ങളായി
ആത്മേശ്വരന്മാർ ചെയ്യുന്നുണ്ടു.
സമാഹിതചിത്തവിവേക സാരഥി
രമാപതിയിൽ രമിച്ചിടുന്നു.
അതാണല്ലൊ വിഷ്ണുപരമപദമാം
അതാണല്ലോ മാർഗ്ഗമതു ചൊന്നേൻ.
ഭുവസാഗരത്തിൽ മറുകരയെത്താൻ
ജവമൊടു താണ്ടുന്നവൻതന്നെ.
തൊകയർ
മേരുദണ്ഡെവർത്തിക്കുന്ന സുഷുമ്നയാം
മേരുമദ്ധ്യേത്തുടെ മൂർദ്ധാവെയും
ഭേദിച്ചുമേല്പോട്ടു ചെല്ലുന്ന പുരുഷൻ
ഖേദിക്കുവേണ്ടാ അമൃതനാകും.
ഈശന്റെ വ്യാപ്തിയാം സർവ്വലോകങ്ങളും
ഈശനെകൂടാതെ ലോകമുണ്ടൊ?
അങ്ങിനെയുള്ളൊരു സന്യാസത്താൽമാത്രം
മങ്ങാതെയാത്മാവെ രക്ഷിച്ചാലും.
പിന്നെയവന്നു ധനംകൊണ്ടുകിംകാര്യം
പിന്നെധനത്തിങ്കലാശയുണ്ടൊ?
കാലമല്ലൊനടത്തുന്നിതു നമ്മളെ
കാലവിരോധം വരുത്തീടൊല്ലെ!
കാലഗതിയെ യറിഞ്ഞുനടന്നീടിൽ
കാലശക്തിയനുകൂലിച്ചീടും.
കാലശക്തിയെ തടഞ്ഞുനടക്കുവാൻ
കാലമുണ്ടൊ നമുക്കോർത്തുകൊൾവിൻ
കാലസ്വരൂപനാ മീശ്വരൻതന്നുടെ
ലീലാവിഭൂതികളെന്നറിവിൻ.

**രാഗം – ബിഹാക്ക – താളം – ചായ്പ്പ**
**തായെവിട്ട വന്തകാട്ടിൽ എന്നമട്ട്**

ഇങ്ങിനെയുള്ളൊരു മന്ത്രത്തെമാനിച്ചി
ടുങ്ങിനെനിത്യം ജപിച്ചീടുകിൽ
മംഗലംവന്നു ഭവിക്കുമല്ലൊദൃഢം
തിങ്ങിയമോദേന വാഴാമല്ലൊ.
മാധവാനന്ദദേവരുടെ ഗീതത്തെ
സാധകംചെയ്തനുഷ്ഠിച്ചീടുന്ന
സാധുക്കളായുള്ള വിദ്വാന്മാരെല്ലാരും
സാധിക്കുമല്ലൊ ദ്വിജത്വംധ്രുവം.
ഉന്നതസ്ഥാനത്തിൽ ചെന്നുചേർന്നീടുവാൻ
നന്നനന്നെത്രയും വേഗംതന്നെ.
നിർമ്മത്സരബുദ്ധികളായുള്ളവരും
മർമ്മങ്ങൾചൊല്ലി യുദ്ധരിപ്പിക്കും.
ഇങ്ങിനെയുള്ളൊരുപദേശം കൈക്കൊണ്ടു
തിങ്ങിയമോദേന ജന്മംമാറാം.
അതുകൊണ്ടാണുഞാൻ ചൊല്ലുന്നിതിത്രയും
മതിമാന്മാരിയിട്ടുള്ളവരെ!

**വിജ്ഞാനകാണ്ഡം**
**സമാപ്തം**

2013 January- April
Vakkarivu Monthly Volume No. 7 Issue No. 1
RNI No. KERMAL/2007/20519 ₹20.00



Printed, Published and Edited & Owned by Manoj
Published from 'Gaya', Near Post Office, Old Bazaar, Kollengode, Palakkad-Dt. and
Printed at Ess Pee Kay Printers, S.V.Street, Kollengode, Palakkad-Dt., Kerala. Pin : 678 506.